# ആമുഖം

بسم اللّه ، والحمد للّه ، والصلاة والسلام على رسول اللّه ،
وعلى آله وصحبه الفائزين برضى اللّه –امّا بعد

വിശുദ്ധ ഖുർആനിലും തിരുസുന്നത്തിലും വ്യക്തമായി വന്നതും വന്ദ്യസ്വഹാബത്ത് അംഗീകരിച്ചു റിപ്പോർട്ടു ചെയ്തതുമായ ആശയങ്ങൾ സ്വീകരിച്ചു വിശ്വസിച്ചു പോരുന്നവരാണ് സുന്നികൾ. (اهل السنّة والجماعة) അവർക്കെതിരായി ധാരാളം പാർട്ടികൾ ഇസ്ലാമിന്റെ പേരിൽ നിലകൊള്ളുന്നുണ്ട്. مودوديّة ، قادیانیّة ، وهّابيّة എന്നീ പുതിയ പാർട്ടികളും ശിയാക്കൾ, മുഅ്തസിലിയാക്കൾ, ഖവാരിജുകൾ തുടങ്ങിയ പഴയ പാർട്ടികളും. ഇവർ പരസ്പരം ശത്രുക്കളാണെങ്കിലും സുന്നികളെ എതിർക്കൽ എന്ന വിഷയത്തിൽ എല്ലാം ഒറ്റക്കെട്ടാണ്. ശത്രുവിന്റെ ശത്രു മിത്രമാണല്ലോ. അവരുടെ നവീനവാദങ്ങളിലെ പൊള്ളത്തരങ്ങൾ തുറന്നു കാട്ടുകയും ആരോപണങ്ങൾക്ക് മറുപടി പറയുകയുമാണ് ഈ കൊച്ചു കൃതിയിൽ. റസൂൽ തിരുമേനി(സ്വ)യുടെ حَقّ കൊണ്ട് പടച്ചവൻ അതിനു തൗഫീഖ് നൽകട്ടെ.. ആമീൻ

ان اريد الاّالإصلاح مااستطعت وما توفيقي الاّ بِاللّه
عليه توكّلت وإليه انيب

## ഉള്ളടക്കം

### ഭാഗം – 1



### ഭാഗം – 2

حسين حلمي استنبولي [illegible]

6-3-1976

Respected Sir,

The manuscript sent herewith has been written in refuting Wahhabies by Moulana P. Muhammed Kutty Moulavi - Al- Bakhavi - Al- Oorakami, a reputed great scholar in our state. He is one of the Alims here who frequently fight against the injurious enemies of Islam viz the Wahhabies, Moudoodies etc. etc. His motto is to destroy the enemies of Islam - the "Ahlu Sunnath Val Jamaat" - through speeches and writings. His works have helped much in this field.

Your publications in refuting Wahhabies have inspired us as well as many sunnies in Kerala. Every book sent by you is received with extreme gratitude and joy by the sunnies, and it is a severe blow for the wahhabies. Utter confusion and fear have arisen in their minds. They are quite hopeless about their existence and try fruitlessly for defend. Now they are considered by one & all as the true 'Munafiks' in Islam. The Almighty Allah may consider your endeavour as one of the "Good Deeds" and may give you the chance for continuing the effort.

Many a Muslim here felt it inevitable that publications should also be in, regional languages. This had been informed to you too. Thus with your permission, the above said Alim Muhammed Kutty has taken the risk of

collecting evidences and facts from your books and preparing the accompanied manuscript in our mother-tongue, Malayalam. It deals with three important topics viz: "خطبة الجمعة", "التوسل والاستغاثة" and "حضور النساء للجمعة والجماعة"

I have gone through all the pages carefully and found no mistake. He has become successful in dealing the subjects with clarity and simpleness so that the countrymen can easily understand them.

It will be a great service on your part to the Islam and Muslims if you take the risk of taking so many copies this manuscript and distribute in Kerala State. We are ready to distribute it if you send them to the author. We are certain that the publications in original languages ~~at the~~ + will be a death blow to the non-sunnies and they will be buried underneath for ever before long.

Allah may make us all the Mujahids — the true Sunnies — in Islam. May He make the followers of السنة والجماعة in great dignity & power.

Hoping that you will take the copies of the manuscript and eagerly waiting for that and assuring you that your effort will not be ~~in vain~~ out of place,

Thanking you,

Your beloved brother,

AKHameed

(A. K. ABDUL HAMEED)

P.O. FAROOK COLLEGE
KERELA, INDIA.

## ABOUT THE SECOND PART

It is a matter of much pleasure that the second part of the book "SUNNI" has been written by Moulana P. Muhammed Kutty Moulavi Al-Urakami, Mudarris & Khazi of Mohiyiddeen Mosque, Farook College (P.O), Calicut. I don't want to introduce much either about the author or about the subject.

The author is a great scholar who got his Moulavi Fazil degree from B.S.A. College, Velloor, the greatest sunni institution in India. Now he is serving as Mudarris and Khazi at Karinkallai near Farook College. He has written much in refuting Wahhabies and such other enemies of true Islam.

The second part includes subjects of much more importance viz "Thakleed and Ijthihad", "Tharaveehu in Ramzan", "Moulidunnabi" etc. These are subjects of dispute between Sunnies and Wahhabies and the common mass of people require clear ideas about them. I am quite sure that this book will meet the demand since it has been written in the regional language.

I expect that you will take the risk of printing it and distributing the copies to various parts of Kerala. This will add charm and perfectness to your endeavour to spread Sunni ideas in Arabic and English. Let us pray to the Almighty Allah to make our works successful and perfect.

Anyone who spends his money and time for the 'Sunnath Jamaath' will be rewarded by Allah. May He make us the followers of true Islam and may He defeat the enemies of Islam such as Wahhabies, Moudoodies and Khadiyanies.

Expecting your full cooperation,

Thanking you,

Yours faithfully,

AKhameed

(A.K. ABDUL HAMEED)

Trivandrum,

13.6.76

From

A.K. ABDUL HAMEED, M.Sc. (Chem)
Junior Engineer Trainee,
Telecommunication Training Centre,
Trivandrum-1, Kerala, India

عَنْ أَبِي هُرَيْرَةَ رَضِيَ اللهُ عَنْهُ قَالَ : قَالَ رَسُولُ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ :
يَكُونُ فِي آخِرِ الزَّمَانِ دَجَّالُونَ كَذَّابُونَ يَأْتُونَكُمْ مِنَ الْأَحَادِيثِ
بِمَا لَمْ تَسْمَعُوا أَنْتُمْ وَلَا آبَاؤُكُمْ فَإِيَّاكُمْ وَإِيَّاهُمْ لَا يُضِلُّونَكُمْ
وَلَا يَفْتِنُونَكُمْ ، رَوَاهُ مُسْلِمٌ

# التوســــل والاســـتغاثة

# തവസ്സുലും ഇസ്തിഗാസയും

ഒരു കാര്യം സാധിക്കാൻസൃഷ്ടികളെ ഇടയാക്കി അല്ലാഹുവിനോട് ചോദിക്കുന്നതിന് തവസ്സുൽ എന്നും സഹായത്തിനെ തേടുന്നതിനു ഇസ്തിഗാസ എന്നും പറയുന്നു. പടച്ചവനെ! മുഹമ്മദ് നബി(ﷺ) തങ്ങളുടെ حق ، جاه ، بركة കൊണ്ടു എന്റെ രോഗം സുഖമാക്കണേ എന്നു പറയൽ ഒന്നാമത്തെ ഇനത്തിലും ബദ്രീങ്ങളെ! രക്ഷിക്കണേ, സുഹൃത്തുക്കളെ! സഹായിക്കണേ എന്നു പറയൽ രണ്ടാമത്തെ വകുപ്പിലും പെടുന്നു. ഇതുരണ്ടും അല്ലാഹുവിനോടു സൃഷ്ടികളെ പങ്ക്ചേർക്കലാണെന്നും അതിനാൽ അങ്ങനെ പറഞ്ഞവർ മുശ്രിക്കാണെന്നും ഇവർ (വഹാബി മുതലായ കക്ഷികൾ) വാദിക്കുന്നു.

അതിനു മറുപടി പറയുന്നതിനു മുമ്പ് ചില കാര്യങ്ങൾ നാം അറിഞ്ഞിരിക്കേണ്ടതുണ്ട്. അഹ്ലുസ്സുന്നത്തി വൽജമാഅത്തിലെ ഒരു പ്രമുഖ ഇമാമായ ഹസൻ ബസ്വരി(رضي الله عنه) അവർകളുടെ സഭയിൽ നിന്ന് പുറത്താക്കപ്പെട്ട ഒരു മൗലവിയുടെ കക്ഷിയുടെ പേരാണ്

معتزلة. ആയത്തിലും ഹദീസിലും വരുന്ന വിഷയങ്ങളെ അവരുടെ അൽപബുദ്ധി കൊണ്ട് അളന്നു നോക്കുകയും തങ്ങളുടെ യുക്തിക്കൊക്കാത്തതിനെ തള്ളിക്കളയുകയും ദുർവ്യാഖ്യാനം ചെയ്യുകയുമായിരുന്നു അവരുടെ പതിവ്. ലോകകാര്യങ്ങളിൽ കുറെകാര്യങ്ങൾ അല്ലാഹു സൃഷ്ടികൾക്ക് വിട്ടുകൊടുത്തിട്ടുണ്ടെന്നാണ് അവരുടെ വിശ്വാസം. ആ കാര്യങ്ങൾ നിർവഹിക്കാൻ അല്ലാഹുവിന്റെ സഹായമോ അനുമതിയോ ആവശ്യമില്ലെന്നും അതുഅല്ലാഹു അറിയുകപോലും ഇല്ലെന്നും അവർ വാദിക്കുന്നു. ബാക്കിയുള്ള കാര്യങ്ങൾ അല്ലാഹുവിനു മാത്രം സാധിക്കുന്നതാണെന്നും അത് അവനോടല്ലാതെ ചോദിക്കൽ കുഫ്റും ശിർക്കുമാണെന്നും അവർ പറയുന്നു.

ഈ വിശ്വാസം തന്നെയാണ് വഹാബികൾ തുടങ്ങിയവർക്കുമുള്ളത്. അവരുടെ പ്രസംഗത്തിലും പ്രസിദ്ധീകരണങ്ങളിലും ഇത് സദാ വ്യക്തമാക്കാറുണ്ട്. محمّد عبده തന്റെ شرح رسالة التوحيد എന്ന കൃതിയിൽ പറയുന്നു: ബാഹ്യമായ കാരണ ബന്ധങ്ങൾ കൊണ്ടുണ്ടാവുന്നതിനപ്പുറം വല്ലതും സൃഷ്ടികൾക്കുണ്ടാവാമെന്ന് വിശ്വസിക്കൽ ശിർക്കാണ്. (പേജ് 32)

ഈ പറഞ്ഞതിൽ നിന്ന് കാര്യകാരണ ബന്ധത്താൽ ഉണ്ടാവുന്നത് സൃഷ്ടികളാൽ ആണെന്നും പ്രത്യക്ഷമായ കാരണമില്ലാതെ ഉണ്ടാവുന്നതേ അല്ലാഹുവിന്റെ നിയന്ത്രണത്തിലും അനുമതിയിലും ഉണ്ടാവുന്നുള്ളൂ എന്നും അവർ വിശ്വസിക്കുന്നെന്നു വ്യക്തമാവുന്നു. അവരുടെ മാസികകൾ ഈ കാര്യം ആവർത്തിച്ചാവർത്തിച്ച് പ്രഖ്യാപിക്കാറുമുണ്ട്. എന്നാൽ സുന്നികൾ വിശ്വസിക്കുന്നത് ബാഹ്യമായ കാര്യകാരണബന്ധം കൊണ്ടാവട്ടെ അല്ലാതെയാവട്ടെ ലോകത്തു സംഭവിക്കുന്നതെന്തും അല്ലാഹുവിന്റെ ഖുദ്റത്തും ഇറാദത്തും കൊണ്ടു മാത്രമാണെന്നും അല്ലാഹുവിന്റെ അനുമതി കൂടാതെ ഇവിടെ ഒരു കാര്യവും സംഭവിക്കില്ലെന്നുമാണ്.

പരിശുദ്ധ ഖുർആൻ പറയുന്നത് കേൾക്കുക وإيّاك نستعين നിന്നോടു ഞങ്ങൾ സഹായത്തിനെ തേടുകയും ചെയ്യുന്നു. ഇവിടെ ബാഹ്യമായ കാരണം കൊണ്ടുള്ളതു ഒഴിച്ചുള്ള കാര്യങ്ങളിൽ സഹായം മതിയെന്നും അത്തരം കാര്യത്തിൽ വേണ്ടെന്നും രണ്ടാക്കി ത്തിരിച്ചിട്ടില്ല, അതുപോലെ മനുഷ്യർ ചെയ്യുന്ന ഈമാൻ (വിശ്വസിക്കൽ) എന്നതിനെ പറ്റി ഖുർആൻ പറയുന്നു.

وما كان لنفس ان تؤمن الاّ بإذن الله ഒരു മനുഷ്യനും അല്ലാഹുവിന്റെ إذن (അനുമതി) കൂടാതെ മുഅ്മിനാവാൻ പറ്റില്ല. അപ്പോൾ മനുഷ്യൻ ചെയ്യുന്നതെന്തും അല്ലാഹുവിന്റെ ഖുദ്റത്ത് -ഇറാദത്ത്-കൊണ്ടാണെന്നും അവന്റെ ഉദ്ദേശ്യവും സഹായവും കൂടാതെ സാദ്ധ്യമല്ലെന്നും തെളിഞ്ഞു. ഇതാണ് സുന്നികളുടെ വിശ്വാസം-അല്ലാഹുവിന്റെ മുർസലീങ്ങൾ, ഔലിയാക്കൾ മുഖേന ഉണ്ടാകുന്ന കാര്യങ്ങളും അല്ലാത്തതും അല്ലാഹുവിന്റെ ഖുദ്റത്തുംഇറാദത്തും കൊണ്ടാണെന്നു വിശ്വസിക്കുന്ന സുന്നികൾ ചെയ്യുന്ന തവസ്സുലും ഇസ്തിഗാസയും ശിർക്കാണെന്ന് വാദിക്കുന്നതു കാര്യങ്ങൾ പകുതി സൃഷ്ടികൾക്കും പകുതി അല്ലാഹുവിനുമാണെന്നു വിശ്വസിക്കുന്ന വഹാബികൾ തുടങ്ങിയവരാണെന്നു അറിയുന്നതു രസാവഹമല്ലേ- നമുക്കു വിഷയത്തിലേക്ക് മടങ്ങാം...

എന്നാൽ ശിർക്കിനെ ഉൻമൂലനം ചെയ്യാൻ വന്ന പ്രവാചകരുടെയും അവിടന്ന് നമ്മോട് പിൻപറ്റാൻ പറഞ്ഞ സഹാബാക്കളുടെയും അല്ലാഹു പൊരുത്തപ്പെട്ടവരെന്നു ഖുർആൻ വിശേഷിപ്പിച്ച താബിഉകളുടെയും ചരിത്രത്തിൽ നിന്ന് തന്നെ ധാരാളം തെളിവുകൾ നമുക്കു കാണാം.

ആദ്യമായി علىّ بن ابي طالب (ﷺ) എന്നവരുടെ മാതാവ് فاطمة بنت اسد എന്നവരുടെ മരണത്തെപറ്റി അനസുബ്നുമാലി

ക്(ﷺ) എന്നവരെതൊട്ട് റിപ്പോർട്ട് ചെയ്യപ്പെട്ട സുദീർഘമായ ഹ ദീസിൽ പറയുന്നു:

ثم قـال اللّه الذي يحـيي ويمـيت وهو حـيّ لا يموت اغـفر لامّي فاطمة بنت اسـد ووسّع عليها مدخـلهابحق نبيك والأنبياء الذين من قبلي فإنّك ارحـم الرّاحمين (رواه الطبراني في الكبير والاوسط وابن حبان والحاكم وصححوه)

"പിന്നീടു അവിടുന്ന് പറഞ്ഞു മരിക്കാതെ എന്നും ജീവി ക്കുകയും ജീവനില്ലാത്തതിനു ജീവൻ നൽകുകയും ജീവനുള്ള തിനു ഇല്ലാതാക്കുകയും ചെയ്യുന്ന അല്ലാഹുവേ! നിന്റെ നബിയാ യ എന്റെയും എന്റെ മുൻഗാമികളായ മറ്റു പ്രവാചകരുടെയും ഹഖ് കൊണ്ട് എന്റെ പോറ്റുമ്മയായ فاطمة بنت اسد എന്നവർക്ക് ദോഷ ങ്ങൾ പൊറുത്തു കൊടുക്കുകയും അവർ പ്രവേശിക്കുന്ന സ്ഥല ത്തെ വിശാലമാക്കുകയും ചെയ്താലും. നീ കരുണയുള്ളവരിൽ ഏറ്റവും കരുണയുള്ളവൻ ആണല്ലോ." ഇനി മറ്റൊരു ഹദീസ് കാ ണുക.

عن ابي سـعيد الخذري رضي اللّه عنه قال قال رسول اللّه صلى اللّه عـليه وسـلم من خرج من بيته الى الصلاة فقال اللّهمّ انّي اسـئلك بحقّ السّائلين عليك وأسـئلك بحقّ ممشاي هذا اليك فإنّي لم أخرج اثرا ولا بطرا ولا رياء ولا سـمعة خـرجت اتقاء سـخـطك وابتغاء مـرضاتك فأسـئلك ان تعيدني من الـنـار وان تغفر لي ذنوبي فإنّه لا يغـفر الـذنوب الاّ انت اقبل اللّه عـليه بوجهه واستغفر له سبعون الف ملك (رواه ابن ماجه بسند صحيح)

ഒരാൾ നിസ്കരിക്കാൻ വീട്ടിൽ നിന്ന് പുറപ്പെടുകയും അല്ലാ ഹുവിനോട് ചോദിക്കുന്ന എല്ലാ മുസ്ലിംകളുടെയും ഹഖ് കൊണ്ടും എന്റെ നടത്തത്തിന്റെ ഹഖ്കൊണ്ടും എന്റെ പാപങ്ങൾ പൊറു

ത്തു തരികയും നരകത്തിൽ നിന്ന് എന്നെ സംരക്ഷിക്കുകയും ചെയ്യേണമേ എന്ന് പ്രാർത്ഥിക്കയും ചെയ്താൽ അവനെ അല്ലാഹു സ്വീകരിക്കുന്നതും അവന് എഴുപതിനായിരം മലക്കുകൾ പാപമോചനത്തിന് പ്രാർത്ഥിക്കുന്നതുമാണ്. ഒരു ഹദീസ്കൂടി ഉദ്ധരിക്കുന്നു. عثمان بن حنيف എന്നവരെതൊട്ട് റിപ്പോർട്ടു ചെയ്യപ്പെടുന്നു.

انّ رجلا ضريرا اتى النّبيّ صلّى اللّه عليه وسلم فقال ادع اللّه ان يعافيني فقال إن شئت دعوت وان شئت صبرت وهو خير فقال فادعه فامره ان يتوضّأ فيحسن وضوئه ويدعو بهذا الدعاء اللّهمّ انّي اسئلك واتوجه اليك بنبيك محمّد نبيّ الرحمة يا محمد انّي اتوجّه بك الى ربّي في حاجتي لتقضى اللّهمّ شفّعه فيّ فعاد وقد ابصر (رواه الترمذي والنسائي والبيهقي والطبراني بسند صحيح)

ഒരു കുരുടൻ നബി(ﷺ)യുടെ അടുക്കൽ വന്ന് എനിക്ക് സുഖമാവാൻ ദുആ ഇരക്കണമെന്നു പറഞ്ഞു. ക്ഷമയാണുത്തമമെന്നും നിർബന്ധമാണെങ്കിൽ ഞാൻ ദുആ ഇരക്കാം എന്നും നബി പറഞ്ഞു. വീണ്ടും ആവശ്യപ്പെട്ടപ്പോൾ ശരിക്ക് വുസൂചെയ്ത് താഴെ കാണുന്ന വിധത്തിൽ പ്രാർത്ഥിക്കാൻ അവിടുന്ന് കൽപിച്ചു. അല്ലാഹുവേ! കാരുണ്യരായ പ്രവാചകരെകൊണ്ടു ഞാൻ നിന്നെക്കൊളള മുന്നിട്ടു ചോദിക്കുന്നു. മുഹമ്മദ് നബിയേ! എന്റെ ഉദ്ദേശം വീടാൻ നിങ്ങളെ കൊണ്ട് ഞാൻ റബ്ബിനെ കൊളള മുന്നിടുന്നു പടച്ചവനെ നബി(ﷺ) എനിക്കു ചെയ്യുന്ന ശുപാർശ നീ സ്വീകരിക്കേണമേ. അയാൾ നബി(ﷺ) പറഞ്ഞതു അനുസരിക്കുകയും സുഖമായി മടങ്ങുകയും ചെയ്തു. ഈ പറഞ്ഞ മൂന്ന് ഹദീസുകളിൽ നിന്നും നബി(ﷺ) തവസ്സുൽ ചെയ്തിരുന്നുവെന്നും കൽപിച്ചിരുന്നെന്നും വെളിവായി. മാത്രമല്ല നബി(ﷺ) അല്ലാത്തവരെ കൊണ്ടും തവസ്സുൽചെയ്യാമെന്നും അവർ മരണപ്പെട്ടാലും ജീവി

ച്ചിരുന്നാലും വ്യത്യാസമില്ലെന്നും വ്യക്തമായി. ഇനി സഹാബാക്കളുടേതു നോക്കാം. ഇമാം ബുഖാരി(ﷺ) റിപ്പോർട്ട് ചെയ്യുന്നു. ഉമർ(ﷺ)വിന്റെ കാലത്ത് വരൾച്ച അനുഭവപ്പെട്ടാൽ അവർ ഇങ്ങിനെ പ്രാർത്ഥിക്കാറുണ്ടായിരുന്നു.

اللّهمّ إنّا إذا كنّا قحطنا توسلنا اليك بنبيّنا فتسقينا وانّا نتوسّل اليك بعمّ نبيّنا محمّد صلّى اللّه عليه وسلّم فاسقنا قال فيسقون (رواه البخاري من حديث انس)

അല്ലാഹുവേ ഞങ്ങൾക്കു ജലക്ഷാമം അനുവപ്പെട്ടാൽ ഞങ്ങൾ നിന്റെ പ്രവാചകരെകൊണ്ടു തവസ്സുൽചെയ്യലും നീ ഞങ്ങൾക്കു മഴ നൽകലും പതിവായിരുന്നു. ഞങ്ങളിതാ പ്രവാചകരുടെ മൂത്താപ്പയെ കൊണ്ടു (عباس) തവസ്സുൽചെയ്യുന്നു. ഇങ്ങിനെ പ്രാർത്ഥിക്കുമ്പോൾ മഴ ലഭിക്കാറുമുണ്ട്. (ബുഖാരി). വീണ്ടും ശ്രദ്ധിക്കുക

عن عمر بن الخطاب رضي اللّه عنه قال : قال رسول اللّه صلى اللّه عليه وسلم لما اقترف آدم الخطيئة قال : يارب اسئلك بحق محمّد الاّ ماغفرت لي فقال اللّه تعالى يا آدم كيف عرفت محمّدا ولم اخلقه ؟ قال: يا ربّ انّك لمّا خلقتني رفعت رأسي فرأيت على قوائم العرش مكتوبا لاإله الاّ اللّه محمّد رسول اللّه فعلمت انّك لم تضف الى اسمك الاّ احب الخلق اليك فقال اللّه تعالى صدقت يا آدم انّه لاحبّ الخلق اليّ واذا سألتني بحقه فقد غفرت لك ولولا محمد ما خلقتك. (رواه البيهقي في دلائل النبوّة، والحاكم وصححه والطبراني وزاد فيه وهو آخر الأنبياء من ذريّتك)

ആദം(عليه السلام) ഇങ്ങിനെ ദുആ ഇരന്നു. പടച്ചവനേ! محمّد നബിയുടെ حق കൊണ്ട് എന്റെ ദോഷം നീ പൊറുക്കേണമേ. അല്ലാ

ഹു ചോദിച്ചു. ഞാൻ ഇതുവരെ സൃഷ്ടിക്കാത്ത അവരുടെ പേര് നിനക്കെവിടെന്നു കിട്ടി?. ആദം(عليه السلام)പറഞ്ഞു: ഞാൻ സൃഷ്ടിക്കപ്പെട്ട ശേഷം അർശിന്റെ കാലിന്മേൽ لاإله إلاّالله محمّد رسول الله എന്നെഴുതിക്കണ്ടു. നിന്റെ പേരിനോടു നീ ചേർത്തി എഴുതിയ സൃഷ്ടിയുടെ പേര് തീർച്ചയായും നിനക്കേറ്റവും ഇഷ്ടപ്പെട്ട സൃഷ്ടിയുടെതാവുമെന്ന് ഞാൻ മനസ്സിലാക്കി. അല്ലാഹു: ശരിയാണ്, അവർ എനിക്കേറ്റവും ഇഷ്ടപ്പെട്ടവരാണ്. അവരുടെ حق കൊണ്ട് ചോദിച്ചതിനാൽ നിനക്ക് ഞാൻ പൊറുത്തു. അവരില്ലായിരുന്നെങ്കിൽ നിന്നെ ഞാൻ സൃഷ്ടിക്കുമായിരുന്നില്ല. (بيهقي، حاكم، طبراني، باسناد صحيح)

ഒന്നുകൂടി കേൾക്കുക

انّ النّاس اصابتهم قحط في خلافة عمر رضي الله عنه فجاء بلال بن الحارث رضي الله عنه الي قبر النّبي صلّى الله عليه وسلم وقال يا رسول الله استسق لامّتك فإنّهم هلكوا فأتاه رسول الله صلّى الله عليه وسلم في المنام وأخبرهم انّهم يسقون

ഉമർ(رضي الله عنه)വിന്റെ ഭരണകാലത്ത് വരൾച്ച ബാധിച്ചപ്പോൾ بلال بن الحارث എന്ന സ്വഹാബി നബി(صلى الله عليه وسلم)യുടെ ഖബറിന്നടുത്തു വന്നു പറഞ്ഞു. നബിയെ വെള്ളമില്ലാതെ നിങ്ങളുടെ സമുദായം വിഷമിക്കുന്നു. അവർക്ക് വേണ്ടി മഴയെ തേടിയാലും. അങ്ങനെ നബി(صلى الله عليه وسلم)യെ സ്വപ്നം കാണുകയും മഴ ലഭിക്കുമെന്ന് തിരുമേനി(صلى الله عليه وسلم) പറയുകയും ചെയ്തു.

ഈ പറഞ്ഞ ഹദീസുകൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. അബ്ബാസ്(رضي الله عنه)വിനെ കൊണ്ടു ഉമർ(رضي الله عنه) തവസ്സുൽ ചെയ്തു എന്നത് മരിച്ചവരെകൊണ്ട് പാടില്ല എന്നതിന് തെളിവായി ഉദ്ധരിക്കുന്നവർക്ക് കനത്ത തിരിച്ചടിയാണ്. കാരണം നബി(صلى الله عليه وسلم)യെ കൊ

ണ്ടു ആദം(عليه السلام) തവസ്സുൽ ചെയ്തുവെന്ന ഹദീസും റിപ്പോർട്ട് ചെയ്തത് ഉമർ(رضي الله عنه) തന്നെയാണെല്ലോ. നബിയെ സൃഷ്ടിക്കപ്പെടുന്നതിന്റെ മുമ്പാണത്. അപ്പോൾ ജീവിച്ചിരിക്കുന്നവ രും അല്ലാത്തവരും വ്യത്യാസമില്ലെന്നു വ്യക്തമായല്ലോ. അതുപോലെ بلال بن الحارث എന്നവർ യാ റസൂലല്ലാഹ് എന്നു വിളിക്കുന്നത് നബിയുടെ ഖബറിന്നടുത്തു പോയാണ് ജീവിതകാലത്തല്ല. മരിച്ചവർക്ക് കേൾവി ഇല്ലെന്നും അവരെ വിളിക്കാൻ പാടില്ലെന്നും വാദിക്കുന്നവർക്കു വായടപ്പൻ മറുപടിയാണിത്.

താബിഉകളുടെയും താബിഉതാബിഉകളുടെയും ചരിത്രത്തിലും ഇതിനുള്ള രേഖ ധാരാളമുണ്ട്. ഉദാഹരണത്തിനൽപം പറയാം. ബഹു: ഇമാമുനശ്ശാഫിഈ(رضي الله عنه) അവർകൾ പറയുന്നു:

آل الـنبيّ ذريعـــتي    وهــم اليه وســيلتي
ارجو بهم اعطى غدا    بيد اليمين صحيفتي

നബി(صلى الله عليه وسلم)യുടെ കുടുംബങ്ങളാണ് എന്റെ വസീല. അവർ മുഖേനയാണ് എന്റെ ഇടതേട്ടം. അവർ കാരണത്താൽ എന്റെ ഏടിനെ വലതു കയ്യിൽ കിട്ടുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു- ആശിക്കുന്നു. (الصواعق المحرقة)

അത് പോലെ ഇമാം മാലിക് (رضي الله عنه) അവർകളോടു ഞാൻ ദുആ ഇരക്കുമ്പോൾ നബിയെ ക്കൊള്ളെയോ ഖിബ്ല കൊള്ളെയോ തിരിയേണ്ടതു എന്ന് ചോദിച്ച منصور എന്ന ഖലീഫയോട്...

ولم تصرف وجهك عنه وهو وسيلتك ووسيلة ابيك آدم الى الله

എന്തിനു നീ അവരെത്തൊട്ടു മുഖം തിരിക്കണം? അവർ നിന്റെയും നിന്റെ (ആദ്യ)പിതാവ് ആദം(عليه السلام)നബിയുടെയും وسيلة ആണെന്നാണ് മറുപടി പറഞ്ഞത്. (الشـــفاء) ബഹുമാനപ്പെട്ട

احمد بن حـــنبل എന്നവർ شافعي (رضي الله عنه)വിനെ കൊണ്ടു തവസ്സുൽ ചെയ്യാറുണ്ടായിരുന്നു.

അതിനെപറ്റി മകനോടു പറഞ്ഞത് انّ الشـــافعي كالشـــمس للناس وكالعافية للبدن ഇമാം ശാഫിഈ(رضي الله عنه) ജനങ്ങൾക്കു സൂര്യനെപ്പോലെയും ശരീരത്തിനു ആരോഗ്യം പോലെയും ആവശ്യമായവരാണ് എന്നാണ്. (شواهد الحق) സത്യം അറിയാൻ ആഗ്രഹിക്കുന്നവർക്ക് ഇനി ഒരു വിശദീകരണം ആവശ്യമില്ലല്ലോ. ഇനി സഹായത്തിനെ തേടുന്നതിനെ പറ്റി (استغاثة) അൽപവുംകൂടി പറയാം.

ബഹുമാനപ്പെട്ട സുലൈമാൻനബി(عليه السلام) തന്റെ സദസ്യരോടുപറയുന്നു........

(ايكم يأتيني بعرشها قبل ان يأتوني مسلمين (سبأ അവർ (ബിൽകീസ് രാജ്ഞിയും പാർട്ടിയും) മുസ്ലിംകളായി എന്റെ അരികെ വരുന്നതിന്റെ മുമ്പ് അവരുടെ സിംഹാസനം ഇവിടെ കൊണ്ടുവരാൻ നിങ്ങളിലാരാണ് തയ്യാർ? യമനിൽ നിന്ന് നിമിഷനേരം കൊണ്ടു ഫലസ്ഥീനിൽ കൊണ്ടുവരാനാണ് ഈ സഹായംചോദിച്ചത്. ഉടനെ ആ സിംഹാസനം കൊണ്ടുവരപ്പെട്ടുവെന്ന് ഖുർആൻ പറയുന്നു. അതുപോലെ ഈസാനബി(عليه السلام) പറയുന്നു.

من انصاري الى اللّه (നിങ്ങളിലാരാണ്) എന്നെ സഹായിക്കുക, എന്ന്. ഉടനെ حواري കൾ എന്ന അനുയായികൾ പറഞ്ഞു. ഞങ്ങൾ സഹായിക്കാമെന്ന്. ഈ രണ്ടു ആയത്തിലും സൃഷ്ടികളോടു സഹായത്തിനെ തേടലുണ്ടല്ലോ. ഹദീസുകൾ കേൾക്കുക.

فبينما هم كذلك استغاثوا بآدم ثمّ بموسى ثمّ بمحمّد ﷺ

പരലോകത്തിൽ ജനങ്ങൾ വിഷമിച്ചു കൊണ്ടിരിക്കുമ്പോൾ അവർ ആദം(عليه السلام)നബിയോട് ഇസ്തിഗാസ ചെയ്യും എന്ന ഈ ഹദീസിനെ ഇമാം ബുഖാരി റിപ്പോർട്ടു ചെയ്തതാണ്. ഒരു ഹദീസ്കൂടി കേൾക്കുക.

قال رسول اللّه صلّى اللّه عليه وسلم اذا اضلّ احدكم شيئا او اراد عونًا وهو بارض ليس فيها انيس فليقل يا عباد اللّه اعينوني وفي رواية اغيثوني فانّ للّه عبادا لا ترونهم (رواه الطبراني)

നബി(ﷺ)തങ്ങൾ പറയുന്നു. നിങ്ങൾ ഒരു വിജനസ്ഥലത്തെത്തിപ്പെട്ടു, അവിടെ നിങ്ങളുടെ ഒരു വസ്തു നഷ്ടപ്പെടുകയോ നിങ്ങൾക്ക് സഹായത്തിന് ആവശ്യം വരികയോ ചെയ്താൽ അല്ലാഹുവിന്റെ അടിമകളെ സഹായിക്കണേ! രക്ഷിക്കണേ! എന്നവർ പറഞ്ഞു കൊള്ളട്ടെ. പടച്ചവന് നിങ്ങൾ കാണാത്ത ചില അടിമകളുണ്ട്. (ത്വബ്റാനി) ബഹു: احمد النقيب അവർകൾ ഉംദത്തുസ്സാലികിൽ പറയുന്നു:

ويكثر الدعاء والتوسل والصلاة عليه الصلاة والسلام (ദുആയേയും നബിയെകൊണ്ട് തവസ്സുൽ ചെയ്യലിനെയും സ്വലാത്തിനെയും വർദ്ധിപ്പിക്കണം.)

الشيخ عبد الحي الشرنبلاني എന്ന ഹനഫീ പണ്ഡിതൻ പറയുന്നു: واماّ التوسل بالانبياء والاولياء جائز (അമ്പിയാഉ, ഔലിയാഇനെകൊണ്ട് ഇടതേടൽ ജാഇസാണ്.) വീണ്ടും കേൾക്കുക.

سئل العلامة الشهاب الرملي الشافعي رحمه اللّه تعالى عمّا يقع من العامّة من قولهم عند الشدائد يا شيخ فلان ونحو ذلك فاجاب

بانّ الاســتغاثة بالانبياء والمرســلين عـليهم الصلاة والســلام والاولياء والعلماء والصالحين جائزة

ബഹുമാനപ്പെട്ട റംലി ഇമാം(ﷺ) അവർകൾകളോടു സാധാരണക്കാർ വിഷമഘട്ടങ്ങളിൽ മഹാത്മാക്കളെ വിളിച്ചു സഹായം തേടുന്നതിനെപറ്റി ചോദിക്കപ്പെട്ടു. അമ്പിയാക്കൾ, ഔലിയാക്കൾ, ഉലമാക്കൾ, സ്വാലിഹീങ്ങൾ എന്നിവരെ കൊണ്ടുള്ള ഇസ്തിഗാസ (സഹായംതേടൽ) ജാഇസാണെന്നു അദ്ദേഹം മറുപടി പറഞ്ഞു. (178 شواهد الحق) വീണ്ടും തെളിവുകളിതാ....

يقول الامام الكبير الشــهير تقي الدين الســبكي الشـافعي رحمه الله (اعلم انه يجوز ويحسن التوسـل والاسـتغاثة والتشـفع بالنبي صلى الله عليه وسـلم الى ربه سـبحانه وتعالى وجواز ذلك وحسـنه من الامـور المعلومة لكل ذي دين المعروفة من فعل الانبياء والمرسـلين وسـير السـلف الصالحـين والعلماء والعوامّ والمسـلمين ولم ينكر احـد ذلك من اهـل الايمان ولا سمع به في زمن من الازمان حتى جاءابن تيميةفتكلم في ذلك

ഒരു പ്രശസ്ത ശാഫിഈ പണ്ഡിതനും ഇമാമുമായ തഖിയുദ്ദീനുസ്സുബ്കി(ﷺ) അവർകൾ പറയുന്നു. നബി(ﷺ)യെ ഇടയാക്കി തവസ്സുൽ, ഇസ്തിഗാസ, തശഫുഅ് എന്നിവ ചെയ്യൽ അനുവദനീയവും വളരെയധികം നല്ലതുമാണ്. എന്ന വസ്തുത എല്ലാ മുസ്ലിംകൾക്കും അറിയപ്പെട്ടതാണ്. انبياء ، مرسلين തുടങ്ങിയവരുടെയും സ്വാലിഹീങ്ങൾ, ഉലമാക്കൾ, സാധാരണക്കാർ തുടങ്ങിയ എല്ലാ മുസ്ലിംകളുടെയും ഇടയിൽ നടപ്പുള്ളതുമാണ്. ഒരു മുഅ്മിനായ മനുഷ്യനും ഒരു കാലത്തും അതിനെ ആക്ഷേപിച്ചിട്ടു കൂടി ഇല്ലായിരുന്നു. പക്ഷെ ابن تيمية വന്ന ശേഷം അയാളാണ്

ആദ്യമായി എതിർത്തു സംസാരിച്ചത് (شواهد الحق)

ഇബ്നുതൈമിയ്യയെപറ്റി സുന്നി ഉലമാക്കളിൽ നിന്നും മറ്റും ധാരാളം കേട്ടു വായനക്കാർ പരിചയപ്പെട്ടിരിക്കുന്നതിനാൽ കൂടുതൽ വിശദീകരിക്കുന്നില്ല.

വഹാബികൾ പോലും അംഗീകരിക്കുന്ന പ്രസിദ്ധ പണ്ഡിതനായ ബഹു. ഇമാം ഖസ്തലാനി(﵁) പറയുന്നത് കാണുക.

وينبغي للزائر ان يكثر الدعاء والتضرع والاســـتعانة والتشفع والتوسل به صلى اللّه عليه وســلم فجدير بمن اســتشفع به ان يشفع اللّه فيه

നബി(ﷺ)യെ സിയാറത്തു ചെയ്യുന്നവൻ അവിടത്തെ കൊണ്ടു തവസ്സുലിനെയും ദുആ ഇരക്കൽ, താഴ്മചെയ്യൽ, സഹായം തേടൽ, ശുപാർശതേടൽ എന്നിവയേയും വർദ്ധിപ്പിക്കണം അവന്റെ കാര്യത്തിൽ നബിയുടെ ശുപാർശ സ്വീകരിക്കപ്പെടാൻ വളരെ സാധ്യതയുണ്ട്. (അൽമവാഹിബുല്ലദുന്നിയ്യഃ)

ഇനി حق കൊണ്ട് ചോദിക്കാൻ പാടില്ലെന്നു ചില മഹാന്മാർ പറയുന്നുണ്ടല്ലോ. നബി(ﷺ)തങ്ങളും സഹാബാക്കളും മറ്റും ചോദിച്ചതായി നാം കാണുന്നുമുണ്ട്. ഇതു രണ്ടുംകൂടെ എങ്ങനെ യോജിക്കും? എന്ന സംശയത്തിനു മറുപടി കാണുക.

والمراد بالحق الرتبة والمنزلة والحق الذي جعله اللّه عـلى الخـلق او الحق الذي جعله اللّه له عليه بفضله كما في الحـديث الصحـيح الذي قال فيه فما حق العباد على الله وليس المراد بالحق الواجب فانّه لا يجب على اللّه تعالى شيئ (شواهد الحق لمولانا يوسف النبهاني رحمه اللّه)

അതായത് حق എന്ന പദത്തിനു പല അർത്ഥവുമുണ്ട്. നിർബന്ധമായ കടമ എന്നർത്ഥപ്രകാരം അല്ലാഹുവിനോടു ചോദിക്കാൻ

പാടില്ല. കാരണം യാതൊരു കാര്യവും അവനു നിർബന്ധമില്ല. സ്ഥാനം മാഹാത്മ്യം അല്ലെങ്കിൽ അവൻ സ്വയം ഉത്തരവാദപ്പെട്ട അവകാശം എന്നിങ്ങനെയുള്ള അർത്ഥപ്രകാരം ചോദിക്കുന്നതിന് വിരോധമില്ല. "സൃഷ്ടികൾക്കു അല്ലാഹുവിന്റെ പക്കൽ നിന്നു കിട്ടാനുള്ള അവകാശമെന്ത്? എന്ന ചോദ്യമുൾപ്പെട്ട ഹദീസിൽ "അല്ലാഹുവിന്റ ഔദാര്യം കൊണ്ട് ചെയ്യാമെന്നേറ്റ അവകാശം" എന്നർത്ഥമാണല്ലോ. ഇതാണ് പ്രവാചകരുടെയും സഹാബാക്കളുടെയും മറ്റു മുഅ്മിനുകളുടെയും പ്രാർത്ഥനകളിൽ ഉപയോഗിക്കുന്ന حق കൊണ്ട് എന്ന പദത്തിന്റെ ഉദ്ദേശ്യം. (ശവാഹിദിൽ നിന്നു)

والحاصل ان التوسل صحيح عند اهل السنة والجماعة وجائز بالنبي صلى الله عليه وسلم في حياته وبعد وفاته وكذا بغيره من الانبياء والمرسلين والاولياء والصالحين كما دلت عليه الاحاديث السابقة لانّا معاشر اهل السنّة لا نعتقد تأثيرا ولا ايجادا ولا اعدا ما ولا نفعا ولا ضرّا الاّ للّه وحده لا شريك له فلا نعتقد تأثيرا ولا نفعا ولا ضرّا للنبي صلى الله عليه وسلم باعتبار الخلق والايجاد والتأثير ولا لغيره من الاحياء والاموات .....الخ وامّا الذين يفرقون بين الاحياء والاموات فانهم يعتقدون التأثير للأحياء دون الاموات ونحن نقول (اللّه خالق كل شيئ - واللّه خلقكم وما تعملون) فهؤلاء المجوّزون التوسل بالاحياء دون الاموات هم الذين دخل الشرك في توحيدهم لكونهم اعتقدوا التأثير للأحياء دون الاموات ، فهم الذين اعتقدوا تأثير غير اللّه ...الخ. فالتوسل والاستغاثة والتشفع كلها بمعنى واحد وليس لها في قلوب المؤمنين معنى الاّ التبرّك بذكر احباء اللّه تعالى ..... فالموثر والموجد حقيقة هو اللّه وهؤلاء سبب عاديّ في ذلك لا تأثير لهم (من شواهد الحق)

അല്ലാഹുവിന്റെ റസൂലിൽ നിന്നും സഹാബാക്കൾ, താബിഉകൾ, താബിഉത്താബിഉകൾ ഇവരിൽ നിന്നും അറിയപ്പെട്ട സത്യ വഴിയിൽ തന്നെ ജീവിച്ചു മരിക്കാൻ പടച്ചവൻ നമുക്ക് തൗഫീഖ് നൽകട്ടെ. ആമീൻ യാറബ്ബൽ ആലമീൻ.

اللّهم ارنا الحق حقا وارزقنا اتباعه وارنا الباطل باطلا وارزقنا اجتنابه -آمين

## الرقيات والتعويذات

## മന്ത്രവും ഏലസ്സും

ഇനി മന്ത്രിച്ചൂതുക, ഖുർആൻ എഴുതിക്കെട്ടുക, എഴുതി മായിച്ചു കുടിക്കുക എന്നിവയുടെ വിധി എന്താണെന്നു നോക്കാം. ജാഹിലിയ്യാ കാലത്തു പല ശിർക്കിന്റെ പദങ്ങളുമുപയോഗിച്ച് മന്ത്രിക്കാറുണ്ടായിരുന്നു. ഇക്കാലത്തും ചില മതസ്ഥർ ശിർക്കിന്റെ വാക്കുകൾ കൊണ്ട് മന്ത്രിക്കാറുണ്ട്. അതെല്ലാം തെറ്റാണെന്നതിൽ ഒരു മുസ്ലിമിനും സംശയമില്ല തന്നെ. അതിനെ നബി(ﷺ) നിരോധിച്ചിരുന്നതായി ഹദീസുകൾ സാക്ഷ്യം വഹിക്കുന്നുമുണ്ട്. എന്നാൽ ഖുർആൻ തുടങ്ങിയ ذكر ഉപയോഗിച്ച് മന്ത്രിക്കാമോ എന്നതാണ് നമ്മുടെ ചർച്ചാവിഷയം. ബഹുമാനപ്പെട്ട ബുഖാരിയിലും മുസ്ലിമിലും നബി(ﷺ)ക്കു രോഗം വന്നപ്പോൾ ജിബ്രീൽ(عليه السلام) മന്ത്രിച്ചതായി പറയുന്നുണ്ട്.

അതിനു പുറമെ ആഇശ(رضي الله عنها) പറയുന്നു:

امر رسول اللّه صلّى اللّه عليه وسلم ان يسترقي من العين (متفق عليه)

കണ്ണേറിനു മന്ത്രിക്കാൻ നബി(ﷺ) കൽപിച്ചു. (ബുഖാരി മുസ്‌ലിം)

ام سلمة ബീവി(ﷺ) പറയുന്നു:

ان النبي صلى اللّه عليه وسلم رأى في بيتها جارية في وجهها صفعة تعني صفرة فقال استرقوا فانّ بها النظرة (متفق عليه)

എന്റെ വീട്ടിലേക്കു നബി(ﷺ) വന്നപ്പോൾ അവിടെയുള്ള ഒരു പെൺകുട്ടിയുടെ മുഖത്ത് ഒരു നിറഭേദം-മഞ്ഞ നിറം- വന്ന തായി കണ്ടു. അപ്പോൾ അവർക്കു കണ്ണേർ പറ്റീട്ടുണ്ട്. അതിനാൽ മന്ത്രിപ്പിക്കുക എന്നു അവിടന്നു കൽപിച്ചു (ബുഖാരി മുസ്‌ലിം)

അനസ്(ﷺ) പറയുന്നു

رخّص رسول اللّه صلى اللّه عليه وسلم في الرقية من العين والحمة والنملة (رواه مسلم)

വിഷത്തിനും കണ്ണേറിനും കുരുവിനും മന്ത്രിക്കാൻ റസൂൽ (ﷺ) അനുവദിച്ചു (മുസ്‌ലിം) ഇതിൽ അനുവദിച്ചു എന്നു പറ ഞ്ഞതിൽ നിന്നു ആദ്യം വിരോധിച്ചിരുന്നുവെന്നു മനസ്സിലാവുന്നു. അത് ഏതു മന്ത്രമാണെന്നു നോക്കാം. ജാബിർ(ﷺ) പറയുന്നു....

نهى رسول الله صلى الله عليه وسلم عن الرقي فجاء آل عمروبن حزم فقالوا يا رسول اللّه انّه كانت عندنا رقية نرقي بها من العقرب وانت نهيت عن الرقي فعرضوها عليه فقال ما ارى بها بأسا من استطاع منكم ان ينفع اخاه فلينفعه (رواه مسلم)

മന്ത്രം നബി(ﷺ) നിരോധിച്ച ശേഷം عمروبن حزم ന്റെ വീട്ടു കാർ വന്നു പറഞ്ഞു. ഞങ്ങൾ തേളിന്റെ വിഷമേറ്റാൽ മന്ത്രിക്കുന്ന പതിവുണ്ടായിരുന്നു. ജാഹിലിയ്യാ കാലത്ത്. ഇപ്പോൾ അവിടുന്ന് മന്ത്രത്തെ വിരോധിച്ചു അല്ലെ? അവർ മന്ത്രിക്കുന്ന പദങ്ങൾ കേട്ട

പ്പോൾ നബി(ﷺ) പറഞ്ഞു. ഓ ഇതിനു വിരോധമില്ല. ഏതൊരാളും തന്റെ സഹോദരന് ഉപകാരം ചെയ്യാൻ സാധ്യമായതു ചെയ്യണം. (മുസ്‌ലിം) വീണ്ടും കേൾക്കുക.

كنا نرقى في الجاهلية فقلنا يا رسول الله كيف ترى في ذلك قال اعرضوا عليّ رقاكم لا بأس بالرقى مالم يكن فيه شرك

ഔഫ്ബ്നു മാലിക്(رضي الله عنه) പറയുന്നു. ഞങ്ങൾ ജാഹിലിയ്യാ കാലത്തു മന്ത്രിക്കാറുണ്ടായിരുന്നു. അതിന്റെ വിധി നബി (ﷺ)യോട് അന്വേഷിച്ചപ്പോൾ ശിർകില്ലാത്ത മന്ത്രത്തിന് വിരോധമില്ലെന്നു പറഞ്ഞു.

عائشة (رضي الله عنها) പറയുന്നു:

كان ينفث على نفسه في المرض الذي مات فيه بالمعوّذات

നബി(ﷺ) അവിടുത്തെ ചരമരോഗത്തിൽ معوذات ഓതി മന്ത്രിച്ചൂതിയിരുന്നു. (ബുഖാരി). ابو سعيد الخذري എന്നവരെ തൊട്ട് ബുഖാരി റിപ്പോർട്ട് ചെയ്ത സുദീർഘവും പ്രസിദ്ധവുമായ ഒരു ഹദീസിൽ സഹാബാക്കൾ മന്ത്രിച്ചൂതിയെന്നും 30 ആടുകൾ അതിന് പ്രതിഫലം വാങ്ങിയെന്നും എനിക്കും ഒരു ഓഹരി നൽകണമെന്നു പറഞ്ഞ് നബി(ﷺ) അതിൽ സന്തോഷം പ്രകടിപ്പിച്ചുവെന്നും കാണാം. ഇത്തരം തെളിവുകൾ നിരത്തി വെച്ചുകൊണ്ട് വഹാബികളോട് തർക്കിച്ചാൽ അവർ പറയും "ശിർക്ക് ഉൾപ്പെട്ട മന്ത്രമാണ് ഞങ്ങൾ പാടില്ലെന്ന് പറഞ്ഞത്" എന്ന്. പാവങ്ങൾ!!

നടുവിൽ ദ്വാരമുള്ള ഒരു തരം കല്ലിനാണ് അറബികൾ യഥാർത്ഥത്തിൽ تميمة എന്ന് പറയുന്നത്. അതിന്റെ ബഹുവചന

മാണ് تمائم . ഇപ്പോൾ ആ പദം എല്ലാ കാവൽ വസ്തുക്കൾക്കും ഉപയോഗിക്കുന്നു. കണ്ണേറിൽ നിന്ന് സംരക്ഷിക്കാൻ ഈ കല്ലിന് സ്വയം കഴിവുണ്ടെന്നായിരുന്നു മുശ്‌രിക്കുകളുടെ വിശ്വാസം. (ഹാമിശു മിശ്കാത്ത് നോക്കുക) ആ തമീമ കെട്ടൽ ശിർക്കാണെന്ന് അബൂദാവൂദ്(ﷺ) റിപ്പോർട്ട് ചെയ്യുന്നുണ്ട്. ഈ ഹദീസ് പിടിച്ചു കൊണ്ട് എല്ലാ ഏലസ്സുകളും ശിർക്കാണെന്ന് നവീനആശയക്കാർ വാദിക്കുന്നു. അവരുടെ വാദത്തിന് മതഗ്രന്ഥങ്ങളിൽ നിന്ന് നമുക്ക് മറുപടി കണ്ടെത്താം.

عن عمروبن شعيب عن ابيه عن جدّه انّ رسول اللّه صلّى اللّه عليه وسلم قال اذا فزع احدكم في النوم فليقل اعوذ بكلمات اللّه التامّات من غضبه وعقابه وشرّ عباده ومن همزات الشياطين وان يحضرون فانّها لم تضرّه وكان عبد اللّه بن عمرو يعلّمها من بلغ من ولده ومن لم يبلغ منهم كتبها في صكّ ثمّ علّقها في عنقه (رواه ابوداود والترمذي والنسائي والحاكم)

നിങ്ങളിലാരെങ്കിലും ഉറക്കിൽ പേടിച്ചാൽ اعوذ بكلمات എന്ന ദുആ ചെയ്യണം. പിന്നെ യാതൊന്നും ശല്യപ്പെടുത്തില്ല.

ബഹുമാനപ്പെട്ട റസൂൽ(ﷺ) പഠിപ്പിച്ച ഈ ദുആ عبد اللّه بن عمرو തന്റെ പ്രായം തികഞ്ഞ കുട്ടികൾക്കു പഠിപ്പിക്കുകയും പ്രായം തികയാത്ത (മനഃപാഠമാക്കാൻ കഴിയാത്ത) കുട്ടികളുടെ കഴുത്തിൽ എഴുതിതൂക്കുകയും ചെയ്യാറുണ്ടായിരുന്നു. മിശ്കാത്തിന്റെ ഹാശിയയിൽ പറയുന്നു:

هذا هو السند فيما يعلّق في اعناق الصبيان من التعويذات -ഇത് കുട്ടിക ളുടെ കഴുത്തിൽ കെട്ടുന്ന تعويذات (ഏലസ്സ്-ഉറുക്ക്-മന്ത്രിച്ച നൂൽ) എന്നിവക്ക് ലക്ഷ്യമാണ്. (രേഖയാണ്)

البصائر ന്റെ 147-ാം പേജിൽ പറയുന്നു.

وبهذا يعلم معنى قوله عليه الصلاة والسـلام انّ التمائم شـرك فانّ نفس التميمة اذا كانت بكلمات جائزات جائزة والمنع عند اعتقاد التأثير كاعتقاد اهل الجاهلية كما لا يخفى على اولى النهي

ഇത്രയും പറഞ്ഞതിൽ നിന്ന് തമാഇം ശിർക്കാണെന്നതിന്റെ ഉദ്ദേശം തിരിഞ്ഞു. അതിന് സ്വന്തമായ കഴിവുണ്ടെന്ന് കരുതിയാൽ (ജാഹിലിയ്യാക്കളുടെ വിശ്വാസം പോലെ) അത് തെറ്റാണ്. ജാഇസായ വാക്കുകൾ കൊണ്ടാണെങ്കിൽ തെറ്റില്ല. (പേജ് 147).

മിശ്കാത്തിന്റെ ഹാശിയയിൽ പറയുന്നു:

والتميمة ان كانت بأسماء اللّه فلا بأس بها بل تستحب -ഏലസ്സ് അല്ലാഹുവിന്റെ اسماء കൊണ്ടാണെങ്കിൽ വിരോധമില്ലെന്നു തന്നെയല്ല സുന്നത്തും കൂടിയാണ്. (പേജ് 389) മരുന്നിനും സ്വന്തം കഴിവുണ്ടെന്നു കരുതാൻ പാടില്ലാത്ത പോലെ ഏലസ്സിന്നും സ്വന്തം കഴിവുണ്ടെന്ന് കരുതാൻ പാടില്ല എന്നും, ആ വിശ്വാസമില്ലാതെ മരുന്നു കഴിക്കുന്നത് പോലെ ഏലസ്സ് കെട്ടാമെന്നും സുന്നത്താണെന്നും ഇതുവരെ പറഞ്ഞതിൽ നിന്നും വ്യക്തമാവുന്നുണ്ടല്ലോ.

പിഞ്ഞാണത്തിലും മറ്റും എഴുതി ഖുർആൻ മായ്ച്ചു കുടിക്കാറുണ്ടല്ലോ, അത് ഹറാമും-ശിർക്കും-ആണെന്നുള്ള വാദത്തിനും നമുക്ക് മറുപടി കാണാം.

ഫത്ഹുൽ മുഈനിൽ പറയുന്നു: لا شرب محوه ഖുർആൻ എഴുതിയതു മായ്ച്ചു കുടിക്കൽ തെറ്റല്ല. കറാഹത്തുപോലുമില്ലെന്ന് മുഗ്നി പറയുന്നു.

ولا يكره كتب شيئ من القرءان في آناء ليسقى ماؤه للشفاء (مغني،اعانة)

രോഗശമനത്തിന് ഖുർആൻ എഴുതി കുടിക്കുന്നതിന് വിരോധമില്ല. കറാഹത്തില്ല.

ബഹു. മുഹദ്ദിസുദ്ദഹ്‌ലവി(ﷺ) തന്റെ اشعّة اللمعات ൽ പറയുന്നു:

وروى عن مجاهد لا بأس ان يكتب القرءان ويغسل ويشرب ماؤها على المريض

മുജാഹിദ് എന്നവരെ തൊട്ട് റിപ്പോർട്ട് ചെയ്യപ്പെട്ടു. ഖുർആൻ എഴുതി മായിച്ചു രോഗികൾക്കു കുടിപ്പിക്കാം. (പേജ് 567) മറ്റൊരിടത്ത് അദ്ദേഹം തന്നെ പറയുന്നു:

وكتابتها في الظروف الصينية وغسلها بالماء وشرب ماءها على المريض

ഖുർആൻ ചീനപിഞ്ഞാണത്തിൽ എഴുതി മായ്ച്ചു കുടിപ്പിക്കാം. ഇതുപോലെ നൂറുകണക്കായ ഉദ്ദരണികൾ കൊണ്ടുവരാൻ കഴിയും. പക്ഷെ ഹിദായത്തു ലഭിക്കാത്ത മക്കാ മുശ്‌രിക്കുകൾക്ക് നബി(ﷺ) ആയിരക്കണക്കിന് തെളിവുകൾ കാണിച്ചുകൊടുത്തിട്ടും അവർ വിശ്വസിച്ചില്ല. മാത്രമൊ, നബി(ﷺ)യെ അക്രമിക്കയും സ്വന്തം നാട്ടിൽ നിന്നും പുറത്താക്കുകയും ചെയ്തു. ഇതുപോലെ ഹൃദയത്തിൽ بدعة കടന്നു കൂടിയവർക്കും എന്തു തെളിവ് കാട്ടിയാലും അവർ പരിപാടിയിൽ നിന്നു പിന്മാറില്ല الاّ عباد اللّه المخلصين അല്ലാഹു അവന്റെ ദീനിനെ ശരിയായി മനസ്സിലാക്കി പ്രവർത്തിക്കാൻ നമുക്ക് തൗഫീഖ് നൽകട്ടെ. ആമീൻ. റസൂൽ(ﷺ) യിൽ നിന്നും സഹാബാക്കളും അവരിൽ നിന്ന് താബിഉകളും കണ്ടും കേട്ടും പഠിച്ച പരിശുദ്ധ ദീനുൽഇസ്‌ലാമിൽ നവീനാശയങ്ങൾ കടത്തിക്കൂട്ടി പാവപ്പെട്ട മുസ്‌ലിംകളെ കാഫിറാക്കുന്ന വഹാബികളുടെ ശർറിൽ നിന്ന് പടച്ചവൻ രക്ഷിക്കട്ടെ. ആമീൻ

يكون في آخـــر الزمـان دجّــالون كذّابون يأتونكـم من الأحـــاديث بمـا

لم تســـــمعوا انتم ولا آبائكم فإياكـم وإياهم لا يضـلّونكم ولا يفتنونكـم (رواه مسلم)

നിങ്ങളും നിങ്ങളുടെ മുൻഗാമികളും കേൾക്കാത്ത പല പുതിയ വർത്തമാനങ്ങളും നിങ്ങളോട് പറഞ്ഞുതരുന്ന കുറെ പൊള്ളന്മാർ അവസാനകാലത്ത് ഉണ്ടാകുന്നതാണ്. അവർ നിങ്ങളെ സന്മാർഗത്തിൽ നിന്ന് തെറ്റിച്ചു കളയുന്നതിനെയും ഫിത്ന ആക്കുന്നതിനെയും ശരിക്കും സൂക്ഷിക്കണം എന്നു റസൂൽ(ﷺ) പറഞ്ഞിരിക്കുന്നു.

ലോകമുസ്ലിംകൾ ചെയ്തുപോരുന്ന തവസ്സുൽ, ഇസ്തി ഗാസ, മന്ത്രിക്കൽ മുതലായവ ഹറാമും ശിർക്കുമാണെന്ന് വാദി ക്കുന്നവർ ഈ ഹദീസ് ശരിക്കും മനസ്സിലാക്കണം. ഇതുവരെ ലോകത്ത് ആരും വാദിക്കാത്തത് വാദിച്ചു പേരെടുക്കാമെന്നാണോ നിങ്ങൾ ഉദ്ദേശിക്കുന്നത്. അല്ലാഹുവിനെ ഭയപ്പെടുക (ان كنتم مؤمنين)

അവസാനമായി ഒരു ആയത്ത് കൂടി പറഞ്ഞുകൊണ്ട് നിറു ത്തട്ടെ,

ومن يشـاقق الرسـول من بعد ما تبين له الهدى ويتبع غير سـبيل المؤمنين نولّه ما تولّى ونصله جهنّم وسائت مصيرا (النساء)

സന്മാർഗം വെളിവായ ശേഷം തിരുമേനിയോട് മൽസരിച്ചും മുഅ്മിനീങ്ങളുടെ വഴി അല്ലാത്തതിനോട് പിന്തുടർന്നും ആര് നട ക്കുന്നുവോ, അവരുടെ അനീതികളിൽ അവരെ ഈ ലോകത്തിൽ നാം അധികാരികളാക്കയും പരലോകത്ത് ജഹന്നം എന്ന നരക ത്തിലിട്ടു കരിക്കുകയും ചെയ്യുന്നതാണ്. അത് വളരെ ചീത്തയായ സ്ഥലമാണ്.

وفقنا الله وايّاكم لما يرضاه آمين ثم آمين

## حضور النساء للجمعة والجماعة

# സ്ത്രീ: ജുമുഅയും ജമാഅത്തും

ജുമുഅക്കും ജമാഅത്തിനും സ്ത്രീകൾ പങ്കെടുക്കേണ്ടതു ണ്ടോ എന്ന വിഷയം നമുക്ക് ചർച്ചചെയ്യാം. 1950 ഒക്ടോബർ 10ന് കേരള വഹാബികളുടെ വകയായി "മുസ്‌ലിം സ്ത്രീകൾക്ക് അവ കാശമുണ്ടോ?" എന്ന പേരിൽ പ്രസിദ്ധീകരിച്ച ഒരു ലഘുലേഖ യിൽ പറയുന്നു. ഏതാനും മാസങ്ങൾക്ക് മുമ്പ് ഒതായി എന്ന സ്ഥലത്ത് ആദ്യമായി മുസ്‌ലിം സ്ത്രീകൾ ജുമുഅക്ക് പങ്കെടുത്തു വെന്ന്. ഈ പറഞ്ഞതിൽ നിന്ന് ഹിജ്റഃ വർഷത്തിന്റെ ആദ്യഘട്ടം മുതൽ ഇസ്‌ലാം പ്രചരിച്ച കേരളക്കരയിൽ 1950ന്റെ ഏതാനും മാസങ്ങൾക്ക് മുമ്പ് വരെ ഒരിക്കലും മുസ്‌ലിം സ്ത്രീകൾ ജുമു അഃക്ക് പങ്കെടുത്തിട്ടില്ല എന്ന് വ്യക്തമാവുന്നു.

അഹ്‌ലുസ്സുന്നത്തി വൽജമാഅത്തിന്റെ ആദർശങ്ങളിൽ അടി യുറച്ചുവിശ്വസിക്കുന്ന മുസ്‌ലിംകളെ അതിൽ നിന്ന് ഇളക്കാനും നവീനവാദങ്ങൾ അവരിൽ കുത്തിവെക്കാനും 1915 മുതൽ ശ്രമമാ

രംഭിച്ചിട്ടും ഫലമില്ലെന്ന് കണ്ടപ്പോൾ കുറെ ചെറുപ്പക്കാരെയെങ്കിലും തങ്ങളുടെ പള്ളിയിലേക്ക് ആകർഷിക്കാൻ അവർ കണ്ടുപിടിച്ച യുക്തിയാണ് സ്ത്രീകളുടെ ജുമുഅഃ വാദം. എം.സി.സി അതേ പുസ്തകത്തിൽ ഇങ്ങനെ തുടരുന്നു. നമസ്കരിക്കുമ്പോൾ ഇത്ര മറക്കണം അല്ലാത്തപ്പോൾ ഇത്ര മറക്കണം എന്നൊന്നും യാതൊരു വ്യവസ്ഥയും شريعة ൽ വന്നിട്ടില്ല. ചുരുക്കിപ്പറയുകയാണെങ്കിൽ സംഗതി മൂന്നാണ്. ഒന്ന് ഔറത്ത് -ഇത് മുന്നും പിന്നും മാത്രമാണ്. എവിടെ വെച്ചും ആണും പെണ്ണും ഈ ഭാഗം മറക്കണം. എന്നാൽ തനിച്ചോ, ഭർത്താവ്, ഭാര്യ, യജമാനൻ, വെപ്പാട്ടി ഇവരിൽ ആരെങ്കിലും മാത്രം ഉള്ളേടത്തോ കോണകവും അഴിക്കാവുന്നതാണ് (ഈ ഭാഗവും തുറക്കാവുന്നാതാണ്) (പേജ് 88) നമസ്കാരത്തിൽ ഔറത്ത് മാത്രം മറച്ചാൽ മതി (പേജ് 89). ഇപ്പോൾ മേൽ പറഞ്ഞതിനോടു നിങ്ങളും യോജിക്കുമല്ലോ. കൂടുതൽ എഴുതാൻ എന്റെ തൂലിക ലജ്ജിക്കുന്നു. മുസ്‌ലിം സ്ത്രീകൾ വീട്ടിൽ അടങ്ങിയിരിക്കണമെന്നും അന്യ പുരുഷന്മാരെ കാണാൻ പാടില്ലെന്നുമുള്ള വിധി (حجاب) വന്ന ശേഷം പള്ളിയി ൽ പോവാതെ രഹസ്യമായി വീട്ടിൽ താമസിച്ചു വരുന്ന മുസ്‌ലിം സ്ത്രീകൾ മുന്നും പിന്നും മാത്രം മറച്ചു നട്ടുച്ചക്ക് പള്ളിയിൽ വന്നാൽ എല്ലാവരെയും ആകർഷിക്കാൻ കഴിയുമെന്നാണ് അവർ കണ്ട സൂത്രം.

ചില മൗലവിമാർ ഇതിൽ നിന്നും ഒരുപടി മുന്നോട്ടുപോയി. നൂൽബന്ധം പോലും വേണ്ടാ എന്നാണവർക്കു പറയാനുള്ളത്. അൽമനാറിൽ തന്നെ പറയുന്നു: "നമസ്കാരത്തിൽ ഔറത്തു മറക്കൽ വാജിബുകൂടിയല്ല എന്നിട്ടല്ലെ ശർതാവുന്നത്? അതില്ലാതെ നമസ്കാരം സ്വഹീഹാവാത്ത ഒരു ശർത്വൊന്നുമല്ല അത്." (പുസ്തകം 2, ലക്കം 17, 18)!! സർവജ്ഞരാണെന്നു നടിച്ചു ഗവേഷണം നടത്തിയാൽ ഇതിലും വലിയ ഭ്രാന്തും പറയും. മുകളിൽ പറഞ്ഞ ഉദ്ധരണികളിൽ നിന്നു വല്ലതും നിഷേധിക്കാൻ യുവ വഹാബികളെ! നിങ്ങൾക്ക് കഴിയുമോ?

സ്ത്രീകൾ ജുമുഅക്ക് പങ്കെടുക്കുന്നതിന്റെ ആദ്യകാലത്തു ഇവന്മാർ തന്നെ എതിർത്തിരുന്നു. തെളിവിനു അവരുടെ പത്രം തന്നെ എടുക്കാം. അൽമനാർ പറയുന്നു: ആകയാൽ മൗലവി സാഹിബ് പറയുന്ന പോലെ ചില ഉലമാക്കളല്ല സകല ഉലമാക്കളും സ്ത്രീകൾ ജുമുഅഃ വുജൂബില്ലെന്ന് പറഞ്ഞവരാണെന്ന് തെളിഞ്ഞു. സുന്നത്തുണ്ടെന്ന് ഉലമാക്കൾ പറഞ്ഞെന്നു മൗലവി സാഹിബ് വാദിക്കുന്നു. ഇമാമുകളുടെ കിതാബിൽ നിന്ന് ഉദ്ധരിച്ചു തരുവാൻ അദ്ദേഹത്തിന് കഴിയുമോ? (പുസ്തകം 3, ലക്കം 2, 3) ഖുർആൻ ദുർവ്യാഖ്യാനം ചെയ്ത വെളിയങ്കോട്ടെ ഉമർ എന്നയാൾ (ഉമർ മുസ്ലിയാർ എന്നാണ് സ്ത്രീകളെ പ്രത്യേകം ഉദ്ദേശിച്ച അറബിമലയാളത്തിലുള്ള കോപ്പിയിലുള്ളത്) അക്കാലത്ത് ഇതിന്നെതിരായിരുന്നു. അയാൾ അൽമനാറിൽ എഴുതുന്നു. വളരെ പ്രതിബന്ധങ്ങളുള്ളവരാണ് അവർ. ചിലപ്പോൾ നമസ്കരിച്ചു കൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് ആർത്തവമുണ്ടായെന്നുവരാം. അതു പള്ളിയിൽ വെച്ചായാൽ പള്ളി വൃത്തികേടാവുമെന്നു മാത്രമല്ല, ആ നാണക്കേടു സഹിക്കാൻ അവർക്ക് കഴിയുകയുമില്ല. അത്രക്കു അബലകളും ചപലകളുമാണവർ. (പുസ്തകം 4, ലക്കം 5)

നവീനവാദികളുടെ കൃതികൾ തന്നെ സ്ത്രീകൾക്കു ജുമുഅ നിർബന്ധമോ സുന്നത്തോ ഇല്ലെന്നു വ്യക്തമാക്കിയല്ലോ.

ജുമുഅ നിർബന്ധമില്ലാത്തവർ ആരെല്ലാമാണെന്നു പുന്നാര നബി(ﷺ) വിവരിക്കുന്നതു കാണുക

عن جابر رضي الله عنه انّ رسول الله صلّى الله عليه وسلم قال : من كان يؤمن بالله واليوم الآخر فعليه الجمعة يوم الجمعة الاّ مريض او مسافر اوامرأة او صبيّ او مملوك (رواه الدار قطني)

അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്ന ഏതൊരാൾക്കും വെള്ളിയാഴ്ച ജുമുഅഃ നിർബന്ധമാണ്. സ്ത്രീ, അടിമ, രോഗി, കുട്ടി എന്നിവർക്കൊഴികെ.

ഇനി മറ്റൊരു ഹദീസും കാണുക.

وعن طارق بن شهاب الجمعة واجب على كلّ مسلم في جماعة الاّ على اربعة عبد مملوك او امرأة او صبيّ او مريض (رواه ابوداود)

സംഘടിതമായി ജുമുഅ നമസ്കരിക്കൽ എല്ലാ മുസ്ലിമിനും നിർബന്ധമായ കടമയാണ്. സ്ത്രീ, രോഗി, കുട്ടി, അടിമ എന്നിവർക്കൊഴികെ. ഈ രണ്ടു ഹദീസുകളിൽ നിന്നും സ്ത്രീകൾക്കു ജുമുഅഃ നിർബന്ധമില്ലെന്ന് വ്യക്തമായല്ലോ.

ജുമുഅഃ നിർബന്ധമില്ലെങ്കിലും ജമാഅത്തായി പള്ളിയിൽ നിന്ന് നമസ്കരിക്കലല്ലെ അവർക്ക് ഉത്തമമെന്നു ഒരു സംശയം തോന്നിയേക്കാം. അതിന്റെ മറുപടിയിതാ. അശ്റഫുൽ ഖൽഖായ നബി(ﷺ) ഇമാമായിട്ടു മസ്ജിദുന്നബവിയിൽ വെച്ചു നമസ്കരിക്കുന്നതിനേക്കാൾ പുണ്യമായി ഒരു നിസ്കാരവുമില്ലല്ലോ?. ആ നമസ്കാരത്തിൽ പങ്കെടുക്കാൻ ബഹു: ഉമ്മുഹുമൈദ് ബീവി(رضي الله عنها) സമ്മതം ചോദിച്ചതും റസൂൽ(ﷺ) തിരുമേനി മറുപടി പറഞ്ഞതും ابن حبّان، ابن خزيمة، احمد എന്നിവർ റിപ്പോർട്ടു ചെയ്ത ഹദീസിൽ കാണാം. ഹദീസിതാ

عن امّ حميد امرأة أبى حميد الساعديّ رضي الله عنهما انّها جائت الى النّبي صلّى الله عليه وسلم فقالت: يا رسول الله انّي احبّ الصلاة معك قال: قد علمت انّك تحبّين الصلاة معي وصلاتك في بيتك خير من صلاتك في حجرتك وصلاتك في حجرتك خير من صلاتك في مسجد قومك وصلاتك في مسجد قومك خيرمن صلاتك في مسجدي

നബി(ﷺ)യുടെ അടുക്കൽ വന്നു "തങ്ങളുടെ കൂടെ നിസ്കാരത്തിൽ പങ്കെടുക്കാൻ ഞാൻ ആഗ്രഹിക്കുന്നു" എന്ന ഉമ്മുഹുമൈദ് ബീവി പറഞ്ഞപ്പോൾ അവിടുന്നു പറഞ്ഞു. നിങ്ങൾക്കെന്റെ കൂടെ നിസ്കാരത്തിൽ പങ്കെടുക്കാൻ ആഗ്രഹമുണ്ടെന്ന് എനിക്കറിയാം (പക്ഷെ) നിന്റെ സ്വന്തം അറയിൽ നിന്നു നിസ്കരിക്കൽ പൊതുമുറിയിൽ നിന്നു നിസ്കരിക്കുന്നതിനേക്കാൾ നല്ലതാണ്. പൊതുമുറിയിലാവൽ കോലായിലാവുന്നതിനേക്കാൾ നല്ലതാണ്. ഗോത്രത്തിലെ പള്ളിയിലാവൽ എന്റെ ഈ പള്ളിയേക്കാൾ നല്ലതാണ്. (മറ്റൊരു നിലയിൽ പറഞ്ഞാൽ മസ്ജിദുന്നബവിയേക്കാൾ നല്ലതിനേക്കാൾ നല്ലതിനേക്കാൾ നല്ലതിനേക്കാൾ നല്ലത് നിന്റെ വീട്ടിലെ സ്വകാര്യമുറിയാണ്. നബി(ﷺ) ഇങ്ങനെ പറഞ്ഞ ശേഷം ബീവി എന്തു ചെയ്തുവെന്നു അതേ ഹദീസിൽ തന്നെ തുടരുന്നു.

قال فامرت فبنى لها مسجد في اقصى شيئ من بيتها واظلمه وكانت تصلّى فيه حتى لقيت اللّه عزّولّ ( الترغيب والترهيب . ج اوّل ،ص ٢٢٥ )

അങ്ങനെ ബീവിയുടെ നിർദേശപ്രകാരം അവരുടെ സ്വന്തം അറയുടെ ഇരുട്ടേറിയ ഭാഗത്ത് നിസ്കരിക്കാൻ സൗകര്യമേർപ്പെടുത്തുകയും അവർ മരിക്കുന്നത് വരെ അതിനുള്ളിൽ വെച്ചു മാത്രം നമസ്കരിക്കലും ചെയ്തു എന്ന് റാവി പറയുന്നു.

ഈ ഹദീസിൽ നിന്ന് ഒരു സ്ത്രീക്ക് എത്രയും ഉത്തമമായത് സ്വന്തം വീട്ടിലെ സ്വന്തം അറയാണെന്നും പള്ളി അല്ലെന്നും സൂര്യപ്രകാശം പോലെ വെളിവാകുന്നുണ്ടല്ലോ. ഇനി ഹദീസ് പണ്ഡിതന്മാരുടെ അഭിപ്രായം നോക്കുക. നബി(ﷺ) പറയുന്നു: ഏഴു കൂട്ടർക്കു പരലോകത്തിൽ അർശിന്റെ തണൽ ലഭിക്കും.

അതിൽ ഒന്ന് (رجل قلبه الخ) സദാ പള്ളിയോട് ഹൃദയബന്ധമുള്ള പുരുഷനാണ് എന്ന്. ഇവിടെ പുരുഷൻ എന്നതുപയോഗി

ക്കാൻ കാരണം പള്ളികളോട് ബന്ധപ്പെട്ടതിനാൽ ലഭിക്കുന്ന ഈ പുണ്യം സ്ത്രീകൾക്കു കിട്ടില്ലെന്നു കാണിക്കാനാണെന്നു صحيح البخاري യുടെ വ്യാഖ്യാനത്തിൽ പറയുന്നു. മറ്റൊരു ഹദീസിൽ ഇങ്ങനെ കാണാം. നബി(ﷺ) പറയുന്നു: “ജുമുഅക്കുവരാത്ത പുരുഷന്മാരുടെ വീടുകൾക്കു തീവെക്കാൻ ഞാൻ കരുതി” എന്ന്. ഈ ഹദീസിൽ رجال (പുരുഷന്മാർ) എന്ന പദം ഉപയോഗിച്ചതു സ്ത്രീകൾക്കു കടമ ഇല്ലെന്ന് കാണിക്കാനാണെന്നു ഇമാം ഖസ്ത്വല്ലാനി തന്റെ صحيح البخاري യുടെ വ്യാഖ്യാനത്തിൽ (പേജ് 2, 360+361) പറയുന്നു. (رجال എന്നതിന് ഉമർ മൗലവിയുടെ അറബി മലയാള പരിഭാഷയിലും പുരുഷൻമാർ എന്നാണ് പരിഭാഷപ്പെടുത്തിയിട്ടുള്ളത്) പള്ളികൾ ശ്രേഷ്ഠമാമെന്നു നബി(ﷺ) പറഞ്ഞ സ്ഥലങ്ങളിൽ പുരുഷന്മാർ മാത്രമെ ഉദ്ദേശിച്ചിട്ടുള്ളുവെന്നും സ്ത്രീകൾ പെടില്ലെന്നും ഇബ്നു ഖുസൈമ തന്റെ صحيح ൽ വിവരിച്ചിട്ടുണ്ട്. ഒരു പ്രസിദ്ധ ഹനഫീ പണ്ഡിതനായ മുല്ലാ അലിയ്യുൽ ഖാരി(رضي الله عنه) തന്റെ മിർഖാത് അലൽ മിശ്കാത്ത് എന്ന ഗ്രന്ഥത്തിൽ പറയുന്നു:

لا يستحب لهنّ الخروج للجمعة സ്ത്രീകൾക്കു ജുമുഅക്ക് പോവൽ സുന്നത്തില്ല. (പേജ് 217) ഖുർആൻ വ്യാഖ്യാതാക്കൾ എന്തു പറയുന്നുവെന്നു നോക്കാം. വിശുദ്ധ ഖുർആനിൽ പള്ളിയുടെ മാഹാത്മ്യം കാണിക്കുന്ന രണ്ടു ആയത്തുകൾ കാണുക:

فِي بُيُوتٍ اَذِنَ اللّٰهُ اَنْ تُرْفَعَ وَيُذْكَرَ فِيهِ اسْمُهُ يُسَبِّحُ لَهُ فِيهَا بِالْغُدُوِّ وَالْآصَالِ رِجَالٌ (سورة النور)

ഉയർത്തപ്പെടാനും അതിൽ വെച്ചു അല്ലാഹുവിനെ സ്മരിക്കപ്പെടാനും അവൻ കൽപിച്ച വീടുകളിൽ (പള്ളികളിൽ) രാവി

ലെയും വൈകുന്നേരവും -സദാസമയത്തും- അല്ലാഹുവിനു പുരുഷന്മാർ നമസ്കരിക്കുന്നു.

لاَ تَقُمْ فِيهِ اَبَدًا لَمَسْجِدٌ اُسِّسَ عَلَى التَّقْوَى مِنْ اَوَّلِ يَوْمٍ اَحَقُّ اَنْ تَقُومَ فِيهِ فِيهِ رِجَالٌ يُحِبُّونَ اَنْ يَتَطَهَّرُوا وَاللَّهُ يُحِبُّ الْمُطَّهِّرِينْ

ആ (മുനാഫിഖുകൾ നിർമിച്ച) പള്ളിയിൽ തങ്ങൾ ഒരിക്കലും നിസ്കരിക്കരുത്. നിസ്സംശയം പ്രഥമദിനത്തിൽ തഖ്വയിൽ അസ്ഥിവാരമിട്ട പള്ളിയാണ് തങ്ങൾക്കു ഉത്തമമായത്. അതിൽ ശുദ്ധീകരണത്തെ ഇഷ്ടപ്പെടുന്ന പുരുഷന്മാരുണ്ട്. പള്ളിയുടെ മാഹാ ത്മ്യം കാണിക്കുന്ന ഈ രണ്ടു ആയത്തുകളിലും സ്ത്രീകളുണ്ടെന്നോ സ്ത്രീകളും പുരുഷന്മാരുമുൾക്കൊള്ളുന്ന പദമായ "മനുഷ്യർ" ഉണ്ടെന്നോ പറയാതെ رجال എന്ന പദം ഉപയോഗിച്ചതു സ്ത്രീകൾക്കു പള്ളിയോടു ബന്ധമില്ലെന്നു കാണിക്കുന്നു എന്ന് ഇമാം സ്വാവി(ﷺ)യെ പോലെയുള്ള ഖുർആൻ വ്യാഖ്യാതാക്കൾ രേഖപ്പെടുത്തിയിട്ടുണ്ട്.

പൂർവീക സമുദായങ്ങളിലും സ്ത്രീകൾക്കു പള്ളിയിൽ അധികാരമുണ്ടായിരുന്നില്ല. മർയം ബീവിയെ ഉമ്മ ഗർഭം ധരിച്ചപ്പോൾ വയറ്റിലെ കുട്ടിയെ പള്ളിയിലേക്കു നേർച്ചയാക്കി. പ്രസവിച്ചു നോക്കുമ്പോൾ പെണ്ണ്. ഉടനെ ദുഃഖിതയായി "എന്തു ചെയ്യണം" وَلَيْسَ الذَّكَرُ كَالأُنْثَى "സ്ത്രീ പുരുഷനെപ്പോലെയല്ല" എന്ന് പറഞ്ഞത് പ്രസിദ്ധമാണ്.

വിശ്വ വിശ്രുതനായ ബഹുമാനപ്പെട്ട ഇമാം ശാഫിഈ(ﷺ) സ്ത്രീകളുടെ ജുമുഅഃ ജമാഅത്തിനെപ്പറ്റി സുദീർഘമായ പഠനം നടത്തിയ ശേഷം അവസാനമായി തന്റെ اختلاف الاحاديث എന്ന കിതാബിൽ പറയുന്നു "നബി(ﷺ)യുടെ ഭാര്യമാരോ അവിടത്തെ പെൺമക്കളോ വീട്ടിലുള്ളതോ അല്ലാത്തതോ ആയ മറ്റു

സ്ത്രീകളോ ജുമുഅക്ക് പോയതായി യാതൊരു തെളിവും ഇല്ല. ജമാഅത്തിന് പോയതു തന്നെ പർദ്ദ (حجاب)യുടെ വിധിവരുന്ന തിന്റെ മുമ്പാണ്. അപ്രകാരം തന്നെ നബിക്കു ശേഷമുള്ള سلف الصالحين കളിൽ ഒരാളെങ്കിലും അവരുടെ ഭാര്യമാരോടു പള്ളി യിലേക്കു പോവൽ ആവശ്യപ്പെടുകയോ അവർക്ക് അനുവാദം കൊടുക്കുകയോ ചെയ്തതായി തെളിവില്ല. സ്ത്രീകൾ പള്ളിയിൽ പോകേണ്ടവർ ആയിരുന്നെങ്കിൽ നബിയും സ്വഹാബത്തും അവ രോട് കൽപിക്കുകയും അനുവാദം കൊടുക്കുകയും ചെയ്യുമായി രുന്നു. (ഹാമിശു ഉമ്മ് വാ: 7, പേജ് 167-177) കാലത്തിൽ വെച്ചേ റ്റവും ഉത്തമമായ ഒന്നാം നൂറ്റാണ്ടിൽ പോലും സ്ത്രീകൾ പങ്കെടു ത്തില്ലെന്ന് സർവാദരണീയനും മഹാപണ്ഡിതനുമായ ഇമാം ശാഫി ഇയാണ് പറയുന്നത്. വേണമെങ്കിൽ ഒരു ഹദീസുകൂടി ഇതാ:

عن ابي عمرو الشيباني ّ انّه رأى عبد الله يخرج النساء من المسجد يوم الجمعة ويقول اخرجن الى بيوتكن خير لكنّ (رواه الطبراني ّ في الكبير)

വെള്ളിയാഴ്ച പള്ളിക്കു വന്ന സ്ത്രീകളെ عبد الله എന്നവർ പള്ളിയിൽ നിന്ന് പുറത്താക്കുന്നതും നിങ്ങൾക്കുത്തമമായ വീട്ടി ലേക്കു പോകൂ! എന്ന് പറയുകയും ചെയ്യുന്ന ഞാൻ കണ്ടുവെന്നു ابي عمرو എന്നവരെ തൊട്ട് طبراني റിപ്പോർട്ട് ചെയ്യുന്നു.

സംഘടിതമായി നിർവഹിക്കപ്പെടുന്നതാണല്ലോ ജുമുഅഃയും ജമാഅത്തും. അതിനു സ്ത്രീകൾ പങ്കെടുക്കാൻ പാടില്ല. എന്നാണ് നിർബന്ധമായ അറിവിനെ പഠിക്കൽ പോലെയുള്ള ചില കാര്യ ങ്ങൾക്കു അവർക്ക് പുറത്തു പോകാമെന്ന് -പോകണമെന്നും- ഇസ്ലാം നമ്മെ പഠിപ്പിക്കുന്നു. ഇക്കാര്യങ്ങൾ فُقَهَاءُ ശരിക്കും വിവ രിച്ചിട്ടുണ്ട്. അതിനാൽ "സ്ത്രീകൾ രാത്രി وَعْظ ന് വരുന്നതു അനു വദിക്കുന്ന സുന്നികൾ ഉച്ചക്കു ജുമുഅഃക്കു വരുന്നതിനെ തടയു

ന്നത് എന്താണ്"? എന്ന ചോദ്യം അപ്രസക്തവും മുൻകാലത്തെ വല്ല സ്ത്രീകളും പ്രസംഗം കേട്ടു അറിവിനെ പഠിക്കാൻ പോയ തിന്റെ മേൽ ഖിയാസാക്കി സ്ത്രീകൾ ജുമുഅക്കും ജമാഅത്തിനും പങ്കെടുക്കണമെന്ന് വാദിക്കുന്നത് കടുത്ത അജ്ഞതയുമാണ്. അതുപോലെ "മുസ്ലിംകൾ ധാരാളം പേരുള്ള ഒരു വലിയ ശക്തി യാണെന്നു ശത്രുക്കളെ ബോദ്ധ്യപ്പെടുത്താൻ" ഹൈളുകാരികള ടക്കം എല്ലാവരും مُصَلّى യിൽ ഒരു പെരുന്നാൾക്കു ഹാജരാവാൻ നബി(ﷺ) ആഹ്വാനം ചെയ്തു. ചിലർക്ക് ഇതാണ് സ്ത്രീകളുടെ ജുമുഅഃക്കും ജമാഅത്തിനും കൊണ്ടുപോകുന്നതിന്റെ ലക്ഷ്യം (രേഖ). അക്കാലത്തെ പ്രത്യേക സാഹചര്യം ഓർക്കാതെ -ഹൈ സുകാരികൾക്കു നിസ്കരിക്കാൻ പാടില്ലെന്നെങ്കിലും മനസ്സിലാ ക്കാതെ ഇത്തരം ലക്ഷ്യം കൊണ്ടുവന്നാൽ കേൾക്കുന്നവർ ചിരി ക്കുന്നതിൽ അത്ഭുതമുണ്ടോ?

ഇനി തിരുത്തൽ വാദികൾ പൊക്കിപ്പിടിക്കുന്ന ചില ലക്ഷ്യ ങ്ങളെ പറ്റി ചിന്തിക്കാം.

ഒന്നാമതായി يا ايّها الّذين آمنوا اذا نودي للصلاة ....الآية എന്ന ആയത്തിൽ സത്യവിശ്വാസികളെ! നിങ്ങളെ വെള്ളിയാഴ്ച നമ സ്കാരത്തിന് വിളിക്കപ്പെട്ടാൽ.... എന്നാണ് അല്ലാഹു പറഞ്ഞത്. പുരുഷന്മാർ മാത്രമെ ഉദ്ദേശമുള്ളുവെങ്കിൽ സത്യവിശ്വാസികളായ പുരുഷന്മാരെ എന്നല്ലെ വിളിക്കുക. അതിനാൽ آمنوا എന്നതിൽ സ്ത്രീകളും ഉദ്ദേശമുണ്ട്.

آمنوا എന്ന വാക്കിൽ സ്ത്രീകൾ പെടില്ലെങ്കിൽ:

يا ايّها الذين آمنوا كتب عليكم ....الآية എന്ന ആയത്തിൽ സത്യ വിശ്വാസികളെ! നിങ്ങളുടെ മേൽ നോമ്പ് ഫർസാക്കപ്പെട്ടു എന്ന് പറഞ്ഞതിലും സ്ത്രീകൾ പെടില്ലെന്നും അതിനാൽ അവർക്ക് നോമ്പ് കടമ ഇല്ലെന്നും പറയേണ്ടിവരില്ലേ?

ഈ വാദം ശരിയല്ല. എന്തെന്നാൽ آمنوا എന്നതു جمع مذكّر (പുരുഷന്മാർക്കു ഉപയോഗിക്കുന്ന ബഹുവചനം) ആണ് എന്നു ميزَان എങ്കിലും പഠിച്ചവർക്കറിയാം. ഇതിൽ പുരുഷന്മാർ അല്ലാതെ പെടില്ലെന്ന് ജംഉൽ ജവാമിഇലും (جمع الجوامع) മുസ്തസ്ഫാ യിലും (25/2) പറഞ്ഞിട്ടുണ്ട്. രോഗത്തിന്റെ കാര്യത്തിൽ ഡോക്ടറും കെട്ടിടത്തിന്റെ വിഷയത്തിൽ എഞ്ചിനീയറും പറയു ന്നത് നാം സ്വീകരിക്കുകയല്ലാതെ നിവൃത്തിയില്ല. അതുപോലെ اصول ന്റെ പണ്ഡിതന്മാരെ സ്വീകരിക്കുകയല്ലാതെ ഈ വിഷയത്തി ൽ മാർഗമില്ലല്ലോ. അപ്പോൾ ياايّها الذين آمنوا كتب عليكم പോലെയു ള്ള സ്ത്രീകൾ പെടുമെന്നും അതിനാൽ അവർക്ക് നോമ്പു നിർബ ന്ധമാണെന്നും പറയാൻ കാരണമെന്ത്? എന്ന ചോദ്യത്തിന് امام غزالي (ﷺ) തന്നെ മറുപടി പറയുന്നു. അത്തരം സ്ഥലങ്ങളിൽ സ്ത്രീകൾ പെടുന്നതു വേറെ ആയത്തിന്റെയോ മറ്റോ അടിസ്ഥാ നത്തിലാണ്, آمنوا എന്ന പദം കൊണ്ടല്ല. അതുകൊണ്ടാണെന്നു വച്ചാൽ പല സ്ഥലങ്ങളിലും അർത്ഥം യോജിക്കാതെവരും ഒരു ഉദാഹരണം പറയാം. يا ايّها الذين آمنوا اذا نكحتم المؤمنات എന്ന ആയത്തിൽ സത്യവിശ്വാസികളെ! നിങ്ങൾ മുഅ്മിനത്തായ സ്ത്രീകളെ വിവാഹം ചെയ്താൽ എന്നിടത്തു സ്ത്രീകളും പെടു മെങ്കിൽ സ്ത്രീകളെ! നിങ്ങൾ സ്ത്രീകളെ വിവാഹം ചെയ്താൽ എന്നു വരില്ലെ! ചിന്തിക്കുക.

ഇതുപോലെ തന്നെ ياايّها الذين آمنوا اذا جائكم المؤمنات എന്ന ആയത്തിലും ياايّها الذين آمنوا لا يحلّ لكم ان ترثوا النساء كرها ...الآية എന്ന ആയത്തിലും സ്ത്രീകൾ പെടില്ലെന്ന് നിങ്ങളും സമ്മതി ക്കുമല്ലോ.

എന്നാൽ ചില സ്ഥലത്തു പെടുമെന്നും ചില സ്ഥലത്തു പെടില്ലെന്നുമാണെങ്കിൽ ഓരോന്നിനും വ്യക്തമായ രേഖ ഹാജരാക്കണം. മാത്രമല്ല രണ്ടു സാദ്ധ്യതയുള്ള ഒരു പദം വാദപ്രതിവാദരംഗത്തു പ്രസക്തമല്ല എന്നു എല്ലാവരും സമ്മതിക്കുമല്ലോ. രണ്ടാമത്തെ തെളിവെന്താണ് എന്നുനോക്കാം.

ഉമ്മു ഹിശാം ബീവി(رضي الله عنها) പറയുന്നു. ഞാൻ ق സൂറഃ പഠിച്ചതു നബി(ﷺ) വെള്ളിയാഴ്ച ഓതുന്നതു കേട്ടിട്ടാണ് എന്ന്. അപ്പോൾ ബീവി ജുമുഅക്ക് വന്നിരുന്നെന്ന് മനസ്സിലാവുന്നല്ലോ?

ചരിത്രപരമായി അൽപമെങ്കിലും ഓർമയുണ്ടെങ്കിൽ ഇതു തെളിവേ അല്ലെന്ന് കാ ണാം. അക്കാലത്തെ പള്ളികൾ വലിയ കെട്ടിടങ്ങൾ ആയിരുന്നില്ല. ഈത്തപ്പനയുടെ മട്ടലുകൾ ചാരിവെച്ചായിരുന്നു അവർ ചുമർ ഉണ്ടാക്കിയിരുന്നത്. ഇപ്പോൾ അകത്തെ പള്ളിയോടുചേർന്ന് പുറത്തെ പള്ളി, ചെരു എന്നിവയെപ്പോലെ ചേർന്നിട്ടായിരുന്നു അവരുടെ വീടുകൾ. നബി(ﷺ) പള്ളിയിരുന്ന് വീട്ടിലിരിക്കുന്ന ആയിശ(رضي الله عنها)യെ കൊണ്ട് മുടി വാരിച്ചിരുന്നുവെന്നതിൽ നിന്നു ഇക്കാര്യം വ്യക്തമാണ്. വീടുകൾ ഒന്നിച്ചായിരുന്നെന്നതു ഈ ഹദീസിന്റെ ബാക്കി വായിക്കുമ്പോൾ തന്നെ മനസ്സിലാവും.

ബീവി തന്നെ പറയുന്നു تنّورنا وتنّور رسول اللّه صلىّ اللّه عليه وسلم واحدا وكان ഞങ്ങളുടെയും റസൂൽ തിരുമേനിയുടെയും അടുപ്പ് ഒന്നായിരുന്നു!. അപ്പോൾ എത്രമാത്രം അടുത്തായിരിക്കും അത്. നബി(ﷺ) താമസിക്കുന്ന ആഇശ(رضي الله عنها)യുടെ വീട്ടിലേക്കും ഉമ്മുഹിശാമിന്റെ വീട്ടിലേക്കും കൂടി ഒരു അടുപ്പുമാത്രമാവുമ്പോൾ.

ഈ വസ്തുത ഇമാം നവവി(رحمه الله) തന്നെ വിവരിക്കുന്നത് കാണുക

وقربها من منزله اشارة الى حفظها ومعرفتها باحوال النبي صلّى اللّه عليه وسلّم അടുപ്പ് ഒന്നായിരുന്നെന്ന് ബീവി പറഞ്ഞത് നബി(ﷺ)യുടെ ജീവിതത്തിന്റെ വിവിധ ഘട്ടങ്ങൾ മനസ്സിലാക്കിയിരുന്നെന്നും ബീവിയുടെ വീടു നബി(ﷺ) താമസിക്കുന്നതിന്റെ തൊട്ടടുത്തായിരുന്നെന്നും സൂചിപ്പിക്കുന്നു. (شرح مسلم للنواوي 286/1) മാത്രമല്ല നബി (ﷺ) ഖുതുബ ഓതുമ്പോൾ علا صوته നബി(ﷺ)യുടെ ശബ്ദം ഉയരുമെന്ന് മറ്റു ഹദീസുകളും പഠിപ്പിക്കുന്നു. അപ്പോൾ വീട്ടിലിരിക്കുന്ന ഉമ്മുഹിശാം ബീവിക്കു തൊട്ടടുത്ത പള്ളിയിൽ നിന്ന് ഖുതുബ ഉറക്കെ ഓതിയാൽ കേൾക്കാൻ കഴിയുമെന്ന് പറയേണ്ടതില്ലല്ലോ. ഇതെങ്ങിനെയാണ് ബിവി പള്ളിയിൽ വന്നതിന് തെളിവാകുക? (اذا تطرّق الاحتمال بطل الاستدلال)

അവസാനമായി പറയാനുള്ള തെളിവ് മുസ്ലിം സ്ത്രീകൾ പള്ളിയിൽ പോവാൻ സമ്മതം ചോദിച്ചാൽ തടയരുത് എന്നർത്ഥമുള്ള ഒരു ഹദീസാണ്. ഈ ഹദീസും ഇതുപോലെയുള്ള ധാരാളം തെളിവുകളും നിരത്തിവെച്ച് ദീർഘമായി ചർച്ച നടത്തിയ ശേഷം ബഹു: ഇമാം ശാഫിഈ(رضي الله عنه) പറയുന്നത് കാണുക:

فايّ المساجد لا يجوز له ان يمنعه اماء اللّه قلت لا يجوز له ان يمنعه مسجد اللّه الحرام لفريضة الحجّ وله ان يمنعها منه تطوّعا ومن المساجد غيره قال فما دلّ على ما قلت قلت قال اللّه تعالى وللّه على النّاس حجّ البيت من استطاع اليه سبيلا (امّ ج = ٧ ، ص = ١٧١)

ചുരുക്കസാരം: അപ്പോൾ സ്ത്രീകളെ തടയരുതെന്ന് പറഞ്ഞതു (അല്ലാഹുവിന്റെ പള്ളി എന്ന ഹദീസിൽ പറഞ്ഞത്) مسجد الحرام നെ സംബന്ധിച്ചാണ്. ഫർളായ ഹജ്ജിന് പോകുന്നതു തടയരുത് എന്നർത്ഥം, അല്ലാത്തതു തടയാം. കഴിവുള്ള മനുഷ്യ

ർക്കു ഹജ്ജ് നിർബന്ധമാക്കി എന്ന് ആയത്തിൽ പറഞ്ഞതിനാൽ സ്ത്രീകളെ ഫർളായ ഹജ്ജിനെ തൊട്ട് തടയരുതെന്ന് ഞാൻ പറഞ്ഞത്. (മനുഷ്യർ എന്നതിൽ സ്ത്രീകളും പെടുമല്ലോ) ഇത്രയും വിശദീകരിച്ചതിൽ നിന്ന് സ്ത്രീകൾക്ക് ജുമുഅഃയിലും ജമാഅത്തിലും പങ്കെടുക്കാൻ യാതൊരു അവകാശവുമില്ലെന്നും മുൻകാലത്ത് (ഹിജാബിന്റെ ആയത്ത് ഇറങ്ങിയ ശേഷം) അങ്ങിനെ ഒരു പതിവില്ലായിരുന്നെന്നും വളരെ വ്യക്തമായിട്ടുണ്ടെന്ന് ഏത് നിഷ്പക്ഷകനും സമ്മതിക്കുമല്ലോ.

خـــــطبة الجــــمعة

## ജുമുഅഃ ഖുതുബഃ ഏതു ഭാഷയിൽ?

വെള്ളിയാഴ്ചകളിലെ ജുമുഅഃ ഖുതുബഃ ഏതു ഭാഷയിലാവണമെന്നു ഇനി നമുക്ക് ചിന്തിക്കാം. വസൂരി, കോളറ, ക്ഷയം, കുഷ്ഠം തുടങ്ങിയ പലവിധ രോഗങ്ങളുമുണ്ട്. ഇവ വരുന്നതിന്റെ മുന്നോടിയായി സാധാരണ ഉണ്ടാവുന്നത് പനിയാണ്. ഇതുപോലെ വഹാബിസം, മൗദൂദിസം, ഖാദിയാനിസം തുടങ്ങിയ പല മാരക രോഗങ്ങളുടെ മുഖവുരയായിട്ടുണ്ടാവുന്നതു ഖുതുബ പരിഭാഷയാണ്. ഈ പനി പിടിച്ചാൽ പിന്നെ അതു പലതുമായിത്തിരിയും. എങ്ങനെയെന്നാൽ മതപരമായ വിവരം കുറഞ്ഞവനും ശുദ്ധഗതിക്കാരനുമായ ഒരു മനുഷ്യൻ വല്ല കാരണവശാലും ഒരു പരിഭാഷ ചെയ്യുന്ന പള്ളിയിൽ എത്തിപ്പെടുകയും പുഞ്ചിരിതൂകിക്കൊണ്ടുള്ള മൗലവിയുടെ പ്രസംഗം കേൾക്കുകയും ചെയ്യുമ്പോൾ "ശരിയാണ്! ഖുതുബഃ പരിഭാഷ ചെയ്തെങ്കിലെ നമ്മളെപ്പോലെ യുള്ള സാധാരണക്കാർക്ക് അത് തിരിയൂ. ഈ അറബിയിൽ പറയുന്നതു

തിരിയുന്നില്ല" എന്നൊരു ചിന്താഗതി പിടികൂടുകയും പിന്നീട് പരി ഭാഷ മോഹത്താൽ ആ മനുഷ്യൻ ജുമുഅഃക്കു തൽക്കാലം അവ രുടെ പള്ളിയിൽ പോവാൻ തുടങ്ങുകയും ചെയ്യുന്നു. ഈ അവ സരം മൗലവിമാർ ശരിക്കും ഉപയോഗപ്പെടുത്തുന്നു. അത് കേൾക്കു മ്പോൾ പാവത്തിനു മൗലവിയെ പറ്റി വലിയ മതിപ്പുളവാകുകയും അയാൾ പറയുന്നതെല്ലാം പുണ്യവചനമാണെന്ന തെറ്റിദ്ധാരണ ഉണ്ടാവുകയും ചെയ്യുന്നു. പാവത്തിന് മൗലവിയുടെ വിഷം തട്ടു ന്നതോടുകൂടെ താനും മൗലവിയും മാത്രമാണ് ലോകത്തിലെ മഹാ പണ്ഡിതന്മാരെന്നും അല്ലാത്തവരെല്ലാം ലോകം തിരിയാത്ത മണ്ട കളാണെന്നുമുള്ള ഒരു ഡംബ് കടന്ന്കൂടുകയും ആരെന്തു പറ ഞ്ഞാലും ഞങ്ങൾ സ്വീകരിക്കില്ലെന്ന് പരസ്യമായിതന്നെ പറയാൻ തയ്യാറാവുകയും ചെയ്യുന്നു, അങ്ങിനെ തനിക്കിഷ്ടമുള്ളതു സ്വീക രിക്കുകയും അല്ലാത്തതു തള്ളിക്കളയുകയും ചെയ്യുന്ന അവസ്ഥ യിൽ എത്തുന്നതോടെ ഈമാൻ പിഴച്ച നവീനവാദികളിൽ അവൻ ഉൾപ്പെടുകയാണ് نعوذ بالله

എന്നാൽ സ്വന്തം യുക്തി അടിസ്ഥാനത്തിൽ പരിഭാഷ വേണ മെന്നു മുറവിളികൂട്ടുകയല്ലാതെ തൊട്ടതിനെല്ലാം ആയത്തുണ്ടോ ഹദീസുണ്ടോ എന്നു ചോദിക്കുന്ന ഈ കൂട്ടർക്ക് പരിഭാഷ വേണ മെന്നതിന് യാതൊരു തെളിവും ഉദ്ധരിക്കാൻ ഇന്നുവരെ കഴിഞ്ഞി ട്ടില്ല.

ബഹു: റസൂൽ(ﷺ) തങ്ങളുടെ കാലത്തോ സ്വഹാബാക്ക ളുടെയോ താബിഉകളുടെയോ താബിഉതാബിഉത്താബിഉകളുടെ കാലത്തോ ലോകത്തിലെവിടെയെങ്കിലുമുള്ള ഒരു പള്ളിയിൽ വെച്ചു അറബി അല്ലാത്ത ഭാഷയിൽ ഖുതുബ ഓതുകയോ അറ ബിയിൽ ഓതി പരിഭാഷ ചെയ്യുകയോ ഉണ്ടായിട്ടില്ല. എന്തിനധികം ആയത്ത്, ഹദീസ്, ഇജ്മാഅ്, ഖിയാസ് എന്നീ അടിസ്ഥാനതത്വ ങ്ങൾ കൊണ്ടോ നാല് ഇമാമുകളുടെയോ മുൻഗാമികളായ സല ഫുസ്വാലിഹീങ്ങളുടെയോ വാക്ക്, പ്രവർത്തി കൊണ്ടോ അതുമ

ല്ലെങ്കിൽ ഹിജ്റ 1300ന്റെ മുമ്പുള്ള ഏതെങ്കിലും സ്വീകാര്യനായ ഒരു പണ്ഡിതന്റെ പ്രവർത്തി കൊണ്ടോ തെളിയിക്കാമോ? എന്ന സുന്നി ഉലമാക്കളുടെ വെല്ലുവിളി നേരിടാൻ ഇത് വരെ ഒരാൾക്കും കഴിഞ്ഞിട്ടില്ല. വഹാബികളുടെ മാസികയായ അൽഇർശാദ് 1926 ജൂലായ് 11ന് ഇക്കാര്യം തലകുലുക്കി സമ്മതിച്ചിട്ടുണ്ട്.

അറബി അല്ലാത്ത പല നാടുകളിലും ഇസ്‌ലാം പ്രചരിച്ചിരുന്ന ആദ്യകാലത്തു ഇന്നത്തെക്കാളേറെ മതവിദ്യാഭ്യാസം ആവശ്യമായിരുന്നല്ലോ. എന്നിട്ടും അറബി അല്ലാത്തതിൽ ഓതുകയോ അറബിയിൽ ഓതി പരിഭാഷപ്പെടുത്തുകയോ ചെയ്തിട്ടില്ല. ഇത്രയും എളുപ്പമായ ഒരു മാർഗത്തിലൂടെ ഇസ്‌ലാം പ്രചരിപ്പിക്കാമെന്നു റസൂൽ(ﷺ) അവർകൾക്കോ സ്വഹാബത്തിനോ താബിഉകൾക്കോ ലോകത്തിലെ കഴിഞ്ഞുപോയ ഉലമാക്കൾക്കോ മനസ്സിലാക്കാൻ കഴിഞ്ഞില്ല എന്നും ഈ അവസാനകാലത്ത് വന്ന ചില മൗലവിമാർക്കാണ് അത് കഴിഞ്ഞതെന്നും പറഞ്ഞാൽ അതു വിഴുങ്ങാൻ മാത്രം മുസ്‌ലിം സമുദായം അധഃപതിച്ചിട്ടില്ല തന്നെ -തീർച്ച-

ലോക മുസ്‌ലിംകൾ ഇന്നും അറബിയിൽ തന്നെ ഖുതുബ നിർവഹിച്ചു പോരുന്നുണ്ടെന്നതിന് വ്യക്തമായ തെളിവാണ് റാബിത്വ-യുടെ കോൺഫ്രൻസ് തീരുമാനം കാരണം അനറബിയിലാണ് നടത്തിവരുന്നതെങ്കിൽ ഒരു പ്രമേയത്തിലൂടെ ആവശ്യപ്പെടേണ്ടതില്ലല്ലോ അവർ?

ശരിക്കും ചിന്തിച്ചാൽ ഇവരുടെ വാദം പരസ്പരവിരുദ്ധമാണെന്നു കാണാം. എന്തെ ന്നാൽ ഖുതുബഃയുടെ റുക്നുകളെല്ലാം അറബിയിൽ തന്നെ വേണമെന്നു ഇവരുടെ പ്രസിദ്ധീകരണങ്ങളിലും പ്രസംഗങ്ങളിലും സദാ വ്യക്തമാക്കുന്നതാണ്. “റുക്ൻ” എന്നതിന് അവരുടെ അൽമൻഹൽ പറഞ്ഞ അർത്ഥം “ഭാഗം” എന്നാണ്. അപ്പോൾ ഖുതു ബഃയുടെ എല്ലാ ഭാഗവും അറബിയിലാവണം എന്നർത്ഥമായി. പിന്നെ എങ്ങിനെയാണ് മലയാളത്തിലാവുക.

അൽമൻഹൽ പറഞ്ഞ മറ്റൊരർത്ഥം "മുഖ്യമായഭാഗം" എന്നാണ്. ഒരു വസ്തുവിന്റെ മുഖ്യമായ ഭാഗം ആർക്കും തിരിയാത്ത അറബിയിലാവണമെന്നു പറയുക, ഉടനെ വസ്തു എല്ലാവർക്കും തിരിയുന്ന മലയാളത്തിൽ ആവണമെന്നും പറയുക. ഇതു രണ്ടും കൂടി എങ്ങിനെ യോജിക്കും. പ്രാധാന്യമുള്ളതും അനിവാര്യമായതും ആർക്കും തിരിയണ്ട! അപ്രധാനമായതു തിരിയുകയും വേണം!! വല്ലാത്ത അഭിപ്രായം തന്നെ!!

അതുപോലെ നല്ലതു എടുക്കാനും ചീത്ത ഒഴിവാക്കാനും ജനങ്ങളെ ഉപദേശിക്കുന്നതിനാണല്ലോ الوصية بالتقوى (തഖ്‌വാ കൊണ്ടു വസ്വിയ്യത്ത് ചെയ്യൽ എന്ന് പറയുന്നത്) വസിയ്യത്ത് റുക്നാണെന്നും റുക്ൻ അറബിയിൽ തന്നെ വേണമെന്നും പറയുക, ഉടനെ പറയുക, ഉപദേശം മലയാളത്തിൽ വേണമെന്ന്!, ഏതാണാവോ ഈ ഉപദേശം!!

ജനങ്ങൾ സുന്നികളുടെ വഅളിനു തടിച്ചുകൂടുകയും ഇവന്മാരുടെ പരിപാടിയിൽ പങ്കെടുക്കാതിരിക്കുകയും ചെയ്യുന്നതു കണ്ടപ്പോൾ വല്ല പാവങ്ങളെയും കെണിയിൽ വീഴ്ത്തി തങ്ങളുടെ വിഷം കയറ്റാൻ അവർ കണ്ട മാർഗമാണ് ഈ പരിഭാഷ. അല്ലാതെ ഇസ്ലാമികമായ യാതൊരു പിന്തുണയും ഇതിനില്ല. 1916ൽ കൊച്ചിക്കടുത്ത് നിർമിച്ച "പുത്തൻപള്ളി"യിൽ വെച്ചാണ് ഖുതുബ പരിഭാഷ ആദ്യം തുടങ്ങിയതെന്നും അതു തന്നെ ബാംഗ്ലൂരിൽ നിന്ന് വാടകക്കു കൊണ്ടുവന്ന ചില മൗലവിമാർ ആയിരുന്നെന്നും സൽസബീൽ അധിപരും വെളിയങ്കോട്ടുകാരനുമായ ഉമർ മൗലവി സമ്മതിച്ചിട്ടുണ്ട് (രണ്ടാം പുസ്തകം രണ്ടാം ലക്കം)

അറബിനാടുകൾ അല്ലാത്ത പല രാജ്യങ്ങളിലും ഇസ്ലാം പ്രചരിക്കുമെന്നറിഞ്ഞിട്ടും തന്റെ സഹാബാക്കളിൽ ധാരാളം അനറബികൾ ഉണ്ടായിട്ടും നബി(ﷺ) ഒരിക്കലെങ്കി ലും പരിഭാഷ ചെയ്യുകയോ ചെയ്യിക്കുകയോ അതിന്നൊരു സൂചന നൽകുകയോ ചെയ്

തില്ല. അതിൽ നിന്നും ജുമുഅഃ ഖുതുബ ഒരു സാധാരണ പ്രസം ഗമല്ലെന്നും അതു വെള്ളിയാഴ്ച ജുമുഅഃയുടെ സമയമായ ശേഷം ഔറത്തു മറച്ചവനും ശുദ്ധിയുള്ളവനുമായ പുരുഷൻ ഹംദ് കൊണ്ടാരംഭിക്കുകയും ദുആ കൊണ്ടവസാനിപ്പിക്കുകയും ചെയ്യുന്ന ഒരു പ്രത്യേക ഇബാദത്ത് ആണെന്നും ഇബാദത്തിൽ യാതൊരു വിധ മാറ്റത്തിരുത്തലും പാടില്ലെന്നുമാണ് സഹാബത്ത് മനസ്സിലാക്കിയത്, അല്ലാതെ നബി(ﷺ)ക്കു ഭാഷാപരിജ്ഞാനം കുറവാണെന്നല്ല. അതുകൊണ്ടാണല്ലോ അവർ വളരെ ആവശ്യമുണ്ടായിട്ടും അറബിയിൽ തന്നെ നടത്തിയതും. താബിഉകളും താബിഉത്താബിഉകളും അതേവഴി തുടർന്നു. ഇപ്പോഴിതാ കേൾക്കുന്നു പരിഭാഷ വേണമെന്നു- ചിലർ പരിഭാഷയല്ല തനിമലയാളം മാത്രം മതിയെന്നു!!! “നിങ്ങളും നിങ്ങളുടെ പിതാക്കളും മുമ്പ് കേൾക്കാത്ത പലതും നിങ്ങൾ കേൾക്കുമെന്നും അന്നു എന്റെയും സഹാബാക്കളുടെയും പാത മുറുകപിടിക്കണമെന്നു”മുള്ള തിരുമേനി (ﷺ)യുടെ ആഹ്വാനം ചെവിക്കൊണ്ടു ആശ്വസിക്കാം നമുക്ക്! അല്ലാഹു കാക്കട്ടെ ...ആമീൻ.

ബഹു: പാങ്ങ് അഹ്മദ്കുട്ടി മുസ്‌ലിയാർ, ബഹു: യൂസുഫുൽ ഫസ്ഫരി തുടങ്ങിയ മഹാന്മാർ മലയാളത്തിലായിരുന്നു ഖുതുബകൾ നടത്തിയതെന്നു പച്ചക്കള്ളം തട്ടിവിടുംബോൾ ടൗൺ ഹാളിന്റെ ഭിത്തിപോലും ഇതംഗീകരിക്കില്ലെന്നത് ഓർക്കാത്തതു കഷ്ടമായിപ്പോയി.

കാലത്തിനനുസരിച്ച് ദീനിൽ മാറ്റം വരുത്തിക്കൊണ്ടിരുന്നാൽ നമ്മുടെ മുൻസമുദായമായ യഹൂദി-നസാറാക്കളുടെ നില നമുക്കും വന്നുചേരുമെന്നു ചരിത്രം പഠിപ്പിക്കുന്നു. അവർക്കു നോമ്പു ഫർളാക്കിയിരിക്കുന്നുവെന്ന് كتب عليكم الصيام എന്നതിന്റെ ശേഷം كما كتب على – الخ എന്ന് പറഞ്ഞ ആയത്തുകൊണ്ടും റുകൂഉം സുജൂദുമുള്ള നിസ്കാരം ഫർളാക്കിയിരിക്കുന്നുവെന്നു واسـجـدي

واركعي مع –الـخ എന്ന ആയത്തുകൊണ്ടും വ്യക്തമാവുന്നു. ഇന്ന് അവർക്കു നോമ്പോ അതുപോലെ നിസ്കാരമോ നാം കാണുന്നു. കാലത്തിന്നൊത്ത പരിഭാഷയും മാറ്റത്തിരുത്തലുകളും വരുത്തി യതിനാലാണല്ലോ അത്. ആ ഒരു നില ഇസ്ലാമിൽ വരാൻ സുന്നി കൾ അനുവദിക്കില്ല.

ഒരു പുണ്യ ഇബാദത്തായി നടത്തപ്പെടുന്ന ജുമുഅഃ ഖുതു ബഃ അങ്ങാടി നിലവാരവും രാഷ്ട്രീയാഭിപ്രായങ്ങളും പറയാനുള്ള ഒരു വേദിയാക്കി തരംതാഴ്ത്തുന്നതു ഒരു മുസ്ലിം എങ്ങനെ സഹി ക്കും? സാധാരണ ദിവസങ്ങളിലുണ്ടാവുന്ന 4 റക്അത്തിനെ വെള്ളി യാഴ്ച രണ്ടാക്കിച്ചുരുക്കുകയും ബാക്കി യുള്ള രണ്ടു റക്അത്തിന്റെ സ്ഥാനത്തു രണ്ടുഖുതുബ നിശ്ചയിക്കയും ചെയ്ത ഇസ്ലാമിന്റെ മുഖത്ത് കരിവാരിത്തേക്കുകയല്ലെ ഇതുവഴി ഇവന്മാർ ചെയ്യുന്നത്?

എല്ലാ വിഷയത്തിലും ആയത്തും ഹദീസും തെളിവു വേണ മെന്നു ശഠിക്കുന്ന ഇക്കൂട്ടർ ഖുതുബഃ പരിഭാഷയുടെ കാര്യത്തിൽ ഫിഖ്ഹ് ഗ്രന്ഥങ്ങളെ ശരണം പ്രാപിക്കുകയും അവസാനം അതി ലും ദയനീയമായി പരാജയപ്പെടുകയും ചെയ്ത വിവിധ രംഗങ്ങൾ വിവരിക്കുന്നതിന്റെ മുമ്പ് ചില ഇന്ത്യൻ ഉലമാക്കളുടെ അഭിപ്രായ ങ്ങൾ ഇവിടെ രേഖപ്പെടുത്തട്ടെ.

1. ഖുതുബ അറബി ഭാഷയിലായിരിക്കൽ നിർബന്ധമാണ്. നബിയുടെയും സ്വഹാബാക്കളുടെയും താബിഉകളുടെയും കാല ത്തും നടന്നതും ഇന്നുവരെ ലോകമുസ്ലിംകൾ നിർവഹിച്ചുവരു ന്നതും അങ്ങിനെയാണ് (അല്ലാമാ മഹ്മൂദ് മുഫ്തീ ദാറുൽഉലൂം, ദുയൂബന്ദ്)

2. നാം നബി(ﷺ)യുടെയും ഖുലഫാക്കളുടെയും അവിട ന്നിങ്ങോട്ടുള്ളവരുടെയും ഖുതുബഃയിൽ ശരിക്കും ശ്രദ്ധിച്ചതിൽ ചിലതെല്ലാം കിട്ടീട്ടുണ്ട്. ഹംദ്, 2 ശഹാദത്ത്, സ്വലാത്ത്, വസ്വിയ്യ ത്ത്, ആയത്തു ഓതുക, മുസ്ലിംകൾക്കുള്ള ദുആ, ഖുതുബഃ അറ

ബിയിലായിരിക്കുക എന്നിവ അതിൽപെടുന്നു. അപ്പോൾ അറബിയിലായിരിക്കുക എന്നതു ശ്രോദ്ധാക്കൾ അനറബികളായിരുന്നപ്പോഴും അവരംഗീകരിച്ച പ്രവർത്തനമായിരുന്നു. അക്കാരണത്താലാണത് നിലനിൽക്കുന്നതും (ശാഹ് വലിയ്യുല്ലാഹിദ്ദഹ്‌ലവി)

3. ഉർദുവിലോ മറ്റു അനറബി ഭാഷയിലോ ഖുതുബ നടത്തുന്നതു സുന്നത്തിനും, സഹാബികൾ, താബിഉകൾ, താബിഉത്താബിഉകൾ, മുജ്തഹിദുകൾ, മുഹദ്ദിസുകൾ, ഫുഖഹാക്കൾ എന്നിവരുടെ പ്രവർത്തിക്കും വിരുദ്ധമാണ്. ഖുതുബയും ഖുർആനും എല്ലാ ഭാഷയിലും ഓതാമെന്ന ചിന്താഗതി നൽകി മുസ്‌ലിംകളിൽ കുഴപ്പവും ചേരിതിരിവും സൃഷ്ടിക്കുന്നതു ഒരിക്കലും ശരിയല്ല (ശബീർ അഹ്മദ് ഉസ്മാനി. യു.പി)

4. ഖുതുബക്കു അറബിഭാഷ തന്നെയാണ് വേണ്ടത്. രാഷ്ട്രഭാഷയുടെ നിലയാണ് അതിന്. നബി(ﷺ)യുടെ കാലം മുതൽ ഇന്നുവരെ ലോകമുസ്‌ലിംകൾ നിർവഹിച്ചു വരുന്നതും അറബിയിലാണ്. നബി(ﷺ)യുടെ കാലത്തു അനറബികൾ ഇസ്‌ലാമിൽ വരികയും അവർ തിരുസന്നിധിയിൽ ഹാജരാവുകയും ചെയ്യാറുണ്ടായിരുന്നെന്നതു ചരിത്രസത്യമാണ്. എന്നാൽ അവർക്കു വേണ്ടി ഖുതുബഃ അറബിയല്ലാത്ത ഭാഷയിൽ നിർവഹിച്ചിട്ടില്ല. അവർക്ക് പരിഭാഷ ചെയ്ത്കൊടുക്കാൻ അവിടുന്ന് കൽപിച്ചിട്ടുമില്ല. അനറബി ഭാഷ ഏറ്റവും അത്യാവശ്യമായ ആ ഘട്ടത്തിൽ പോലും ഖുതുബഃ അറബിയിൽ തന്നെ നിർവഹിച്ചതു അതിന്റെ "രാഷ്ട്രഭാഷ" എന്ന സ്ഥാനത്തെ കാണിക്കുന്നു. ഇതേ നയം പ്രവാചകർക്ക് ശേഷവും തുടർന്നു വന്നു. ഇറാനിലും റോമിലും അന്ന് ധാരാളം വലിയ പള്ളികൾ ഉണ്ടായിരുന്നു. ഫാറൂഖ്(رضي الله عنه)വിന്റെ കാലത്ത് ഏകദേശം ആയിരത്തോളം പള്ളികളുണ്ടായിരുന്നു. ജുമുഅക്കു വരുന്നവരിൽ അറബികളും അനറബികളും ഉണ്ടായിരുന്നു. ഉപദേശം ഇന്നത്തേക്കാൾ കൂടുതൽ ആവശ്യം അന്നായിരുന്നു. പത്രങ്ങളോ പുസ്തകങ്ങളോ മദ്രസകളോ അന്നുണ്ടായിരുന്നില്ല. ഉപ

ദേശം മാത്രമായിരുന്നു ഏകവലംബം. സ്വഹാബാക്കൾ അക്കാലത്തും അറബി തന്നെ ഉപയോഗിച്ചതു ഖുതുബഃ ഒരു സാധാരണ പ്രസംഗമല്ലെന്നു തെളിയിക്കുന്നു. നബി(ﷺ)യോ സഹാബാക്കളോ ശേഷമുള്ള ഉലമാക്കളിൽ ഏതെങ്കിലും ഒരാളോ അങ്ങിനെ ചെയ്തിട്ടില്ല. (മുഹമ്മദ് മൻസൂർ നുഅ്മാനി الفرقان)

5. അറബി അല്ലാത്ത മറ്റു ഭാഷകളിൽ ഖുതുബഃ ഓതുന്നതു നബിയും സഹാബത്തും പതിവായി ചെയ്തിട്ടുള്ള സന്മാർഗ്ഗ നടപടികൾക്കു വിപരീതമാണ്. (മൗലാന ശൈഖു ഹസൻ ഹസ്റത്ത്, ശൈഖുൽ ഹദീസ്, ബാഖിയാത്ത്)

6. ശുദ്ധമായ അറബിഭാഷയിൽ ഖുതുബഃ നിർവഹിക്കൽ നിർബന്ധമാണ്. (മൗലാനാ മുഹമ്മദ് തമീം, മുഫ്തി മദ്രാസ്)

7. ഖുതുബഃ തർജിമഃ ചെയ്യൽ മഅ്മൂറല്ല. മൻഹിയ്യാണെന്നും مَنْقُولَايَ സുന്നത്തിനോടു മാറായ مذْمُوم ആയ بدعَة ആണെന്നും അതു ഒഴിവാക്കേണ്ടതാണെന്നും തർജിമഃ ചട്ടമാക്കിയ ഖത്വീബു فاسق ആണെന്നും അവനെ തുടർന്ന് നിസ്കരിക്കൽ കറാഹത്തും അവനെ ജുമുഅക്കു മുന്തിച്ചവൻ കുറ്റക്കാരനാണെന്നും ദീനിന്റെ കൊടികളായ പല ഉലമാക്കളും വിസ്തീർണ്ണമായി പറഞ്ഞിരിക്കുന്നു. (മൗലാന പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്ലിയാർ)

8. മൗലിദും ഖുർആൻ ഓതലും ബിദ്അത്തായി ഗണിക്കുന്ന പുത്തൻപ്രസ്ഥാനക്കാർ ഖുതുബഃ പരിഭാഷപ്പെടുത്തൽ ബിദ്അത്തായി കാണുന്നില്ലേ? അവകളാണെങ്കിൽ حسنات ആണെന്നു പണ്ഡിതന്മാർ രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. (പറവണ്ണ മുഹ്യിദ്ദീൻകുട്ടി മുസ്ലിയാർ) മദ്രാസിലെ പ്രഗത്ഭരായ 15 ഉലമാക്കൾ 100ലധികം വർഷം മുമ്പിറക്കിയ ഒരു ഫത്വ ഇതോടൊപ്പം പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്നതിനാൽ അതിവിടെ ചേർക്കുന്നില്ല. ഇസ്ലാമിന്റെ വിധികൾ പ്രഖ്യാപിക്കാൻ അർഹതയുള്ള കേരള

ഉലമാക്കളുടെ ആധികാരിക സംഘടനയുടെ (സമസ്ത) കീഴ്ഘ ടകമായ എസ്.വൈ.എസ്-ന്റെ മുഖപത്രത്തിൽ സുന്നീടൈംസിൽ വന്ന ഒരു ചോദ്യവും അതിന്റെ മറുപടിയും ശ്രദ്ധിക്കുക.

ചോദ്യം: ഖുതുബഃ പരിഭാഷ ഹറാമാണെന്ന് ഒരു വിഭാഗം പറയുന്നു. മറ്റൊരു വിഭാഗം ഹറാമില്ലെന്നും. അലിഫ് എന്ത് പറ യുന്നു?

ഉത്തരം: ഖുതുബഃ അറബിയിലായിരിക്കൽ ഇജ്മാഅ് കൊണ്ട് സ്ഥിരപ്പെട്ടതല്ലെ? അപ്പോൾ പിന്നെ പരിഭാഷ ഹറാം തന്നെ (സുന്നി ടൈംസ്, 1975 ജനുവരി 16) എന്നാൽ അത് സുന്നി കളുടെ പത്രം പറഞ്ഞതല്ലെ? അതു തെളിവാക്കിയാൽ ഞങ്ങൾ സ്വീകരിക്കില്ലല്ലോ എന്നു പറയുന്നവരുണ്ടാവാം. എങ്കിൽ അവർക്ക് വേണ്ടിയും നിഷ്പക്ഷരായ വായനക്കാർക്ക് വേണ്ടിയും കേരള ത്തിലെ ഒരു പത്രം റിപ്പോർട്ട് ചെയ്ത ഒരു വാർത്ത ഇവിടെ ചേർ ക്കാം. "മുസ്‌ലിം പള്ളികളിൽ വെള്ളിയാഴ്ച തോറും നടത്തപ്പെ ടുന്ന ഖുതുബ പ്രസംഗം അറബിക് ഭാഷയിൽ വേണമെന്നാണ് മതഗ്രന്ഥങ്ങളിൽ കാണുന്നതെന്നും ഈ സമ്പ്രദായത്തിനു ഒരു മാറ്റം വരുത്തേണമെങ്കിൽ അതു മതപണ്ഡിതന്മാർ ആലോചിച്ചു തീരുമാനിക്കേണ്ടതാണെന്നും പെരിന്തൽമണ്ണ മുൻസീഫ് കെ.എസ് മേനോൻ അഭിപ്രായപ്പെട്ടു. ഒട്ടേറെ മതഗ്രന്ഥങ്ങളും വിസ്താര വേള യിൽ ഹാജറാക്കിയിരുന്നു (മലയാളമനോരമ 30/10/1972). വെള്ളി യഞ്ചേരി ഖുതുബഃക്കേസിലെ ഈ വിധി പുറപ്പെടീച്ചതു സുന്നിക ളല്ല. റിപ്പോർട്ട് ചെയ്ത പത്രം സുന്നികളുടേതല്ല! നിഷ്പക്ഷർക്ക് ഇതുതന്നെ മതിയായ തെളിവല്ലെ? ഒരു മുജാഹിദ് നേതാവായ എ. അലവി മൗലവി ധാരാളം മതഗ്രന്ഥങ്ങൾ ഹാജരാക്കിയിട്ടും തന്റെ വാദം തെളിഞ്ഞില്ലെന്നും അറബി തന്നെ വേണമെന്നാണ് മതഗ്രന്ഥങ്ങളിലുള്ളതെന്നും പ്രസ്താവിക്കുന്നതു പെരിന്തൽമണ്ണ മുൻസിഫാണ്.

ഒരു പ്രശസ്ഥ പണ്ഡിതനും ജാമിഅഃ വഹ്ബിയ്യഃ പ്രിൻസിപ്പലുമായ നുസ്രത്തുൽ അനാം പത്രാധിപർ റാബിതഃയുടെ ഖുതുബാ പ്രമേയത്തെ പറ്റിയുള്ള ഒരു ചോദ്യത്തിന് പറഞ്ഞ മറുപടി കാണുക. "റസൂൽ(ﷺ) ഖുതുബഃ ഓതാൻ തുടങ്ങിയപ്പോൾ ജനങ്ങളെ നിശബ്ദരാക്കുവാൻ ആജ്ഞാപിച്ചതിന്റെ വെളിച്ചത്തിൽ ഖുതുബയുടെ ആമുഖമായി 'മആശിറ' വിളിക്കുന്നുണ്ടല്ലോ. 'മആശിറ'വിളിയാണ് ഖുതുബയുടെ ആമുഖം എന്നതു കൊണ്ടു റാബിത്തഃ ഉദ്ദേശിക്കുന്നത്. റാബിത്തഃയുടെ സിൽബന്തികളായി ഞെളിയുന്ന കേരള നദ്‌വത്തുകാർ 'മആശിറ' വിളിയെ ആക്ഷേപിക്കുന്നുണ്ടെങ്കിലും അതു അറബിഭാഷയിലായിരിക്കണമെന്നാണ് അവരുടെ നേതാക്കളായ റാബിത്വ ആഹ്വാനം ചെയ്യുന്നത്. ഖുതുബഃയുടെ ആമുഖം എന്നതിന്റെ വിവക്ഷ 'മആശിറ' വിളി അല്ലാതെ മറ്റെന്തെങ്കിലുമായിരുന്നെങ്കിൽ അവരുടെ കേരള സിൽബന്തികൾ അതു വെളിവാക്കുമായിരുന്നു. (നുസ്റത്തുൽ അനാം 1975 ഡിസംബർ 20)

ചോദ്യം: ഖുതുബഃ ഓതുന്നതിന്റെ മുമ്പ് ആ ഖുതുബഃയിൽ ഉള്ളതിന്റെ സംക്ഷിപ്തം ജനങ്ങൾക്ക് പറഞ്ഞുകൊടുത്തതിന്റെ ശേഷം ഒരു ചുരുങ്ങിയ നിലയിൽ ഖുതുബഃ ഓതിയാൽ അതൊരു നസ്വീഹത്ത് ആകുമല്ലോ? ഇല്ലാത്തപക്ഷം ജനങ്ങൾ മേൽപോട്ടു നോക്കി ഇരിക്കുകയല്ലാതെ അവർക്ക് വല്ലതും മനസ്സിലാവുമോ?

ഉത്തരം: വെള്ളിയാഴ്ച ദിവസം ജുമുഅഃയുടെ സമയമായത് മുതൽ ഖുതുബഃ വരെയുള്ള സമയം ഒരു നസ്വീഹത്തിനുള്ള സമയമല്ല. ജനങ്ങൾ മേൽപോട്ടു നോക്കലും കീഴ്പോട്ടു നോക്കലും ഇവിടെ പ്രശ്നമല്ല. ദീനിയ്യായ വിഷയങ്ങൾ മതം നിർദേശിച്ച നിലയിലാണ് നിർവഹിക്കേണ്ടത്. യുക്തിക്കു അതിനെ തിരുത്താൻ അർഹതയില്ല. (നുസ്റത്തുൽ അനാം 1976 ജനുവരി 20)

ഒരു പ്രസിദ്ധ മതപണ്ഡിതനും സൂഫിവര്യനും ബാഖിയാത്തിലെ ഉന്നതരായ ഉലമാക്കളിൽ ഒരാളുമായ شيخنا صبغة الله

البختياري نوّر اللّٰه مرقده (ആ്രസ്ധ) അവർകൾ "ഉർദുവിൽ ഖുതുബഃ നടത്തിയാൽ യാത്രച്ചിലവും 100രൂപ ശമ്പളവും നൽകാമെന്ന കരാറിൽ തന്റെ മകനെ സമീപിച്ച ഒരു പള്ളിക്കമ്മറ്റിയോടു പറഞ്ഞത്: "മകൻ അവിടെ വന്ന് സൗജന്യമായി അറബിയിൽ നിർവഹിച്ചുതരും. എത്രരൂപ തന്നാലും നബി(ﷺ) മുതൽ ഇന്നുവരെയുള്ള ഉലമാക്കളുടെ നടപടിക്കു വിരുദ്ധമായ ഖുതുബഃ പരിഭാഷക്കു ഞങ്ങളാരും തയ്യാറല്ല" എന്നായിരുന്നു.

ശൈഖുനാ അബ്ദുറഹ്മാനിൽ ഫസ്ഫരി(ന.മ) അവർകൾ ബാഖിയാത്തിന്റെ പ്രിൻസിപ്പലായ കാലത്ത് അദ്ദേഹം ഖുതുബ പരിഭാഷക്കനുകൂലമാണെന്ന വാർത്ത ഒരു മാസികയിൽ വരികയും ഉടനെ അതിനെ എതിർത്തു കൊണ്ടു ശൈഖുനാ ഒരു പ്രസ്താവന ഇറക്കുകയും ചെയ്തത് വായനക്കാർ ഓർക്കുന്നുണ്ടാവുമല്ലോ. ഇന്ത്യയിലെ ഉന്നത മതപഠന കേന്ദ്രങ്ങളായ ദാറുൽഉലൂം ദയൂബന്ത്, ബാഖിയാത്ത് വെല്ലൂർ, ലത്വീഫിയ്യ വേലൂർ, ജാമിഅ നൂരിയ്യഃ ഫൈസാബാദ്, ജാമിഅഃ വഹ്ബിയ്യഃ വണ്ടൂർ എന്നിവിടങ്ങളിലും ഖുതുബഃ അറബിയിൽ മാത്രമെ നടക്കുന്നുള്ളൂ. ബാഖിയാത്തിന്റെയും ലത്വീഫിയ്യയുടെയും പള്ളികളുടെ നിയമാവലിയിൽ 'ഖുതുബഃ അറബിയിൽ തന്നെ വേണമെന്നുണ്ടെന്ന് പ്രസിദ്ധമായതാണല്ലോ. ശ്രദ്ധേയമായ മറ്റൊരു വസ്തുതയുണ്ടിവിടെ. ഖുതുബഃ അറബിയിൽ നിർവഹിച്ചാൽ പോര എന്നൊരഭിപ്രായം ഇതുവരെ ആരും പറഞ്ഞതായി കേട്ടിട്ടില്ല. അറബി അല്ലാത്തതിൽ ഓതിയാൽ പറ്റുമെന്നും ഇല്ലെന്നുമാണല്ലോ തർക്കം. എന്നാൽ دع ما يريبك الى ما لا يريبك (സംശയമുള്ളതു വിട്ടു ഉറപ്പുള്ളതു പിടിക്കുക) എന്ന തത്വമനുസരിച്ചെങ്കിലും അറബിഭാഷയിൽ ഓതുകയല്ലെ ചെയ്യേണ്ടത്? നിഷ്പക്ഷമായി ചിന്തിക്കുക!

ഒരു കാര്യം സ്വഹീഹു ആവുമെന്നതും ഹറാമാണെന്നതും തമ്മിൽ എതിരില്ലെന്ന് മനസ്സിലാക്കുക!

ഉദാഹരണമായി മോഷ്ടിച്ച തുണി ധരിച്ചു നിസ്കരിക്കൽ ഹറാമാണ്, അതോടൊപ്പം നിസ്കാരം സ്വഹീഹുമാണ്.

പരേതനായ കുണ്ടൂക്കാരൻ എ.കെ മൊയ്തീൻ മുസ്ലിയാർ ഒരിക്കൽ തിരൂരങ്ങാടി വലിയ ജുമുഅത്തു പള്ളിയിൽ വന്നപ്പോൾ ഒരു മൗലവി (വൈലത്തൂരംശം ഞമനക്കോട് ദേശത്ത് പുതിയവീട്ടിൽ മൂലയിൽ മുഹ്‌യിദ്ദീൻ മൗലവി) അവിടെ വഅള്ളു പറയുന്നുണ്ടായിരുന്നു. അഹ്‌ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ വിശ്വാസങ്ങൾക്കെതിരായിട്ടു എന്തെല്ലാമോ മൗലവി തട്ടിവിടുന്നതു കേട്ടപ്പോൾ മൊയ്തീൻമുസ്ലിയാർ രോഷാകുലനാകുകയും.. എടാ! ഈ ദജ്ജാലിനെ പള്ളിയിൽ നിന്ന് പിടിച്ചു പുറത്താക്കാൻ ഇവിടെ ആരുമില്ലെ? എന്നു പറഞ്ഞു ആട്ടുകയുമുണ്ടായി. പിന്നീടു മൗലവിക്കു ചിന്താഭ്രമം പിടിപെടുകയും, തികച്ചും നഗ്നനായി അങ്ങാടികളിലും മറ്റും അലഞ്ഞു നടന്നും, പള്ളികളിൽ കയറി മലമൂത്ര വിസർജനം ചെയ്തും, കാണുന്നവരുടെയും കേൾക്കുന്നവരുടെയുമെല്ലാം വെറുപ്പിന് പാത്രമായി എങ്ങിനെയോ ജീവൻ അവസാനിക്കയാണുണ്ടായത്. ഈ മൗലവി ഹിജ്റ 1334 സഫർ മാസം 2ന് തിരൂർ മത്ബഅത്തുസ്സലാഹിയ്യഃ പ്രസ്സിൽ നിന്ന് خطبة النباتية യുടേതെന്ന പേരിൽ ഒരു പരിഭാഷ ഇറക്കി. നബി(ﷺ) തങ്ങളെക്കാൾ ദീനീ പ്രവർത്തനത്തിൽ മുന്നേറാൻ തനിക്കാണ് സാധിച്ചതെന്നു വരെ അയാൾ വാദിച്ചിരുന്നെന്നു വായനക്കാർ ഓർക്കുക. അയാൾ പറയുകയാണ് "നബിതങ്ങൾ 13 വർഷത്തോളം ജിഹാദു ചെയ്തിട്ടും 40ൽപുറം ആളുകൾ മാത്രമെ വന്നുള്ളൂ. നമ്മുടെ യാതൊരു വിധ ജിഹാദും കൂടാതെ നാലിൽ പുറം വർഷത്തിനുള്ളിൽ 1803 ആളുകൾ സഭയിൽ വന്നു വിശ്വസിക്കുകയും ദീനിയ്യായ അറിവും പ്രവർത്തിയും നടപടിയും പഠിപ്പിക്കലും ചെയ്തിരിക്കുന്നു. (1915ൽ മൗലവി ഇറക്കിയ മുഖവുര)

രസകരമായതു അതല്ല! ഉമർ(ﷺ) ദീനിൽ കൈകടത്തിയവ രാണെന്നും ബുഖാരിയിലെ ഹദീസുപോലും പരമ്പര പരിശോ ധിച്ചേ സ്വീകരിക്കാവൂ എന്നും പറയുന്ന ചില മൗലവി കോജാക്ക ന്മാർ കണ്ണടച്ചു ഈ പരിഭാഷകനെ വിശ്വസിക്കുന്നു. സനദു വേണ്ട! ആയത്തോ, ഹദീസോ വേണ്ട!! പാവങ്ങൾ!!! ഗതി മുട്ടിയാൽ പുലി പുല്ലും തിന്നും.

ബഹുമാനപ്പെട്ട സഹാബാക്കൾ ഇജ്മാഅ് ആയ വിഷയം -തറാവീഹ് 20 റക്അത്ത് എന്നത്- സ്വീകരിക്കാൻ തയ്യാറില്ലാതെ സ്വന്തം ഗവേഷണം ചെയ്യുന്ന മൗലവി റാബിതഃയിലെ ചിലർ കൂടി യെടുത്ത തീരുമാനം ഇജ്മാആണെന്നും അത് സ്വീകരിക്കൽ നിർബന്ധമാണെന്നും പറയുന്നത് എത്ര വിരോധാഭാസമല്ല!!

ബഹുമാനപ്പെട്ട ബുഖാരി ശരീഫ് പോലും വാറോലയാണെ ന്നുപറഞ്ഞു തള്ളിക്കളയുന്ന സി.എൻ മൗലവീ താങ്കളെങ്ങിനെ യാണ് ഈ പ്രമേയത്തെ ലക്ഷ്യമാക്കിപ്പിടിക്കുന്നത്? 1936ൽ പുന്ന പ്രയിൽ യോഗം ചേർന്നു എല്ലാ പള്ളികളിലും ഖുതുബഃ അറബി ഭാഷയിൽ നടക്കുന്നത് ഒഴിവാക്കി മലയാളത്തിലാക്കണമെന്ന പ്രമേയം കൊണ്ടുവന്നപ്പോൾ ഇവന്മാർ പറഞ്ഞ അതേന്യായം -ജനങ്ങൾക്ക് തിരിയാൻ വേണ്ടി- മാത്രമാണ് എന്നാണ് റാബി തക്കും പറയാനുള്ളത്. യാതൊരു ലക്ഷ്യവും പറയാതെ വെറും ഒരു നൊണ്ടിന്യായം പറഞ്ഞതിന് ഇസ്ലാമിന്റെ വിധി മാറ്റാൻ ഞങ്ങൾ തയ്യാറില്ല എന്നു മാത്രമെ ഇപ്പോൾ പറയുന്നുള്ളൂ.

സഗൗരവം മുസ്ലിംകൾ ഗൗനിക്കേണ്ട ഒരു കാര്യമുണ്ടിവി ടെ. ഖുതുബഃ പരിഭാഷ ചെയ്യേണമെന്ന ഇവരുടെ വാദം നിസ്കാ രത്തിലെയും മറ്റും ദിക്റുകളും പരിഭാഷ ചെയ്യേണമെന്ന വാദ ത്തിന്റെ മുന്നോടിയാണ്. എന്തുകൊണ്ടെന്നാൽ ദിക്റ് എന്ന പദ മാണ് ഖുതുബഃയെ കുറിച്ച് ഖുർആനിൽ ഉപയോഗിച്ചിട്ടുള്ളത്. ഇതുപോലെ ഹദീസിലും കാണാം.

ياايها الذين آمنو اذا نودي للصلاة من يوم الجمعة ഉദാഹരണമായി എന്ന ആയത്തിൽ فاسعوا الى ذكر الله (ദിക്റിലേക്ക് ഉളരുക) എന്ന വാക്കിൽ ദിക്റ് കൊണ്ടുള്ള വിവക്ഷ ഖുതുബയാണെന്നു മുഫ സ്സിറുകൾ വിവരിച്ചിട്ടുണ്ട്. നബി(ﷺ) തങ്ങളും പറയുന്നതു കാണു ക. വെള്ളിയാഴ്ച ജുമുഅക്കു വരുന്നവരുടെ പേരുകൾ റിക്കാർഡാ ക്കുന്ന മലക്കുകൾ ഇമാം മിമ്പറിൽ കയറിയാൽ يستمعون الذكر (ദി ക്റുകൾ കേൾക്കാൻ) മലക്കുകൾ ഏടുകൾ പൂട്ടും. ഇവിടെ ദിക്റ് ഖുതുബഃ തന്നെയാണല്ലോ വേറെ ഒന്നും കേൾക്കാനില്ല. അപ്പോൾ ദിക്റ് ആണെന്നു ഖുർആൻ വിശേഷിപ്പിച്ച ഖുതുബഃ മലയാള ത്തിൽ വേണമെന്നു പറയുന്നവർ ഭാവിയിൽ എല്ലാ ദിക്റും മല യാളത്തിൽ വേണമെന്നു പറയും. വെറുതെ പറയുകയല്ല. തുർക്കി യിലെ ചില പരിഷ്കാരികൾ ബാങ്കുകൂടി പരിഭാഷപ്പെടുത്തേണ മെന്ന് വാദിക്കുന്നതും ഇവരുടെ തന്നെ ബേപ്പൂർ പയ്യന്മാർ നിസ്കാ രത്തിലെ ദിക്റുകൾ മലയാളത്തിലായാലും മതി എന്ന് പ്രസ്താ വന ഇറക്കിയതും നാം കണ്ടുകഴിഞ്ഞതാണ്. ഇനി എന്തെല്ലാം കാണാനില്ല!

ജുമുഅ ഖുതുബഃ പ്രാദേശിക ഭാഷയിലായിരിക്കണമെന്ന ആയത്ത്, ഹദീസ്, ഇജ്മാഅ്, ഖിയാസ് എന്നീ അടിസ്ഥാന ലക്ഷ്യ ങ്ങൾ കൊണ്ടോ നാല് മദ്ഹബിന്റെ ഇമാമുകളുടെയോ അവർക്ക് മുമ്പുള്ളവരുടെ വാക്ക്, പ്രവർത്തി കൊണ്ടോ അതുമല്ലെങ്കിൽ ആയിരത്തി മുന്നൂർ കൊല്ലം വരെയുള്ള പണ്ഡിതന്മാരിൽ സ്വീകാ ര്യനായ ഒരാളുടെ പ്രവർത്തി കൊണ്ടോ തെളിയിക്കാമോ എന്ന് തുടങ്ങിയ 20 ചോദ്യങ്ങൾ ബഹു: സമസ്ത റാബിത്വക്കയച്ചിട്ട് ഒറ്റ വാക്കിൽ 'ജനങ്ങൾക്ക് തിരിയാനാണ്' ഞങ്ങൾ അങ്ങിനെ തീരു മാനിച്ചതെന്നു മാത്രമാണ് നാണമില്ലാതെ അതിന്റെ സെക്രട്ടറി മുഹ മ്മദ് സ്വാലിഹ് ഖസ്സാസ് 1395 ദുൽഖഅദ് 20ന് മറുപടി അയച്ചത്. ഈ ഖോജാക്കന്മാർ ആരാണെന്നു മുസ്‌ലിംകൾക്കറിയാം.

ഇമാം ബൂസ്വീരി(ﷺ) മുശ്‌രിക്കാണെന്നു അച്ചടിച്ചു സൗജന്യമായി വിതരണം ചെയ്യുകയും ഇന്ത്യയിൽ ഇസ്‌ലാമിക പ്രവർത്തനം ഏറ്റവും നടത്തുന്നതു എം.ഇ.എസ് ആണെന്നു തങ്ങളുടെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്ത ഈക്കൂട്ടരുടെ തീരുമാനം അതർഹിക്കുന്ന നിലക്ക് സമുദായം കൈകാര്യം ചെയ്തുകൊള്ളും. "എന്റെ സ്വാലിഹീങ്ങളായ അടിമകളുടെ മേലിൽ നിനക്കു അധികാരമില്ലെന്ന്" ഇബ്‌ലീസിനോട് അല്ലാഹു പറഞ്ഞ അതേ വാക്യം മാത്രമെ നമുക്കും പറയാനുള്ളൂ. റാബിത്വ ചെയ്ത നല്ല കാര്യങ്ങളെ വിസ്മരിച്ചു കൊണ്ടല്ല ഈ വരികളെഴുതുന്നത്. ഡോക്ടർ വീടുപണിയെ പറ്റി എഞ്ചിനീയറോടും എഞ്ചിനീയർ രോഗത്തിനെ സംബന്ധിച്ചു ഡോക്ടറോടും ചോദിക്കും പോലെ റാബിതഃക്കു കയ്യാളാൻ അധികാരമുള്ള പൊതുകാര്യത്തിൽ നാം അവരോട് പൂർണമായി യോജിക്കുന്നതാണ്. ഖുതുബഃ പരിഭാഷപ്പെടുത്താതിരുന്നാൽ ഹജ്ജിന് പോലും പോവാൻ പറ്റില്ല എന്നർത്ഥത്തിൽ എഴുതിയ മൗലവിയോടു സഹതാപം തോന്നുന്നു! ആരോടാ ഈ ഭീഷണി ആ കാലമെല്ലാം കഴിഞ്ഞുപോയില്ലെ?

എന്നാൽ രസാവഹമായ ഒരു കാര്യമിതാ! റാബിതയുടെ മെമ്പർമാർ പോലും റാബിത്വയുടെ തീരുമാനം അംഗീകരിക്കുന്നില്ല!! ജമാഅത്തെ ഇസ്‌ലാമി സ്ഥാപകരിൽ ഒരാളും പിന്നീടു അതിൽ നിന്ന് തെറ്റിപ്പിരിഞ്ഞ പലരിൽ ഒരാളുമായ മൻസൂർ നുഅ്മാനിയും അബുൽഹസൻ നദ്‌വിയുമാണല്ലോ മസ്ജിദ് കോൺഫ്രൻസിൽ പങ്കെടുത്ത രണ്ടു ഇന്ത്യക്കാർ. അവരോടു ഏതടിസ്ഥാനത്തിലാണ് നിങ്ങൾ പരിഭാഷയെ അനുകൂലിക്കുന്നതെന്നു സമസ്ത രജിസ്തർ കത്തിലൂടെ അന്വേഷിച്ചു. റാബിത്തഃയുടെ മറുപടിയും ഇവർ രണ്ടുപേരുടെ മറുപടിയും കഴിഞ്ഞ ആഴ്ച (12/2/1976) ടൗൺ ഹാളിലും പുറത്തും തിങ്ങിക്കൂടിയ പതിനായിരങ്ങളുടെ മുമ്പിൽ പ്രദർശിപ്പിക്കപ്പെട്ടു. ധാരാളം പത്രക്കാരും സംശയാലുക്കളും അതു വാങ്ങി അതിന്റെ കവറും സീലും സ്റ്റാമ്പും പരിശോധിക്കുകയും

എല്ലാവർക്കും ബോധ്യപ്പെടുകയും ചെയ്തു. എന്തായിരുന്നു അവരുടെ മറുപടി? മൻസൂർ നുഅ്മാനി പറയുകയാണ്. ഖുതുബ പരിഭാഷ ഹറാമാണെന്ന് ഞാൻ എന്റെ الحجة السنيّة على تحريم الصلاة والخطبة بغير العربية എന്ന രിസാലയിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ. ഞാൻ ഇപ്പോഴും അതിൽ തന്നെ ഉറച്ചു നിൽക്കുന്നു!! മറ്റൊരാളായ മൗലാന അലീ ഹസൻ നദ്‌വി പറയുന്നു, ഞാൻ ഇന്നുവരെ (മുഹർറം 3) ഇങ്ങിനെ ഒരു പ്രമേയം പാസാക്കിയതെ അറിഞ്ഞിട്ടില്ല. മാത്രമല്ല അത്തരം കാര്യങ്ങൾ റാബിത്തയല്ല നിങ്ങളുടെ നാട്ടിൽ ഫത്‌വക്കു പറ്റുന്നവരുണ്ടാവുമല്ലോ, അവരാണ് തീരുമാനിക്കേണ്ടത് എന്ന്!!

റമസാനിൽ ഇത്രവലിയ ഒരു തീരുമാനമെടുത്തിട്ട് റാബിതഃയിലെ ചുരുക്കം ചില ആലിമീങ്ങളിൽ ഒരാളായ മൗലാനയെ 4 മാസമായിട്ടും അറിയിച്ചിട്ടില്ലെങ്കിൽ അവരുടെ തീരുമാനത്തിനു സ്വന്തം മെമ്പർമാരുടെ പോലും ഉത്തരവാദിത്വമില്ല എന്നല്ലെ മനസ്സിലാവുന്നത്. മാത്രമല്ല തീരുമാനമെടുക്കേണ്ടതു ഉലമാക്കളാണെന്നും റാബിതഃ അല്ലെന്നും അവർ പോലും പറയുന്നു. ദൈവം കനിഞ്ഞാലും പൂജാരി വിടില്ല (പഴമൊഴി)

വീണ്ടും കേൾക്കുക: പ്രസ്തുത മസ്ജിദ് കോൺഫ്രൻസിൽ പങ്കെടുത്ത വ്യക്തികളിൽ സുപ്രധാനിയും സുപ്രസിദ്ധനുമാണ് ഈജിപ്തില അൽഅസ്ഹർ ഡയറക്ടർ മൗലാനാ അബ്ദുൽ ഹലീം മഹ്മൂദ്. അടുത്തു നടന്ന ലക്നോ നദ്‌വത്തുൽ ഉലമാ സമ്മേളനത്തിൽ അദ്ധ്യക്ഷനായിരുന്നു അദ്ദേഹം. പ്രസ്തുത സമ്മേളനത്തിൽ റാബിതഃ പ്രതിനിധികൾക്കുപുറമെ മസ്ജിദ് കോൺഫ്രൻസിനു പങ്കെടുത്തവരും അല്ലാത്തവരുമായ മിക്ക അറബി നാട്ടിലെ പ്രതിനിധികളും പങ്കെടുത്തിരുന്നുവെന്നു പ്രസ്താവ്യമാണ്. വെള്ളിയാഴ്ചയാണ് സമ്മേളനം ആരംഭിച്ചത്. അന്നവിടെ പങ്കെടുത്ത ആയിരങ്ങൾക്കു ഖുതുബ നിർവഹിച്ചത് അബ്ദുൽഅലീം

മഹ്മൂദിയായിരുന്നു. അറബിയിൽ മാത്രമാണ് അദ്ദേഹം ഖുതുബഃ നിർവഹിച്ചത്. (ദാറുൽ ഉലൂമിൽ കണ്ടതും കേട്ടതും- ചന്ദ്രിക)

ശ്രദ്ധിക്കുക! റാബിതഃയുടെ ഖുതുബഃ പ്രമേയത്തിൽ പറയുന്നത് ശ്രോദ്ധാക്കൾ (فيجب ان يكون باللغة التي يفهمها الحاضرون) ക്കു അറിയുന്ന ഭാഷയിലാവൽ നിർബന്ധമാണെന്നാണ്. 99 ശതമാനം ഉർദു മാത്രം അറിയുന്നവരുള്ള വടക്കെ ഇന്ത്യയിലെ ലക്നോവിൽ ഉർദു ശരിക്കു കൈകാര്യം ചെയ്യാൻ കഴിയുന്ന മൗലാനാ നദ്‌വിയെ പോലെയുള്ളവർ സഭയിൽ ഉണ്ടായിട്ടുകൂടി ഭൂരിപക്ഷത്തിനു തിരിയാത്ത അറബിയിൽ തന്നെ ഖുതുബഃ നിർവഹിച്ചുവെന്നതു അവർപോലും ഇതു അംഗീകരിച്ചു പ്രവർത്തിക്കാൻ തയ്യാറില്ല എന്നല്ലെ തെളിയിക്കുന്നത്? വായനക്കാർ തീരുമാനിക്കുക എന്തു ചെയ്യാനാ! കണ്ട അറബികളെയെല്ലാം സോപ്പിട്ടു പണം തട്ടി കോളേജിന്റെയും യതീംഖാനയുടെയും പേരിൽ കീശ വീർപ്പിക്കുന്നവർക്ക് കുറച്ചൊക്കെ പറയേണ്ടിവരും. എന്നാലും എന്തിനാ മറ്റുള്ളവരെ കുതിര കയറാൻ വരുന്നത്. لكم دينكم ولي دين

നിഷ്പക്ഷരായ വായനക്കാരെ ഉദ്ദേശിച്ചു മാത്രം നാലു മദ്ഹബിലെയും വിധികൾ എന്താണെന്നു പറഞ്ഞുകൊണ്ടു വിരമിപ്പിക്കുകയാണ്. ഹംബലി മദ്ഹബ് കാണുക.

الحـنابلة قالوا لا تصح الخـطبة بغير العـربيّة ان كانوا قادرا عليها فان عـجز عن الاتيان بها اتى بغيرهـــامماّ يحسنه ســـواء كان القوم عـربا او غيرهم(كتاب الفقه على المذاهب الاربعة ١/٢٩٢)

ഹമ്പലീ മദ്ഹബുള്ളത് അറബി അല്ലാത്തതിൽ ഖുതുബ ശരിയാവില്ല എന്നും അറബി അറിയില്ലെങ്കിൽ മറ്റു ഭാഷയിൽ നിർവഹിക്കണം. ജനങ്ങൾ ഏതു ഭാഷക്കാരായാലും ശരി, എന്നാണ്. ഇപ്പോൾ ഒരു കാര്യം മനസ്സിലാവുന്നുണ്ട്. ഞങ്ങൾ ശാഫികളും സുന്നികളുമാണെന്നു കേരളന്മാർ വാദിച്ച പോലെ ഞങ്ങൾ ഹമ്പ

ലികളാണെന്നു ഇവന്മാരുടെ തലവന്മാർ ഇബ്നുതൈമിയ്യ ഇബ്നു അബ്ദിൽ വഹാബ് എന്നിവർ പറയുന്നുണ്ട്. അപ്പോൾ അറബി ഭാഷ നോക്കിവായിക്കാൻ പോലും അറിയാത്തതു കൊണ്ടായി രിക്കാം ഖുതുബഃ മലയാളത്തിൽ വേണമെന്ന് ഹമ്പലി മദ്ഹബ് പ്രകാരം ഇവർ വാദിക്കുന്നത്. അല്ലെങ്കിൽ ഇലാഹ് എന്ന വാക്കിന് നേർച്ചക്കാരൻ എന്നർത്ഥമാണെന്നും അടിമ എന്നർത്ഥമുള്ള عبد എന്ന വാക്കിൽ നിന്ന് പിടിച്ചതാണ് عبادة എന്നും പറഞ്ഞ- ഇതു തെളിയിച്ചാൽ 2000ക ഇനാം തരാമെന്നു വെല്ലുവിളി നേരിടാൻ കഴിയാത്ത -ഇവരുടെ അറബി പരിജ്ഞാനം പ്രസിദ്ധമാണല്ലോ. 'സൽസുൽബൗലി'ന്നു ഒരു പേജ് ശരിയായി നോക്കി അർത്ഥം പറയാൻ കഴിയില്ലെന്നു മുഹാനായ ഖുർആൻ പരിഭാഷകനും മൗദൂ ദിക്കു ഒരു നന്ദിപ്രകടനം പോലും അറബിയിൽ നടത്താൻ കഴി യില്ലെന്നു വെളിയങ്കോടനും പറഞ്ഞിട്ടുണ്ടല്ലോ طاولة ، سبّورة ، قلم ، دواة എന്നിവ പഠിക്കലാണ് അറബിഭാഷ പഠനം എന്നു മനസ്സിലാ ക്കിയവരോടെന്തുപറയാനാണ്.

അടുത്തതായി മാലികി മദ്ഹബു കാണാം.

المالكية قالو يشـــترط في الخطبة ان تكون باللغة العـربية ولو كان الـقوم عـجما لا يعـرفونها فان لم يوجـد فيهم من يحسـن اللغة العــربية بحـيث يؤدّي الخـطبة بها ســقطت عـنهم الجـمعة (كتاب الفقه على المذاهـب الاربعة ١/٢٩٢)

ഖുതുബഃ അറബിയിലാവൽ ശർത്വാണ് ജനങ്ങൾ അനറബി യാണെങ്കിലും. ഖുതുബഃ അറബിയിൽ നിർവഹിക്കാൻ- നോക്കി വായിക്കാൻ പോലും- അറിയാവുന്നവർ അവരിൽ ഇല്ലെങ്കിൽ ജുമുഅഃ തന്നെ അവർക്ക് വേണ്ട.

ഇനി അബൂഹനീഫ(ﷺ)യുടെ മദ്ഹബിൽ എന്താണെന്നു നോക്കാം.

لا شكّ في انّ الخطبة في غير العربية خلاف السنّة المتوارثة من النبي صلّى اللّه عليه وسلم والصحابة رضي اللّه عنهم فيكون مكروها تحريما (ردّ المختار المسمّاة بعمدة الرعاية)

അറബി അല്ലാത്ത ഭാഷയിൽ ഖുതുബഃ ഓതൽ പ്രവാചക രിൽ നിന്നും അനുയായികളിൽ നിന്നും അനുകരിച്ചു വരുന്ന ചര്യ കൾക്കു വിരുദ്ധമായതിനാൽ തഹ്‌രീമിന്റെ കറാഹത്താണ്. എന്താ ണ് തഹ്‌രീമിന്റെ കറാഹത്തിന്റെ നില എന്നതു കേൾക്കുക

മൗലാനാ ബഹ്‌റുൽ ഉലൂം പറയുന്നു

والكفّ عن المكروه التحريميّ واجب فاذا اتى المكروه فقد ترك الواجب
കറാഹത്ത് തഹ്‌രീമിയെ തടയൽ നിർബന്ധമാണ്. കാരണം അതു ചെയ്യുക വഴി ഒരു വാജിബ് ഉപേക്ഷിക്കൽ വരുന്നുണ്ട്.

ഇനി നമുക്ക് ശാഫിഈ മദ്ഹബു പരിശോധിക്കാം. ശാഫി ഈ മദ്ഹബിലെ ഗ്രന്ഥങ്ങൾ പരിഭാഷക്കനുകൂലമാണ് എന്നാണ ല്ലോ മൗലവി എഴുതിവിട്ടിട്ടുള്ളത്. ആദ്യമായി ചെറിയ കുട്ടികൾ ഓതുന്ന നൂറുൽ അബ്സ്വാറിൽ ഖുതുബഃയുടെ ശർത്തുകൾ വിവ രിക്കുന്നിടത്ത് وكونهما بالعربية രണ്ടു ഖുതുബയും അറബിയിലാവ ണമെന്നു കാണാം.

ചെറിയതു മൗലവിക്കു പിടിക്കില്ലെങ്കിൽ വലിയതു കണ്ടോളൂ!

ويشترط كونها عربيّة (منهاج) ഇമാം നവവി(ﷺ) മിൻഹാജിൽ പറയുന്നു ഖുതുബഃ അറബിയിലായിരിക്കൽ ശർത്താണ്.

ഇമാം മഹല്ലിയുടെ വിശദീകരണം കേട്ടോളൂ.

ويشترط كونها (كلّها عربيّة كما جرى عليه الناس ഖുതുബ മുഴു വനും അറബി ആവൽ ശർത്താണ്. എല്ലാ ജനങ്ങളും അങ്ങനെ യാണ് നടന്നു വന്നത് എന്നതു കൊണ്ടുതന്നെ (പേജ് 1/127) ബു ജൈരിമിയിൽ അറബി അല്ലാത്തതിനെ ഇടയിൽ കൊണ്ടുവരുന്ന തിനെപറ്റി انّ غير العربيّة لغو لا يحسب അറബി അല്ലാത്തതു കണ ക്കിൽപെടുത്താത്ത لغو ആണ്. (ബുജ: 1/389) എന്താണ് ലഗ്വ് (لغو) എന്ന് ഇമാം നവവി തന്റെ ശർഹു മുസ്ലിമിൽ പറയുന്നത് കാണുക................ وهو الكلام الملغي الساقط الباطل المردود റദ്ദു ചെയ്യേ ണ്ടയും ബാത്വിലായയും തള്ളപ്പെട്ടയും ഉപകാരശൂന്യമായതുമായ സംസാരം (പേജ് 1/281). ഒരു കേരളീയനായ ബഹുമാനപ്പെട്ട സൈ നുദ്ദീൻമഖ്ദൂം അവർകൾ രചിച്ചതും ലോകമാകെ ശാഫിഈ മദ്ഹ ബിന്റെ ആധികാരിക ഗ്രന്ഥങ്ങളിലൊന്നായി കണക്കാക്കുന്നതു മായ ഫത്ഹുൽ മുഈനിൽ എന്തു പറയുന്നുവെന്നു കാണുക:

(و) شـــرط فيها (عــربيّة) لاتباع الســـلف وفـائدتها بالعربية مع عدم معرفتهم لها العلم بالوعظ في الجملة قاله القاضي رح

രണ്ടു ഖുതുബയും അറബിയിൽ തന്നെ ഓതൽ ശർത്വാണ്. എന്തുകൊണ്ടെന്നാൽ മുൻഗാമികളും പിൻഗാമികളുമായ മഹാന്മാർ അങ്ങിനെയാണ് അനുവർത്തിച്ചിട്ടുള്ളത്. എന്നാൽ അറബി ഭാഷ അറിയാത്ത ജനങ്ങൾക്കു അറബി ഭാഷയിൽ ഖുതുബഃ ഓതി ക്കേൾപ്പിക്കുന്നതിന്റെ ഔചിത്യം എന്ത്? എന്ന ചോദ്യത്തിന് قاضي حسين കൊടുത്ത മറുപടി– ഖുതുബഃ മൊത്തത്തിൽ ഒരുപദേശമാണ് എന്നു ജനങ്ങൾക്കു മനസ്സിലായാൽ മതി എന്നാണ് (ഫത്ഹുൽ മുഈൻ) അവസാനമായി ഫതാവൽ അസ്ഹരിയ്യയിൽ നിന്നു ഒരു ഭാഗവും കൂടി ഉദ്ധരിക്കുന്നു:

فانّ التعليل باتباع السـلف والخـلف والاكتفاء بعلم كون الخطبة وعظا في الجملة اذا لم يعرفها القوم تعليل لكون جميعها بالعربيّة لا لكون اركانها فقط بها كما هو واضح

മുൻഗാമികളും പിൻഗാമികളുമായ ഉലമാക്കളോടു പിൻപറ്റണമെന്നും ജനങ്ങൾ ഖുതുബഃ പൊതുവെ ഒരുപദേശമാണെന്നു മനസ്സിലാക്കിയാൽ മതി എന്നും പറഞ്ഞ കാരണം ഖുതുബഃ മുഴുവനും അറബിയിലാവണമെന്നതിന്റെ കാരണമാണെന്നും അല്ലാതെ അർകാനു മാത്രം അറബിയിലായാൽ മതി എന്നതിന്റെ കാരണമല്ലെന്നും വ്യക്തമാണ്. (ഫതാവൽഅസ്ഹരിയ്യ)

സത്യം മനസ്സിലാക്കാൻ ആഗ്രഹിക്കുന്ന നിഷ്പക്ഷർക്കു ഇതുവരെയുള്ള വിശദീകരണം മതി എന്നു മനസ്സിലാക്കി തൽക്കാലം നിർത്തുന്നു.

അല്ലാഹുവിന്റെ ദീൻ ശരിക്കു മനസ്സിലാക്കി പ്രവർത്തിക്കാൻ അവൻ നമുക്ക് തൗഫീഖ് നൽകട്ടെ..ആമീൻ

حـافظ علی سـنن وآداب اتت     مأثورة عن خير من جا مرسلا
اذ لا دليل على الطريق الى الاله     الاّ متابعة الرسـول المكملا
في حـاله وفعـاله ومـقاله     فـتتبعنّ وتابعـن لا تعـد لا
(اذكياء)

# حقيقة القاديانية
# ഖാദിയാനികൾ

നമ്മുടെ കഠിന ശത്രുക്കളാണ് ഇസ്റാഈലികൾ. പരിശുദ്ധവും പരിപാവനവുമായ ബൈത്തുൽ മുഖദ്ദസിനെ കൈയടക്കി വെച്ചിരിക്കയാണവർ. ലക്ഷക്കണക്കിന് അറബികളെ സ്വന്തം വീട്ടിൽനിന്നും നാട്ടിൽ നിന്നും അടിച്ചോടിച്ചു അവിടെ കൈയേറിപ്പാർത്തിരിക്കയാണീ ദുഷ്ഠന്മാർ. ബൈത്തുൽ മുഖദ്ദസിന്റെ ചില ഭാഗങ്ങൾ പൊളിച്ചു കളഞ്ഞും, തീവെച്ചും, ഖുർആൻ സൂക്തങ്ങൾ മായ്ച്ചു കളഞ്ഞും അവർ അവിടെ നടത്തുന്ന പേക്കൂത്തുകൾ ചില്ലറയല്ല. അറബിരാഷ്ട്രങ്ങളെയും ലോക മുസ്ലിംകളെയും പരസ്പരം ഭിന്നിപ്പിച്ചു അതിൽ നിന്നും മുതലെടുക്കാൻ അവർ എല്ലാ കപടമാർഗങ്ങളും സ്വീകരിക്കുന്നു.

ആയിരക്കണക്കിന് മുസ്ലിംകളെ വെടിവെച്ചും ബോംബിട്ടും നശിപ്പിക്കുന്നു, ആരാധനാലയങ്ങൾ ഇടിച്ചു നിരത്തുന്നു. സ്ത്രീകളെ മാനഭംഗപ്പെടുത്തുന്നു. ചെറിയ ചെറിയ പിഞ്ചോമനകളെപ്പോലും നിഷ്കരുണം വെട്ടിനുറുക്കുന്നു. ഇതെല്ലാം അനുഭവി

ക്കുന്ന സഹോദര സഹോദരിമാരെ സംരക്ഷിക്കാൻ നമുക്ക് ഉത്ത രവാദിത്വമില്ലേ?

തീർച്ചയായും ഉണ്ട്, അതിനുവേണ്ടി എന്തു ത്യാഗവും സഹി ക്കാൻ തയ്യാറാവേണ്ടതുണ്ട്. നാം പരസ്പരമുള്ള എല്ലാ അഭിപ്രാ യവ്യത്യാസങ്ങളും മറന്നു, തോളോടു തോൾ ചേർന്നു, ഇന്ത്യാ ഗവൺമെന്റിന്റെ കീഴിൽ അണിനിരന്നു, അറബി രാഷ്ട്രങ്ങളെ പിന്താങ്ങേണ്ടതുണ്ട്. നമ്മുടെ ഭിന്നതകൾ ഒരിക്കലും ഒരു പൊതു ശത്രുവിനെ നേരിടുന്നതിന് തടസ്സമാവരുത്. ആ പരിശുദ്ധ ഭവനം അതിന്റെ യഥാർത്ഥ അവകാശികൾക്കു തിരിച്ചു കിട്ടുന്നവരെ നമു ക്കിനി വിശ്രമത്തിനു സമയമില്ല. അല്ലാഹു അനുഗ്രഹിക്കട്ടെ, ആമീൻ. ഒരു നിലയിൽ ചിന്തിച്ചാൽ ഇവരിലേറെ നമ്മുടെ ശത്രു ക്കളാണ് ഖാദിയാനികൾ. ഇന്ത്യൻ ജനതക്കിടയിൽ ഭിന്നിപ്പുണ്ടാക്കി തങ്ങളുടെ ആധിപത്യം നിലനിർത്താൻ ബ്രിട്ടീഷുകാർ വെള്ളവും വളവും നൽകി വളർത്തിയതാണ് قاديانية അഥവാ അഹ്മദിയ്യാ പ്രസ്ഥാനം. മുഹമ്മദ് മുസ്ഥഫാ(ﷺ) അവസാനത്തെ പ്രവാചക നാണെന്ന് അംഗീകരിക്കാത്ത അവർ കാഫിറുകളാണെന്നതിൽ മുസ്ലിംകളിൽ അഭിപ്രായവ്യത്യാസമില്ല. മുസ്ലിംകളുടെ വേഷം ധരിച്ചതുകൊണ്ടോ പേര് സ്വീകരിച്ചതുകൊണ്ടോ അവർ മുസ്ലിംക ളാണെന്നു ഒരിക്കലും തെറ്റിദ്ധരിച്ചു പോവാൻ പാടില്ല. അവരുടെ വാദങ്ങളുടെ പൊള്ളത്തരങ്ങളും വൈരുദ്ധ്യങ്ങളും അറിയാൻ المتنبّي القادياني എന്ന ഗ്രന്ഥം നോക്കുക. ഇവന്മാരുമായുള്ള സകല ബന്ധത്തിൽനിന്നും നാം ഒഴിഞ്ഞു നിൽക്കുകയും, നാട്ടിൽ വിപ്ല വവും അട്ടിമറിയും നടത്താൻ ശ്രമിക്കുന്ന ഇവരെ ഒറ്റപ്പെടു ത്തുകയും വേണം.

അല്ലാഹുവിന്റെ ദീൻ ശരിക്കു മനസ്സിലാക്കി അതനുസരിച്ച് ജീവിക്കാൻ പടച്ചവൻ നമുക്ക് തൗഫീഖ് നൽകട്ടേ.... ആമീൻ

# الاجــتهاد والتقـليد

# ഇജ്തിഹാദും തഖ്‌ലീദും

ബഹു: അഹ്ലുസ്സുന്നത്തി വൽജമാഅത്തും പുത്തൻപ്രസ്ഥാനക്കാരും തമ്മിൽ അഭിപ്രായവ്യത്യാസമുള്ള മറ്റൊരു വിഷയമാണ് ഇജ്തിഹാദും തഖ്‌ലീദും.

ശാഫിഈ, ഹനഫീ, ഹമ്പലീ, മാലികീ എന്നീ നാലിൽ ഒരു മദ്ഹബു സ്വീകരിക്കൽ (تقليد) നിർബന്ധമാണെന്നു സുന്നികളും, അതു പാടില്ല, ഓരോ ആളുകളും സ്വയം, ആയത്തിൽ നിന്നും ഹദീസിൽ നിന്നും മതവിധികൾ കണ്ടെത്തി അതനുസരിച്ചു ജീവിക്ക(اجتهاد)യാണ് വേണ്ടതെന്നു എതിർകക്ഷികളും വാദിക്കുന്നു. ഗൗരവമേറിയ ഒരു വിഷയമാണിത്. അതിനാൽ എല്ലാവർക്കും മനസ്സിലാവാൻ വേണ്ടി ചോദ്യോത്തര രൂപത്തിൽ ഇത് അവതരിപ്പിക്കാം. ان شاء الله

ചോദ്യം.1. ഇജ്തിഹാദ് എന്നാൽ എന്താണ്?

ഉത്തരം:

الاجتهاد اسـتفراغ الفقيه الوسـع لتحـصيل ظنّ بحكم (جمع الجوامع)
ഒരു കാര്യത്തെപറ്റി ഇസ്ലാമിന്റെ വിധി എന്തെന്നു മനസ്സിലാക്കാൻ ഒരു മഹാപണ്ഡിതൻ തന്റെ സകല കഴിവുകളും ഉപയോഗിക്കുക എന്നതാണ് ഇജ്തിഹാദിന്റെ സാങ്കേതിക അർത്ഥം.

ചോ. 2. :തഖ്ലീദ് എന്നാൽ എന്താണ്?

ഉ: التقليد اخذ قول من غير معرفة دليله തഖ്ലീദെന്നാൽ ഒരാളുടെ വാക്ക് അതിന്റെ ലക്ഷ്യങ്ങൾ അറിയാതെ സ്വീകരിക്കുക എന്നതാണ്.

3. ചോ: ഒരു സാധാരണ ഉദാഹരണത്തിലൂടെ ഈ തഖ്ലീദ് ഒന്നുകൂടി വ്യക്തമാക്കാമോ?

ഉ: അതെ, നിങ്ങൾക്കൊരു ശക്തിയായ പനിയും തലവേദനയും വന്നാൽ വിദഗ്ദനായ ഒരു ഡോക്ടറെ സമീപിക്കുമല്ലോ. അദ്ദേഹം നിങ്ങളെ പരിശോധിച്ചു ഇന്ന രോഗമാണെന്നും അതിന്നു ഇന്ന മരുന്നുകൾ കഴിക്കേണമെ ന്നും നിർദേശിക്കുന്നു. അയാൾ പറഞ്ഞതു ശരിയാണെന്നതിനു യാതൊരു ലക്ഷ്യവും അറിയാത്ത നിങ്ങൾ അയാൾ പറഞ്ഞതെല്ലാം സ്വീകരിക്കുന്നു. ഇതുപോലെ മതവിഷയങ്ങളിൽ അഗാധ പാണ്ഡിത്യം നേടിയവരും വിശ്വസ്ഥരും മഹാന്മാരുമായ ഇമാമുകൾ രേഖപ്പെടുത്തിയ ഇസ്ലാമിക വിധികളെ അവയുടെ ലക്ഷ്യം അറിയാതെ തന്നെ സ്വീകരിക്കുക എന്നതാണ് ഇവിടെ തഖ്ലീദ് കൊണ്ടുള്ള വിവക്ഷ.

4. ചോ: തഖ്ലീദ് ചെയ്യാൻ ഖുർആൻ കൽപിച്ചിട്ടുണ്ടോ?

ഉത്തരം: ഉണ്ട്, പല സ്ഥലത്തുമുണ്ട്. ഉദാഹരണത്തിന് ഒന്നു കേൾക്കുക.

فَاسْئَلُوا اَهْلَ الذِّكْرِ اِنْ كُنْتُمْ لاَ تَعْلَمُونَ നിങ്ങൾ വിവരമില്ലാത്തവരാണെങ്കിൽ വിവരമുള്ളവരോടു ചോദിക്കുക.

ഈ ആയത്തു തന്നെ തഖ്ലീദു വേണമെന്നതിന് വ്യക്തമായ രേഖയാണ്. കാരണം മതപരമായ വിധികൾ ആയത്തിൽ നിന്നും ഹദീസിൽ നിന്നും നേരിട്ടു മനസ്സിലാക്കാൻ നിങ്ങൾക്കു കഴിവില്ലെങ്കിൽ കഴിവുള്ളവർ പറയുന്നതു സ്വീകരിക്കുക (തഖ്ലീദു ചെയ്യുക) എന്നാണല്ലോ ഈ ആയത്ത് കൽപിക്കുന്നത്.

5. ചോ: അപ്പോൾ നേരിട്ടു മനസ്സിലാക്കാൻ കഴിവുള്ളവർക്കു തഖ്ലീദു വേണ്ട എന്നല്ലെ മനസ്സിലാവുന്നത്?

ഉ: അതെ, അവർക്കു തഖ്ലീദു നിർബന്ധമില്ലെന്നു മാത്രമല്ല നിഷിദ്ധവും കൂടിയാണ് എന്നു ഉലമാക്കൾ രേഖപ്പെടുത്തിയിട്ടുണ്ട്.

6. ചോ: ബഹു: അബൂബക്കർ സിദ്ദീഖ്(ﷺ) ഉമറുബ്നുൽഖത്താബ്(ﷺ) തുടങ്ങിയവർ തഖ്ലീദു ചെയ്തവർ (മുഖല്ലിദുകൾ) ആയിരുന്നുവോ?

ഉ: ആയിരുന്നില്ല. മതവിധികൾ കണ്ടെത്താൻ കഴിവുള്ളവർക്കു മുഖല്ലിദുകൾ ആവാൻ പാടില്ലെന്നു നാം പറഞ്ഞല്ലോ. അവർ രണ്ടുപേർ മാത്രമല്ല ആയിരക്കണക്കായ സ്വഹാബാക്കളും മുഖല്ലിദുകൾ ആയിരുന്നില്ല, മുജ്തഹിദുകളായിരുന്നു. എന്തിനധികം 4 ഇമാമുകളുടെ കാലത്തും ധാരാളം മുജ്തഹിദുകൾ ഉണ്ടായിരുന്നു.

7. ചോ: ഓഹോ! എന്നാൽ പിന്നെ നാലിൽ ഒരു മദ്ഹബു തന്നെ സ്വീകരിക്കേണമെന്നില്ലല്ലോ. മറ്റേതെങ്കിലും ഒരു മുജ്തഹിദിനെ തഖ്ലീദ് ചെയ്താലും മതിയാകുമല്ലോ?

ഉ: മതിയാകുമായിരുന്നു. പക്ഷെ എന്തു ചെയ്യാം. 4 ഇമാമുകളല്ലാത്ത ഒരു മുജ്തഹിദും തന്റെ അഭിപ്രായങ്ങൾ രേഖപ്പെടുത്തി

വെച്ചിട്ടില്ലാത്തതിനാൽ അവരുടെ അഭിപ്രായങ്ങൾ നമുക്ക് ലഭിക്കാൻ മാർഗമില്ല. ഉണ്ടായിരുന്നെങ്കിൽ നമുക്ക് അതും സ്വീകരിക്കാമായിരുന്നു. ഈ കാര്യം ഉലമാക്കൾ അവരുടെ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ബഹുമാനപ്പെട്ട الشيخ ابن الهمام رحمه الله അവർകൾ തന്റെ تحرير എന്ന കിതാബിൽ പറയുന്നതു കാണുക انّ الاجماع انعقد على عدم العمل بمذهب يخالف الاربعة അർത്ഥം: നാലു മദ്ഹബിലും പെടാത്ത ഒന്നുകൊണ്ടും അമൽ ചെയ്യാൻ പാടില്ലെന്നു എല്ലാ ഉലമാക്കളും ഏകോപിച്ചു പറഞ്ഞിട്ടുണ്ട്.

نقل الامام الرازي اجماع المحققين على منع العوامّ من تقليد اعيان الصحابة സാധാരണക്കാർ സ്വഹാബാക്കളെ തഖ്‌ലീദു ചെയ്യാൻ പാടില്ലെന്നു മഹാപണ്ഡിതന്മാർ ഐക്യകണ്ഠേന അഭിപ്രായപ്പെട്ടിട്ടുണ്ടെന്ന് ഇമാം റാസി(ﷺ) പറഞ്ഞിട്ടുണ്ട്. (خلاصة التحقيق)

ബഹു: الشيخ عبد الرؤف المناوي (ﷺ) അവർകൾ പറയുന്നു:

لا يجوز تقليد الصحابة وكذا تقليد التابعين كما قاله امام الحرمين من كلّ من لم يدوّن مذهبه فيمتنع تقليد غير الاربعة في القضاء والافتاء

അർത്ഥം: ഇമാമുൽ ഹറമൈനി പറഞ്ഞപോലെ തന്നെ സ്വഹാബാക്കളെയും താബിഉകളെയും മാത്രമല്ല മദ്ഹബിനെ രേഖപ്പെടുത്തിവെക്കാത്ത ആരേയും തഖ്‌ലീദു ചെയ്യൽ ജാഇസാകുന്നതല്ല. അതിനാൽ ഫത്‌വഃ നൽകാനും വിധി കൊടുക്കാനും 4ൽ ഒരു മദ്ഹബല്ലാത്തതു സ്വീകരിക്കൽ നിഷിദ്ധമാണ്. (شرح الجامع)

8. ചോ: ഇപ്പോൾ ഒരു مجتهد ഉണ്ടാവൽ محال (സംഭവിക്കൽ സാധ്യത ഇല്ലാത്തത്) ആണോ?

ഉ: അതാരെങ്കിലും പറയുമോ ان الله على كلّ شيئ قدير അല്ലാഹുവിനു എല്ലാ കാര്യത്തിനും കഴിവുണ്ടെന്നല്ലേ നാം വിശ്വസിക്കുന്നത്. അപ്പോൾ ഇജ്തിഹാദിനു കഴിവുള്ള ഒരു മഹാ പണ്ഡിതനെ അവൻ സൃഷ്ടിക്കൽ محال അല്ല. പക്ഷെ, മുജ്തഹിദാവാനുള്ള നിബന്ധനകൾ അറിയുമ്പോൾ താങ്കൾ തന്നെ സമ്മതിക്കും. അതിനു പറ്റിയ ഒരാളും ഇപ്പോഴില്ലാ എന്ന്.

9. ചോ: ഈ നിബന്ധനകൾ ഖുർആൻ വിശദമാക്കിയതാണോ?

ഉ: സുഹൃത്തേ! എന്തൊരു ചോദ്യമാണിത്. ഖുർആൻ വ്യക്തമാക്കിപ്പറഞ്ഞതുമാത്രം സ്വീകരിച്ചാൽ മതിയോ? അഞ്ചു നിസ്കാരമുണ്ടെന്നും അവയുടെ പേരുകൾ എന്താണെന്നും ഫർളുകൾ എത്ര എന്നും സകാത്തു എത്രയാണ് കൊടുക്കേണ്ടതു എന്നും മറ്റും മറ്റും ഖുർആൻ വിശദമാക്കിയതല്ല. എന്നിട്ടും താങ്കളടക്കം എല്ലാവരും അതംഗീകരിക്കുന്നു. ആയത്തിൽ നിന്നും ഹദീസിൽ നിന്നും ഒരുവിധി കണ്ടെത്തേണമെങ്കിൽ അതു രണ്ടിനെയും ബാധിക്കുന്ന വിഷയങ്ങൾ ശരിക്കു അറിയണമല്ലോ. ആ കാര്യങ്ങളാണ് നിബന്ധനകൾ എന്നതിന്റെ വിവക്ഷ. അവ ഏതെല്ലാമാണെന്ന് ലോക ഉലമാക്കൾ ഐക്യഖണ്ഠേന രേഖപ്പെടുത്തിയിട്ടുണ്ട്.

10. ചോ: ഏതെല്ലാമാണത്? കേൾക്കട്ടെ!

ഉ: പറയാം, ശരിക്കു ശ്രദ്ധിക്കുക, വഹാബി പ്രസ്ഥാനത്തിന്റെ സ്ഥാപകൻ മുഹമ്മദുബ്നു അബ്ദിൽ വഹാബാണല്ലോ. അയാളുടെ സഹോദരനും, സുന്നത്ത് ജമാഅത്തിലെ ഒരു ഇമാമും, നവീനവാദികളുടെ പേടി സ്വപ്നവുമായ

ബഹു: الشيخ سليمان بن عبد الوهاب النجدي رحمه الله അവർകൾ തന്റെ കൃതികളിൽ പെട്ട الصواعق الإلهية في الردّ على الوهابيّة (വ

ഹാബിസത്തിനെതിരിൽ അല്ലാഹുവിന്റെ ഇടിനാദങ്ങൾ) എന്ന കിതാബിൽ പറയുന്നു:

قال الامام ابوبكر الهروي رحمه الله اجتمعت العلماء قاطبة على انّه لا يجوز لاحد ان يكون اماما في الدين والمذهب المستقيم حتى يكون جامعا هذه الخصال

ഒരു പണ്ഡിതൻ ഇസ്‌ലാംമതത്തിൽ അനുകരിക്കപ്പെടേണ്ട മുജ്തഹിദാവണമെങ്കിൽ താഴെ പറയുന്ന നിബന്ധനകൾ ഒത്തു ചേർന്ന ആളായിരിക്കണമെന്നു ലോകത്തിലെ സകല ഉലമാക്കളും ഒറ്റക്കെട്ടായി അഭിപ്രായപ്പെട്ടിരിക്കുന്നു. അവ ഏതെല്ലാമെന്നു കാണുക

وهي ان يكون حافظا للغات العرب واختلافها ومعاني اشعارها واختلاف العلماء والفقهاء

അറബിഭാഷയുടെ വ്യത്യസ്ഥ ശാഖകൾ, ഭിന്നാഭിപ്രായങ്ങൾ, കവിതകളുടെ അർത്ഥം, വിവിധ വകുപ്പുകൾ, പണ്ഡിതരുടെ അഭി പ്രായ വ്യത്യാസങ്ങൾ എന്നിവ ശരിക്കും മനപ്പാഠമാക്കിയവനാവ ണം.

ويكون عالما فقيها وحافظا للاعراب وانواعه والاختلاف عالما لكتاب الله حافظا له ولاختلاف قرائته واختلاف القرّاء فيها

മഹാപണ്ഡിതനും, കർമശാസ്ത്രത്തിൽ നിപുണനനും, വ്യാക രണത്തിന്റെ വിവിധ ശാഖകളിൽ അഗ്രഗണ്യനും, വിശുദ്ധ ഖുർആൻ മനപ്പാഠമാക്കിയവനും, വ്യത്യസ്ഥങ്ങളായ ഖിറാഅത്തു കളെ പറ്റിയും ആ വിഷയത്തിൽ ഖുർറാഉകളുടെ അഭിപ്രായങ്ങളെ പറ്റിയും ശരിക്കും അറിയുന്നവനുമായിരിക്കണം. അദ്ദേഹം തുട രുന്നു:

عالما بتفسيره ومحكمه ومتشابهه وناسخه ومنسوخه وقصصه

ഖുർആന്റെ തഫ്സീർ, അതിൽ വ്യക്തമായവ, അവ്യക്തമായവ, ദുർബലപ്പെടുത്തുന്നവ, പെടുത്തപ്പെട്ടവ എന്നീ കാര്യങ്ങൾ ശരിക്കും അറിയുന്നവനാവണം.

عالما باحاديث الرسول صلّى اللّه عليه وسلّم مميّزا بين صحيحها وسقيمها ومتصلها ومنقطعها ومراسيلها ومسانيدها ومشاهيرها واحاديث الصحابة موقوفها ومسندها

നബി(ﷺ)യുടെ ഹദീസുകളെ പറ്റിയും- അതിൽ സ്വഹീഹായത്, അല്ലാത്തത്, പരമ്പര മുറിയാത്തത്, ആദ്യത്തിൽ, നടുവിൽ, ഒടുവിൽ മുറിഞ്ഞത്, മശ്ഹൂറായത്, غريب ആയവ, എനിവയും സ്വഹാബാക്കളുടെ ഹദീസിനെപറ്റിയും- അതിൽ പരമ്പര മുറിഞ്ഞത്, മുറിയാത്തത് എന്നിവയും വ്യക്തമായി അറിയുന്നവനായിരിക്കണം, മാത്രമല്ല.

ثمّ يكون ورعا ديّنا صائنًا لنفسه صدوقا ثقة يبنى مذهبه ودينه على كتاب اللّه وسنّة رسول اللّه صلّى اللّه عليه وسلم

ശരിയായ മതനിഷ്ഠയും സൂക്ഷ്മതയും ഉള്ളവനും വിശ്വസ്ഥനും സത്യസന്ധനും തന്റെ മദ്ഹബിനെ വിശുദ്ധ ഖുർആനിന്റെയും തിരുസുന്നത്തിന്റെയും അടിസ്ഥാനത്തിൽ സ്ഥാപിച്ചവനുമാവണം. ( الصواعق الالهية -الخ ) പേജ്: 3)

11. ചോ: ഇനി വല്ലതുമുണ്ടോ?

ഉ: ഉണ്ട്, ധാരാളമുണ്ട്, ലോക പ്രസിദ്ധ ഗ്രന്ഥമായ جمع الجوامع എന്ന കിതാബിൽ പറയുന്നു:- പ്രായപൂർത്തിയും വിശേഷബുദ്ധിയും വേണം. ബുദ്ധിസാമർത്ഥ്യവും പണ്ഡിതന്മാർ ഏകോ

പിച്ചെടുത്ത തീരുമാനങ്ങളെപറ്റിയുള്ള അറിവുവേണം. ഖുർആ നിലെ പൊതു വിധി, പ്രത്യേക വിധി, ആയത്തുകളുടെ അവതര ണ കാരണം, ഘട്ടം, ഫിഖ്ഹിന്റെ അടിസ്ഥാന തത്വങ്ങൾ അഥവാ ഉസൂലുൽ ഫിഖ്ഹ് എന്നിവ ശരിക്കും അറിയുന്നവനാവണം.

സുഹൃത്തേ! ബഹു: ശാഹ് വലിയ്യുല്ലാഹിദ്ദഹ്‌ലവി(ﷺ) തന്റെ حجة الله البالغة എന്ന സുപ്രസിദ്ധ ഗ്രന്ഥത്തിന്റെ ഒന്നാം വാല്യം 150-ാം പേജിൽ വിവരിച്ച ഒരു സംഭവവുംകൂടി പറഞ്ഞുകൊണ്ടു തൽക്കാലം നിറുത്തുകയാണ്.

100,0000 ഹദീസുകൾ പരമ്പരസഹിതം മനപ്പാഠമുള്ള ഒരു മഹാനായിരുന്നു ബഹു: അഹ്മദുബ്നു ഹമ്പൽ (ﷺ) അവർകൾ. ഒരിക്കൽ 100,000 ഹദീസറിയുന്ന ഒരാൾക്കു مجتهد ആവാമോ എന്നു അദ്ദേഹത്തോടു ചോദിക്കപ്പെട്ടു. പാടില്ലെന്നു അവിടുന്ന് മറുപടി പറഞ്ഞു. 200,000ത്തിനെ പറ്റിയും 300,000ത്തെ പറ്റിയും ചോദിക്ക പ്പെട്ടു. അപ്പോഴും നിഷേധ രൂപത്തിലാണ് അവിടന്നു മറുപടി പറ ഞ്ഞത്. വീണ്ടും വീണ്ടും ചോദിച്ചപ്പോൾ 500,000 ഹദീസുകൾ- അവയുടെ പദങ്ങളും റിപ്പോർട്ട് ചെയ്ത ലക്ഷക്കണക്കിന് ആളു കളുടെ ചരിത്രവുമടക്കം-മനപ്പാഠമുള്ളവനു മുജ്തഹിദാവാം എന്നാണ് അവിടന്നു മറുപടി പറഞ്ഞത്!!

12. ചോ: ഇത്രയും നിബന്ധനകളുണ്ടെങ്കിൽ അവയെല്ലാം ഒരുമിച്ചുകൂടിയ ഒരാളും ഇക്കാലത്തില്ലെന്നു സമ്മതിക്കുകയല്ലാതെ നിർവാഹമില്ല. തെറ്റുകൂടാതെ ഒരു പേജ് പോലും വായിക്കാനറി യാത്തവരും, നിഘണ്ടു നോക്കിയാൽ പോലും അറബി പദത്തിന്റെ അർത്ഥം ശരിക്കറിയാത്തവരും, യാസീൻ കൂടി മനപ്പാഠമാക്കാത്ത വരുമായ മൗലവിമാർക്ക് 500,000 ഹദീസു പോട്ടെ 50 ഹദീസു പോലും ശരിക്കറിയില്ലെന്നതിൽ സംശയമില്ല. മാത്രമല്ല എന്തു വിഷ യങ്ങൾ പറയേണമെങ്കിലും മറ്റുള്ളവർ ഉണ്ടാക്കിയ ഗ്രന്ഥ ങ്ങളെയെല്ലാതെ അവർക്കു ആശ്രയിക്കാനുമില്ല. മറ്റുള്ളവർ രേഖ

പ്പെടുത്തിയതിന്റെ വാലും തലയും കളഞ്ഞു തങ്ങളുടെ പുത്തൻക ണ്ടുപിടുത്തമായി അവതരിപ്പിക്കൽ ഇനി നടപ്പില്ല തന്നെ! എന്നാൽ ഒന്നു ചോദിക്കട്ടെ! നാലു ഇമാമുകളുടെ ശേഷം മുജ്തഹിദുകൾ ഉണ്ടായിട്ടില്ലെന്നും ഇജ്തിഹാദിന്റെ കവാടം അടക്കപ്പെട്ടുവെന്നും മഹാന്മാരായ ഉലമാക്കൾ പറഞ്ഞതായി തെളിയിക്കാമോ?

ഉ: തെളിയിക്കാം. ധാരാളം! ധാരാളം!! ഹിജ്റ: 6-ാം നൂറ്റാ ണ്ടിൽ (800 കൊല്ലം മുമ്പ്) ജീവിച്ചിരുന്ന മഹാപണ്ഡിതരിൽ ഒരാ ളായ ബഹു: ഇബ്നുസ്വലാഹ്(ﷺ) അവർകൾ പറയുന്നു.

عدم المجتهد المطلق من ثلاث مأة سنة 300 കൊല്ലത്തോളമായി മു ജ്തഹിദുകൾ ഇല്ലാതെയായിട്ട് എന്ന്. (ഇപ്പോഴേക്കു 800+300=1100 കൊല്ലമായി!! ഇനിയും കേൾക്കുക.

ബഹുമാനപ്പെട്ട خاتمة المحققين ابن حجر الهيتمي (ﷺ) തന്റെ 'ഫതാവ'യിൽ പറയുന്നു.

قال الفخر الرازي والرافعيّ والنووي الناس كالمجمعين اليوم على ان لا مجتهد

ഇക്കാലത്ത് മുജ്തഹിദേ ഇല്ല എന്നതിൽ ലോകത്തിലെ സകല മുസ്ലിംകളും യോജിച്ച നിലയാണെന്നു മഹാന്മാരായ റാസി(ﷺ), റാഫിഈ(ﷺ), നവവി(ﷺ) എന്നീ ഇമാമുകൾ പറ ഞ്ഞിരിക്കുന്നു. ഇനി വേണമെങ്കിൽ ചോദിച്ചാലും!

13. ചോ: അപ്പോൾ ആയിരത്തിലധികം വർഷമായോ മദ്ഹബുകൾ നിലവിൽ വന്നിട്ട്?

ഉ: അതെ! എന്താ താങ്കൾ ചരിത്രമൊന്നും പഠിച്ചിട്ടില്ലേ. ഹിജ് റ:വർഷം 80ലാണ് ആദ്യത്തെ ഇമാമായ അബൂഹനീഫ(ﷺ) അവ ർകൾ പ്രസവിക്കപ്പെട്ടത്. ഏറ്റവും അവസാനത്തെ ഇമാമായ ബഹു: അഹ്മദുബ്നുഹമ്പൽ(ﷺ) എന്നവർ വഫാത്തായതു ഹിജ്റ 241ൽ ആയിരുന്നു. റസൂലുല്ലാലി(ﷺ) തങ്ങൾ പറഞ്ഞുവല്ലോ...

خير القرون قرني ثم الذين يلونهم ثمّ الذين يلونهم الحديث

"ഏറ്റവും നല്ല ആളുകൾ എന്റെ നൂറ്റാണ്ടിൽ ഉള്ളവരും പിന്നെ അതിനടുത്ത നൂറ്റാണ്ടിലുള്ളവരും പിന്നെ അതിനടുത്ത നൂറ്റാണ്ടിലുള്ളവരുമാണ്". ആ ഉത്തമനൂറ്റാണ്ടുകളിൽ തന്നെയാണ് നാലു ഇമാമുകളും ജനിച്ചതും വഫാത്തായതും മദ്ഹബുകൾ സ്ഥാപിതമായതും.

14. ചോ: ഇജ്തിഹാദിന്റെ വാതിൽ അടഞ്ഞുപോയെന്നു ഞാനും സമ്മതിക്കുന്നു. എന്നാൽ തഖ്‌ലീദ് നിർബന്ധമാണെന്നു മഹാന്മാരായ ഉലമാക്കൾ പറഞ്ഞിട്ടുണ്ടോ?

ഉ: ഉണ്ട്, ധാരാളം സ്ഥലത്തുണ്ട്. വിശുദ്ധ ഖുർആനിന്റെ ശേഷം ഏറ്റവും പുണ്യമായ സ്വഹീഹുൽ ബുഖാരിയുടെ സുപ്ര സിദ്ധ വ്യാഖ്യാനമായ ഫത്ഹുൽബാരിയിൽ.... حافظ الدنيا الشيخ ابن حجر العسقلاني (ﷺ) അവർകൾ 7-ാം വാല്യം 150-ാം പേജിലും 8-ാം വാല്യം 266-ാം പേജിലും അൽഅൻവാർ രണ്ടാം വാല്യം 394-ാം പേജിലും ഈ കാര്യം വിശദീകരിച്ചിട്ടുണ്ട്. സുപ്രസിദ്ധ ഗ്രന്ഥമായ ജംഉൽജവാമിഇൽ പറയുന്നതു കാണുക.

ويلزم غير المجتهد عاميا كان او غيره اي يلزمه التقليد للمجتهد لقوله تعالى فاسئلوا اهل الذكر ان كنتم لا تعلمون

സാരം: ഇജ്തിഹാദിനു കഴിവില്ലാത്തവർക്ക്-അവർ സാധാ രണക്കാരനാവട്ടെ അല്ലാതിരിക്കട്ടെ- ഒരു മുജ്തഹിദിനെ തഖ്‌ലീദു ചെയ്യൽ നിർബന്ധമാണ്, കാരണം- അല്ലാഹുതആല പറയുന്നു: നിങ്ങൾക്കറിവില്ലെങ്കിൽ അറിവുള്ളവരോടു ചോദിക്കണം (അതു നിർബന്ധമാണ്). ശർഹു മുസല്ലമിസ്സുബൂത്തിൽ പറയുന്നു:

غير المجتهد المطلق ولو كان عالما يلزمه التقليد لمجتهدها സ്വ തന്ത്രമായ ഇജ്തിഹാദിനു കഴിവില്ലാത്തവൻ- അവൻ പണ്ഡിത

നാണെങ്കിലും ശരി– ഒരു മുജ്തഹിദിനെ തഖ്ലീദു ചെയ്യൽ നിർബ ന്ധമാണ്. ഇമാം ശഅ്റാനി തന്റെ മീസാൻ എന്ന കിതാബിൽ പറ യുന്നു:

يجب عليه ذلك لئلا يضلّ نفسه ويضلّ غيره സ്വന്തം വഴിതെറ്റാതി രിക്കാനും മറ്റുള്ളവരെ വഴിതെറ്റിക്കാതിരിക്കാനും തഖ്ലീദ് നിർബ ന്ധമാണ്.

15. ചോ: വീണ്ടും സംശയം വരുന്നു. ആയത്തിലും ഹദീസി ലും പറഞ്ഞതിനെതിരായി വന്നാലും നാലു ഇമാമുകൾ പറഞ്ഞതു തന്നെ സ്വീകരിക്കേണമെന്നാണോ താങ്കൾ പറയുന്നത്?

ഉ: ആയത്തും ഹദീസും വേണ്ടത്ര പഠിച്ചറിഞ്ഞവരും അതി ലെ എല്ലാ കാര്യങ്ങളും ശരിക്കും മനസ്സിലാക്കിയവരുമായിരുന്നു ഇമാമുകൾ. തന്റെ പക്കൽനിന്ന് കടം വാങ്ങിയവന്റെ വീടിന്റെ തണ ലിൽ നിൽക്കൽ പലിശയായിത്തീരുമോ എന്ന് ഭയപ്പെട്ടു വെയി ലത്തു തന്നെ നിന്ന ബഹു: അബൂഹനീഫ(رضي الله عنه) അവർകളും തന്റെ ശിഷ്യന്മാർക്കു ഹദീസു പറഞ്ഞുകൊടുത്തുകൊണ്ടിരിക്കുമ്പോൾ 16 പ്രാവശ്യം തേൾ കുത്തിയിട്ടും ഹദീസിനെ ബഹുമാനിച്ചതിന്റെ പേരിൽ കാലിളക്കാതെയും യാതൊരു ഭാവഭേദം കാണിക്കാ തെയും ഇരുന്ന ബഹു: മാലിക്(رضي الله عنه) അവർകളും നിത്യവും 300 റക്അത്ത് നിസ്കരിച്ച അല്ലാഹുവിനെ പേടിച്ചു കരൾഉരുകി മുൻദ്വാരത്തിലൂടെ പുറത്തേക്കൊലിച്ച അഹ്മദുബ്നു ഹമ്പൽ(رضي الله عنه) അവർകളും ഇബാദത്തിനു ഉറക്കവും മടിയും വരുമെന്നു കരുതി തുടർച്ചയായി 16 കൊല്ലം വയറുനിറച്ചു ഭക്ഷണം കഴിക്കാതിരുന്ന ഇമാമുനശ്ശാഫിഈ(رضي الله عنه) അവർകളും ആയത്തിനും ഹദീസിനും എതിരായ ഒരഭിപ്രായവും പറയില്ലെന്നതു തീർച്ചയാണ്. ഒരു خلاف الاولى പോലും വരുന്നതിനെ അവർ എത്രമാത്രം സൂക്ഷിച്ചിരുന്നു വെന്നു ചരിത്രം വ്യക്തമാക്കുന്നുണ്ടല്ലോ. അപ്പോൾ ബാഹ്യദൃഷ്ടി

യിൽ നമുക്കു എതിരാണെന്നു തോന്നുന്നതിനെ അവർ ഉപേക്ഷി ച്ചതിനു ശരിയായ കാരണമുണ്ടാവും എന്നു മനസ്സിലാക്കാൻ പ്രയാസമില്ല.

ബഹു: ശർഹുൽ മുഹദ്ദബിൽ പറയുന്നു:- എന്റെ വാക്കിന്നെതിരായി സ്വഹീഹായ ഹദീസുകിട്ടിയാൽ അതു സ്വീകരിക്കുകയും തന്റെ അഭിപ്രായം ഉപേക്ഷിക്കയും വേണം എന്നു പറഞ്ഞതനുസരിച്ച് പ്രവർത്തിക്കൽ എളുപ്പമല്ല. ഓരോ ആളുകൾക്കും അവനവൻ കണ്ട ഹദീസുകൾ ഓരോന്നും ലക്ഷ്യമായി സ്വീകരിക്കാൻ പാടില്ല, (വാല്യം:1, പേജ് 64)

ഫതാവൽകുബ്റായിൽ പറയുന്നു: ഇജ്തിഹാദിന്റെ സ്ഥാനം ലഭിക്കാത്തവർക്കു കിതാബിൽ നിന്നും സുന്നത്തിൽ നിന്നും (ആയത്തിൽ നിന്നും ഹദീസിൽ നിന്നും) വിധികൾ പിടിച്ചെടുക്കാൻ പാടില്ല. ഹറാമാണ് (പേ. 257) ശർഹു മിൻഹാജിൽ ഉസൂൽ എന്ന് കിതാബിൽ പറയുന്നു:

قال امام الحرمين في البرهان اجمع المحققون على انّ العوامّ ليس لهم ان يعملوا بمذاهب الصحابة بل عليهم ان يتبعوا مذاهب الائمة

ഇജ്തിഹാദിനു കഴിവില്ലാത്തവർക്കു സ്വഹാബാക്കളുടെ മദ്ഹബനുസരിച്ച് പോലും പ്രവർത്തിക്കാൻ പാടില്ലെന്നും 4ൽ ഒരു മദ്ഹബ് തന്നെ സ്വീകരിക്കേണമെന്നും മഹാപണ്ഡിതന്മാർ ഏകോപിച്ചിരിക്കുന്നുവെന്നു ഇമാമുൽ ഹറമൈനി(ﷺ) ബുർഹാനിൽ പറഞ്ഞിട്ടുണ്ട്. كفاية എന്ന കിതാബിൽ പറയുന്നു:

العاميّ اذا سمع حديثا ليس له ان يأخذ بظاهره لجواز ان يكون مصروفا عن ظاهره او منسوخا

ഒരാൾ ഒരു ഹദീസു കണ്ടാൽ അതിന്റെ ഭാഹ്യമായ അർത്ഥത്തിൽ പ്രവർത്തിക്കൽ ജാഇസല്ല. കാരണം അതിന്റെ ഭാഹ്യ

അർത്ഥമല്ലാത്തതു ഉദ്ദേശിക്കപ്പെടാനും ദുർബലപ്പെടുത്തപ്പെട്ട താവാനും സാധ്യതയുണ്ട്" ഇതുപോലെ എത്രയും ഉദ്ധരിക്കാൻ കഴിയും. എന്തിനധികം പറയുന്നു: ഇവരുടെ നേതാവാണെന്നു ഇവർ പറയുന്ന ابن القيّم തന്റെ اعلام الموقعين എന്ന ഗ്രന്ഥത്തിൽ പറയുന്നു:

لا يجوز لاحد ان يأخذ من الكتاب والسنّة مالم يجتمع فيه شروط الاجتهاد ഇജ്തിഹാദിന്റെ നിബന്ധനകൾ ഒരുമിച്ചു കൂടിയവനല്ലാതെ ആയ ത്തിൽ നിന്നും ഹദീസിൽ നിന്നും മതവിധികൾ പിടിച്ചെടുക്കൽ ജാഇസല്ല. അതു കൊണ്ട് തന്നെയാണ് امام صاوي (رضي الله عنه) അവർകൾ തഫ്സീറുൽ ജലാലൈനിയുടെ വ്യാഖ്യാനത്തിൽ ഇങ്ങനെ പറ ഞ്ഞത് :

ولا يجوز تقليد ما عدا المذاهب الاربعة ولو وافق قول الصحابة والحديث الصحيحة والآية

ആയത്തിനോടും സ്വഹീഹായ ഹദീസിനോടും സ്വഹാബാ ക്കളുടെ വാക്കിനോടും ഭാഹ്യദൃഷ്ടിയിൽ ഒത്താൽ പോലും നാലി ൽ ഒരു മദ്ഹബല്ലാതെ സ്വീകരിക്കൽ ജാഇസല്ല.

فالخارج عن المذاهب الاربعة ضالّ ومضلّ അതിനാൽ നാലു മദ്ഹബിനെ തൊട്ടും പുറപ്പെട്ടവൻ സ്വയം വഴിതെറ്റിയവനും മറ്റു ള്ളവരെ തെറ്റിക്കുന്നവനുമാണ്.

وربّما ادّاه ذلك للكفر لانّ الاخذ بظواهر الكتاب والسنّة من اصول الكفر

ചിലപ്പോൾ അതു അവനെ കുഫ്റിലേക്കു പോലും കൂട്ടിയേ ക്കാം (نعوذ بالله) കാരണം കിതാബിന്റെയും സുന്നത്തിന്റെയും ഭാ ഹ്യാർത്ഥം സ്വീകരിക്കൽ കുഫ്റിന്റെ മൂലകാരണങ്ങളിൽ പെട്ട താണ്. (വാല്യം-3, പേജ് 9)

16. ചോ: ഇനി തെളിവുകൾ വേണ്ടാ! എങ്കിലും ഉദാഹരണ ത്തിനു കുറച്ചു മുഖല്ലിദീങ്ങളുടെ പേരുപറയാമോ?

ഉ: പറയാമല്ലോ, എത്രയും പറയാം. താങ്കൾ സാധാരണ കേൾക്കുന്ന ചിലരെ കേൾക്കുക. ശൈഖു മുഹ്‌യിദ്ദീൻ അബ്ദുൽ ഖാദിർ ജീലാനി, ശൈഖ് അഹ്മദുൽ കബീർ രിഫാഈ, ഇബ്റാ ഹീമുബ്നു അദ്ഹം, അഹ്മദുൽ ബദവി, ശൈഖ് മുഈനുദ്ദീൻ (അജ്മീർ) സയ്യിദ് അലവി (മമ്പുറം) ശാഹുൽഹമീദ് (നാഗൂർ) ശാഹ്‌വലിയ്യുല്ലാഹിദ്ദഹ്‌ലവി(ﷺ), ഹൈത്തമി, അസ്ഖലാനി, റംലി, ഖസ്ത്വല്ലാനി, ശഅ്റാനി, റാസി, സുയൂഥി, സുബ്കി, റാഫിഈ, നവവി, സകരിയ്യൽഅൻസ്വാരി, സൈനുദ്ദീൻ മഖ്ദൂം(പൊന്നാനി) ഇബ്നുൽഹിശാം, സർഖശി, ഖാളിഇയാള്, ഇമാമുൽഹറമൈനി, ബുഖാരി, മുസ്‌ലിം, ഇബ്നുമാജ, തിർമുദി, നസാഇ, അബൂദാവൂ ദ് (ﷺ) തുടങ്ങിയ ഈ പട്ടികയിൽ കോടിക്കണക്കായ ഔലിയാ ക്കളും സാദാത്തുക്കളും ഉലമാക്കളും പെടുന്നു.

اولئك آبائي فجئني بمثلهم ،، اذا جمعتنا يا جرير المجامع

ഇവരിൽ ഓരോരുത്തർക്കും എത്രമാത്രം വിജ്ഞാനമുണ്ടാ യിരുന്നെന്ന് കേൾക്കുമ്പോൾ നാം സ്ഥംഭിച്ചു പോകും. ഒന്നു രണ്ടു ദാഹരണങ്ങളിൽകൂടി മനസ്സിലാക്കാം.

സർവ്വലോക പ്രശസ്തനായ ഒരു പണ്ഡിതനും സർവ്വാദര ണീയനുമായ ഹുജ്ജത്തുൽഇസ്‌ലാം അബൂ ഹാമിദുൽ ഗസ്സാലി (ﷺ) അവർകളുടെ ഉസ്താദായ ബഹു: ഇമാമുൽഹറമൈനി(ﷺ) മനപ്പാഠമാക്കിയ ഗ്രന്ഥങ്ങൾ ഒരു വലിയ കെട്ടിടം നിറയെ ഉണ്ടാ യിരുന്നു. അദ്ദേഹം തന്റെ ഉസ്താദുമാരിൽ ഒരാളായ ഖാളി അബൂ ബക്കർ(ﷺ) അവർകളുടെ പക്കൽനിന്നു ഇൽമുൽകലാമിൽ മാത്രം 24000 പേജുകൾ മനപാഠമാക്കിയിരുന്നു. എന്നിട്ടും അവിടുന്ന് ശാ ഫിഈ മദ്ഹബനുസരിച്ച് ജീവിക്കുകയാണ് ചേയ്തത്. ഇജ്തി ഹാദിനെ വാദിക്കാൻ ധൈര്യപ്പെട്ടില്ല!!

ബഹു: ഇമാം സർഖശി(ﷺ) തന്റെ مبسوط എന്ന മഹാഗ്ര ന്ഥത്തിന്റെ 30 വാല്യവും രചിച്ചതു ജയിലിൽ വെച്ചായിരുന്നു. തന്റെ മദ്ഹബിലെ വാദങ്ങളെ സ്ഥാപിക്കുന്നതും എതിർ കക്ഷിക്കു അടഞ്ഞ മറുപടി നൽകുന്നതുമായ ആ ഗ്രന്ഥം രചിക്കാൻ, യാതൊരുഗ്രന്ഥത്തിലും നോക്കാൻ അദ്ദേഹത്തിന് സൗകര്യപ്പെട്ടില്ല. എല്ലാം തന്റെ ഹൃദയത്തിൽ മനപ്പാഠമാക്കിയതിൽ നിന്നാണ് അദ്ദേഹം എഴുതിയത്! ഇത്രയും വലിയ വിജ്ഞാന സാഗരമായിട്ടും ഇജ്തിഹാദിനെ വാദിക്കാൻ അവിടുന്ന് ധൈര്യപ്പെട്ടില്ല! ഹനഫീ മദ്ഹബനുസരിച്ച് ജീവിക്കയാണ് ചെയ്തത്!

വിശുദ്ധ ഖുർആൻ കഴിഞ്ഞാൽ ഏറ്റവും പുണ്യമായ സ്വഹീഹുൽ ബുഖാരിയുടെയും സ്വഹീഹുൽ മുസ്‌ലിമിന്റെയും കർത്താക്കളായ ഇമാം ബുഖാരിയും ഇമാം മുസ്‌ലിമും മുഖല്ലിദുകളാണെന്നു പറയുമ്പോൾ ലോക മുസ്‌ലിംകൾ ഒന്നിച്ചാദരിക്കുന്ന ശൈഖ് മുഹ്‌യിദ്ദീൻ(ﷺ) മുഖല്ലിദാണെന്നറിയുമ്പോൾ, 500ൽപരം കിതാബുകളുടെ കർത്താവും രണ്ടു ലക്ഷം ഹദീസുകൾ മനപ്പാഠമുള്ളവരുമായ ഇമാം സുയൂഥി(ﷺ) ഇജ്തിഹാദിന്നൊരുങ്ങിയിട്ടില്ലെന്നു തെളിയുമ്പോൾ, ഞങ്ങൾ മുജ്തഹിദുകളാണെന്നും ഒരാൾ പറഞ്ഞതു അനുകരിക്കാൻ മാത്രമല്ലെന്നും അവരെപ്പോലെ ഞങ്ങൾക്കും ആയത്തുകളിൽ നിന്നും ഹദീസുകളിൽ നിന്നും മതവിധികൾ കണ്ടെത്താൻ കഴിയുമെന്നും പറയുന്ന മൗലവിപ്പാവങ്ങളോടു സഹതാപം തോന്നുന്നു.

17. ചോ: ഇനി മുജ്തഹിദുകളാണെന്നു വാദിക്കയും തഖ്‌ലീദിനെ എതിർക്കുകയും ചെയ്യുന്ന ചില 'മഹാന്മാരുടെ' പേരു പറയാമോ?

ഉ: പറയാം, കേട്ടോളൂ! ചേകനൂരിലെ ഒരു മുഹമ്മദ്, എടവണ്ണയിലെ ഒരു അലവി, വെളിയങ്കോട്ടെ ഉമർ, ചേറൂരിലെ സി.എൻ, കെ.സി അബൂബക്കർ, രണ്ടത്താണി സൈദ്, കാരക്കുന്നൻ എന്നീ മൗലവിമാരും അവരുടെ കുറെ അനുയായികളും.

18. ചോ: ഛെ! മതി മതി പറഞ്ഞത്. ബഹുമാനപ്പെട്ട ഇമാമുകളുടെയും ഔലിയാക്കളുടെയും പേരു പറഞ്ഞ നാവുകൊണ്ട് ഈ 'ന്യൂ മുജ്തഹിദു'കളുടെ പേരുപറയാൻ കൂടി കൊള്ളില്ല. ഒരാൾ പറഞ്ഞതു അനുസരിക്കൽ സ്വാതന്ത്ര്യത്തിനു എതിരാണെന്നും ജനങ്ങൾക്കു സൻമാർഗദർശനത്തിനിറക്കിയ ഖുർആൻ മനുക്ക് സ്വയം മനസ്സിലാക്കാൻ കഴിയുന്നതാണെന്നും പറഞ്ഞു ജനങ്ങളെ മൗലവിമാർ വലയിലാക്കിയതാണ്. മഹാന്മാരായ ഇമാമുകളും അവരുടെ ലക്ഷക്കണക്കായ ശിഷ്യന്മാരും രേഖപ്പെടുത്തിവെച്ച കിതാബിന്റെ ഇബാറത്തു പോലും തെറ്റുകൂടാതെ വായിക്കാൻ കഴിയാത്ത മൗലവിമാരും അനുയായികളും ഇജ്തിഹാദിനെ വാദിക്കുന്നുണ്ടെങ്കിലും തങ്ങളുടെ ജഢാഭിലാഷങ്ങളെയും മുഹമ്മദുബ്നു അബ്ദിൽ വഹാബു പോലെയുള്ള ചിലരെയും ഇമാമാക്കി അവരെ തുടരുകയാണ് ചെയ്യുന്നത്. നബിയുടെ പള്ളിയിൽ നിന്നു മൂത്രിച്ച അ അ്റാബി ഉപ്പാപ്പയോടു തുടർന്ന് കോഴിക്കോട്ടെ മുഹ്യിദ്ദീൻ പള്ളിയിൽ, നിന്നു മൂത്രിക്കാൻ സൗകര്യമേർപ്പെടുത്തിയ ഇവരെ പിൻപറ്റാൻ ഞാൻ തയ്യാറില്ലതന്നെ. സത്യാവസ്ഥ അറിയാൻ ആഗ്രഹിക്കുന്ന നിസ്പക്ഷർക്കു വായിച്ചു മനസ്സിലാക്കാൻ പറ്റിയ ചില കിതാബുകളുടെ പേരു പറഞ്ഞു തരാമോ? സാധാരണ വാങ്ങാൻ കിട്ടുന്നവയായാൽ ഉത്തമമായി.

ഉ: പറയാമല്ലോ,

ميزان الكبرى للشعراني ، شواهد الحق للنبهاني ؛ اشدّ الجهاد في ابطال دعوى الاجتهاد لداود البغدادي ، خلاصة التحقيق للنابلسي، ماذا وظيفة الفقهاء للكيبتّي، الاصول الاربعة في ترديد الوهّابية، غوث العباد للحمامي

ആവശ്യത്തിനു ഇതുമതി എന്നു കരുതുന്നു. സുഹൃത്തേ! അൽപം ഒന്നു ചിന്തിച്ചു നോക്കൂ. ആയിരത്തിലധികം കൊല്ലം ലോകത്തിലുണ്ടായ എല്ലാ ഔലിയാക്കൾ, ശുഹദാക്കൾ, ഉലമാക്കൾ, സാദാത്തുക്കൾ, മറ്റു സ്വാലിഹീങ്ങൾ എല്ലാവരും മദ്ഹബി

നെ സ്വീകരിച്ചുപോന്നു. സ്വന്തമായി വാദങ്ങൾ പുറപ്പെടീച്ചിരുന്ന ഇവരുടെ മുഹമ്മദുബ്നു അബ്ദിൽ വഹാബു പോലും ഗതിമുട്ടു മ്പോൾ ഞാൻ മുഖല്ലിദാണെന്ന് പറഞ്ഞു. ഇപ്പോഴത്തെ ചില നദ്‌വത്തുകാരും ഞങ്ങൾ ശാഫികളും സുന്നികളുമാണെന്ന് പറ യേണ്ടി വന്നു. എന്നിട്ടും വുസുവിന്റെ ഫർസു എത്രയാണെന്നോ ശൗച്യം ചെയ്യൽ എങ്ങനെയാണെന്നോ അറിയാത്ത പയ്യന്മാർ ഞ ങ്ങൾ മുജ്തഹിദുകളാണെന്ന് വാദിക്കുന്നു! എന്തൊരു അനീതി!!

ഇവരിൽപെട്ട ഒരാൾ എന്നോടു സംസാരിക്കുമ്പോൾ കൈ നെഞ്ചിനു താഴെ കെട്ടുന്നതു ശിർക്കു ആണെന്നു പറഞ്ഞു. ആ മനുഷ്യന്റെ വിജ്ഞാനത്തിനു ഇനി കൂടുതൽ തെളിവു വേണ്ടല്ലോ. ഇത്തരം ആളുകൾ സ്വയം മതം കണ്ടുപിടിച്ചാൽ എന്തായിത്തീരും (نعوذ بالله) ലോകത്തുള്ള മുസ്‌ലിംകളെല്ലാം പിഴച്ചവരാണെന്നും ഞങ്ങൾ കുറച്ചുപേർ മാത്രമെ തൗഹീദുകാരുള്ളുവെന്നും വിശ്വ സിക്കയും മഹാന്മാരായ ഔലിയാക്കളെ വിലയിടിച്ചു കാണിക്കയും ചെയ്യുന്ന ഇവർ لا تجتمع هذه الامّة على ضلالة "ഈ സമുദായം തെറ്റായ കാര്യത്തിൽ ഏകോപിക്കുന്നതല്ല എന്ന നബിവചനമെ ങ്കിലും മനസ്സിലാക്കിയെങ്കിൽ!

ومن يشاقق الرّسول من بعد ما تبيّن له الهدى ويتّبع غير سبيل المؤمنين
نولّه ما تولّى ونصله جهنّم وسائت مصيرا (سورة النساء)

സത്യമാർഗം ഇന്നതാണെന്നു വ്യക്തമായിട്ടും റസൂൽതിരു മേനി(ﷺ)യോടു മൽസരിച്ചും മുഅ്മിനീങ്ങളുടെ വഴി അല്ലാത്ത തിനോടു പിൻപറ്റിയും ആർ നടക്കുന്നുവോ അവരെ നാം അവരു ടെ പാട്ടിനു വിടുന്നതും ജഹന്നം എന്ന നരകത്തിൽ കടത്തുന്ന തുമാണ്. അതു വളരെ ചീത്തയായ സ്ഥാനമാണ്. (വി.ഖുർആൻ)

സത്യത്തെ സത്യമായി മനസ്സിലാക്കാനും മുഅ്മിനുകളുടെ വഴിയോടുമാത്രം പിന്തുടർന്നു ജീവിച്ചു മരിക്കാനും പടച്ചവൻ നമു ക്ക് തൗഫീഖ് നൽകട്ടെ- ആമീൻ.

## വാർത്തകളിലൂടെ...

മഹാൻമാരും മുജ്തഹിദുകളുമായ 4 ഇമാമുകളിൽ ഒരാളും മറ്റൊരാളെയും യാതൊരുവിധത്തിലും ആക്ഷേപിച്ചിരുന്നില്ല. മാത്ര മല്ല, മറ്റുള്ളവരുടെ മാഹാത്മ്യങ്ങൾ പുകഴ്ത്തുകയും, അവരെ ബഹുമാനിക്കുകയുമാണ് ചെയ്തിരുന്നത്. ഇതിനു ധാരാളം സംഭ വങ്ങൾ സാക്ഷ്യം വഹിക്കുന്നു. ഒരു രണ്ടു ഉദാഹരണങ്ങൾ കേൾ ക്കുക.

ബഹുമാനപ്പെട്ട ഇമാം ശാഫിഈ(ﷺ) അവർകൾ ബഹു. അബൂഹനീഫ(ﷺ)വിനെപറ്റി പറയുന്നു: الفقهاء كلّهم عيال ابي حنيفة في الفقه "എല്ലാ ഫുഖഹാക്കളും ഫിഖ്ഹിൽ അബൂഹനീ ഫ(ﷺ)വിന്റെ സന്താനങ്ങളാണ്, കുടുംബക്കാരാണ്" നോക്കുക, എല്ലാപണ്ഡിതരുടെയും നേതാവാണ് അബൂഹനീഫ(ﷺ) എന്നാ ണല്ലോ ഈ വാക്കിന്റെ ഉദ്ദേശ്യം. എത്രമാത്രം വലിയ പ്രശംസയാ ണത്? മാത്രമല്ല, ബഗ്ദാദിലുള്ള (അബൂഹനീഫ(ﷺ)യുടെ) ഖബർ സന്ദർശിക്കാൻ പോവലും അവിടത്തെ തവസ്സുലാക്കി (ഇടയാക്കി) ദുആ ഇരക്കലും ശാഫിഈ(ﷺ) ഇമാമിന്റെ പതിവായിരുന്നെന്നു الخيرات എന്ന കിതാബിൽ അല്ലാമാ ഇബ്നുഹജർ(ﷺ) പറയുന്നു ണ്ട്. അതുപോലെതന്നെ ബഹുമാനപ്പെട്ട അഹ്മദു ബ്നുഹമ്പൽ (ﷺ) അവർകൾ ഇമാം ശാഫിഈ(ﷺ)വിനെ പ്രശംസിച്ചു പറയു കമാത്രമല്ല. അവിടത്തെ തവസ്സുലാക്കി പ്രാർത്ഥിക്കലും പതിവാ യിരുന്നു. ഇതിനെ കുറിച്ചു മകനോടു അദ്ദേഹം പറയുന്നു:

انّ الشّافعيّ رضي الله عنه كالشمس للناس والعافية للبدن "ഇമാം ശാഫിഈ(ﷺ) ജനങ്ങൾക്കു, സൂര്യനെപ്പോലെയും ശരീരത്തിനു ആരോഗ്യം പോലെയും അത്യാവശ്യമാണ്. ഇതിലേറെ ഇനി എങ്ങി നെയാണ് പ്രശംസിക്കുക? ഇതാണ് മുൻഗാമികളായ ആ മഹാ ന്മാരുടെ നില.

നേരെ മറിച്ചു ഇന്നത്തെ ന്യൂ മുജ്തഹിദുകളുടെ നില എന്താണ്? അവർ പരസ്പരം കുരച്ചുചാടുന്നു. കടിപിടി കൂടുന്നു... നൂറു നൂറു തെളിവുകളിതാ. ഒരു ആധുനിക മുജ്തഹിദും "നമുക്ക് ഖുർആൻ, ഹദീസ്, ഫിഖ്ഹ്, ഇസ്‌ലാമിക ചരിത്രം എന്നിവയെ സംബന്ധിച്ചു എല്ലാ ഇൽമുകളും പുതിയതായി റിക്കാർഡാക്കേണ്ടതുണ്ട്." (റൂദാദ് ഹിസ്സ-1- പേജ് 47) എന്നെഴുതിവിട്ട 'കോജ'യുമായ അബുൽഅഅ്‌ലയെ കുറിച്ചു മറ്റൊരു മുജ്തഹിദായ കെ. ഉമർമൗലവി എഴുതുന്നു. 'ഇവരുടെ വലിയ നേതാവ് അബുൽഅഅ്‌ലാ സാഹിബിന്നു അറബിയിലുള്ള അറിവ് വളരെ തുച്ഛമാണ്. 1956ൽ അദ്ദേഹം ഹജ്ജിന്നു വന്നപ്പോൾ ഞാൻ മക്കത്തുണ്ടായിരുന്നു. ഒരു പരിഭാഷകനെയും കൊണ്ടാണ് അദ്ദേഹം വന്നത്. ജിദ്ദയിലെ മുഹമ്മദ് നസീഫ് അദ്ദേഹത്തിന്നൊരു സൽക്കാരം കൊടുത്തപ്പോൾ ഒരു നന്ദിവാക്കു അറബിയിൽ പറയാൻ അദ്ദേഹത്തിനു സാധിച്ചില്ല. ഉർദുവിൽ പറഞ്ഞിട്ടു തർജ്ജമക്കാരൻ പരിഭാഷപ്പെടുത്തുകയാണുണ്ടായത്.'(മുസ്‌ലിംകളും ജമാഅത്തെ ഇസ്‌ലാമിയും, പേജ് 3)

മൗദൂദികളുടെ നേതാവിന്നു അറബി അറിയില്ല എന്ന രഹസ്യം പുറത്തുവിട്ടവനെ അനുയായികൾ വെറുതെ വിടുമോ? അവർ പറഞ്ഞു"ഉമർ മൗലവി ദജ്ജാലും ഞരമ്പുരോഗിയും സിയോണിസ്റ്റ് ഏജന്റും കാഫിറുമാണ്. (സൽ: പു:3, ല:8, പേ:24)

ചേറൂര് മുജ്തഹിദായ സി.എൻ മൗലവിയെപറ്റി ഉമർ പറയുന്നു"സി.എൻ അഹ്മദ് മൗലവി പരിശുദ്ധ ഖുർആൻ ദുർവ്യാഖ്യാനം ചെയ്തും അദ്ദേഹത്തിന്റെ തന്നിഷ്ടത്തിനൊത്തു ഹദീസുകൾ തള്ളിപ്പറഞ്ഞും കൊണ്ട് അല്ലാഹുവിന്റെ ദീനിൽ യഥേഷ്ടം കൈകടത്തുന്നതു കണ്ടിട്ടു ഞാൻ പൊറുതിമുട്ടി (സൽ: പു:4, ല:2) "അദ്ദേഹത്തിന്റെ മനസ്സ് പിശാചിന്റെ പിടിയിലായിപ്പോയി. പിശാചില്ലെന്നു അദ്ദേഹം വിശ്വസിച്ചപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ കടന്നു ഇരുത്തമുറപ്പിക്കാൻ പിശാചിനു വളരെ സൗകര്യമായിപ്പോയി. (സൽ: പു:3, ല:9, പേ:33)

സി.എൻ മൗലവി അവതരിപ്പിച്ച വാദഗതികൾ ആരെങ്കിലും സ്വീകരിച്ചാൽ പ്രവാചകൻ(ﷺ) പഠിപ്പിക്കയും അബൂബക്കർ സിദ്ദീഖ്(رضي الله عنه) മുതൽ പേർ അനുഷ്ഠിക്കയും ചെയ്തിട്ടുള്ള ശരിയായ മാർഗത്തിൽ നിന്നു വ്യത്യസ്തമായ ഒരു മാർഗത്തിൽ അവൻ അകപ്പെട്ടുപോകുന്നതാണ്. അല്ലാഹു കാക്കട്ടെ. (സൽ: പു:3, ല:9)

"യാഥാർത്ഥ്യം യാതൊരു വീണ്ടുവിചാരവും കൂടാതെ നിഷേധിക്കാൻ ധാർഷ്ട്യം കാണിച്ച സി.എൻ മൗലവിയുടെ കാര്യം കഷ്ടംതന്നെ. അദ്ദേഹം മതരംഗത്തു പേന ചലിപ്പിക്കാൻ ഒരുമ്പെട്ടതു ജനങ്ങളെ വഴിതെറ്റിക്കാൻ വേണ്ടിയാകുന്നു (സൽ: പു:3, ല:9)

കേരളത്തിൽ മൗദൂദിസത്തിന്റെ വിപത്തുപാകിയ മുഹമ്മദ ദലിഹാജി, കെ.എം. മൗലവിയെപറ്റി "അദ്ദേഹം മുശ്രിക്കല്ലേ" എന്നാണ് പറയുന്നത് (സൽ: പു:4, ല:2, പേ:24)

"ജമാഅത്തെ ഇസ്ലാമിയുടെ ശിക്ഷണം ശരിക്കു ലഭിച്ച ആൾ"എന്നതു ഉമർ മൗലവി വിശേഷിപ്പിച്ചതായി മൗലവി (ചെമ്മനാട് മദ്രസത്തുൽ ആലിയ) പറയുന്നു "മഴയില്ലാത്തതുകൊണ്ട് താങ്കളുടെ (ഉമർ മൗലവിയുടെ) തലക്കു ചൂടുപിടിച്ചിരിക്കയാണ്. മഴ പെയ്തു താങ്കളുടെ തല അൽപം തണുക്കട്ടെ." (സൽ: പു:4, ല:2)

വീണ്ടും തെളിവുകളിതാ!! ഫാറൂഖ് കോളെജിലെ 'ഫറോക്ക് റൗളത്തുൽ ഉലൂം അറബിക് കോളേജി'ലെ ഒരു 'അലി അക്ബർ എഴുതുന്നു. (കെ. ഉമർമൗലവിക്കു) അല്ലെയോ പണ്ഡിതശ്രേഷ്ഠാ, നിങ്ങളുടെ സ്വയംകൃത തത്വങ്ങളുടെയും വാദങ്ങളുടെയും സമാഹാരമായ സൽസബീൽ എന്ന ലഹരി പാനീയം ഈ എളിയവനും പതിവായി വായിച്ചു വരാറുണ്ട്. ഇപ്പോൾ നിങ്ങൾ വരിസംഖ്യ നിർത്തി സംഭാവന ആക്കിയിരിക്കുന്നതല്ലേ. ഇതുപൊതു ജനങ്ങളുടെ രൂപമേൽ കണ്ണുവെച്ചുകൊണ്ടാണെന്നത് നിങ്ങൾ പറഞ്ഞപോലെ സുവ്യക്തമാണ്. ഇപ്പോൾ ധൈര്യത്തിൽ പണം ചോദിക്കാം അല്ലേ?

എന്നാൽ പിന്നെ അത് വരിസംഖ്യയായിട്ടു തന്നെ അങ്ങു വാങ്ങാമായിരുന്നില്ലെ? ഈ കടലാസു നന്നാക്കുന്ന ഏർപാടെന്തിനാ ശൈഖേ? എത്രത്തോളം തുടരുന്നുവോ അത്രത്തോളം നിങ്ങളുടെ വാദത്തിന്റെ പൊള്ളത്തരങ്ങൾ നിഷ്പക്ഷകർ ഗ്രഹിക്കും. ഏതായാലും സമുദായത്തിൽ ഛിദ്രത വളർത്താൻ മാത്രം സഹായകമായ നിങ്ങളുടെ ഈ മധുരപാനീയം ഒരു സേവനമായി ചിത്രീകരിക്കുന്നതു സാഹസമെന്നല്ലാതെ എന്തു പറയേണ്ടു. ഈ ആമാശയ സേവനത്തിന്റെ മായാ ലഹരിയിൽ പൊതുജനങ്ങളെ തളച്ചിടാൻ വ്യാമോഹിക്കുന്നതു മൗഢ്യം മാത്രം. നിങ്ങളുടെ മണ്ണടിയുന്ന, അബദ്ധജഢിലമായ വാദങ്ങളുടെ ബലഹീനതയും നിരർത്ഥകതയും സ്വൈരമായി മനസ്സിലാക്കാൻ സൽസബീൽ അയച്ചുതരിക (സൽസ്: പു:3, ല:10)

ഉമർ എഴുതുന്നു: ഈ കത്തു ഞാൻ പ്രിൻസിപ്പാൾക്കു അയച്ചുകൊടുത്തു... ശഹാദത്തു കലിമയുടെ അർത്ഥം പഠിപ്പിക്കാതിരിക്കുകയോ തെറ്റിച്ചു പഠിപ്പിക്കുകയോ ചെയ്യുന്ന കോളേജുകളാണ് മിക്കതും. എന്തു ചെയ്യും. (സൽസ്: 10/3)

പ്രിയപ്പെട്ട വായനക്കാരെ! ഇതുപോലെയുള്ള എത്രയോ തെളിവുകൾ നമ്മുടെ മുമ്പിലുണ്ട്. ഓരോ 'ന്യൂ മുജ്തഹിദും' മറ്റൊരുത്തനെ കിട്ടിയ പോലെ വിമർശിക്കുന്നു, ആക്ഷേപിക്കുന്നു. എന്തുചെയ്യും, എല്ലാവരും മുജ്തഹിദുകളാണല്ലോ. പരസ്പരം ഇങ്ങിനെ കടിച്ചുമറിയാനുള്ള കാരണം എന്താണെന്നു അവരുടെ പത്രങ്ങൾ തന്നെ പറയുന്നു "അർഹരല്ലാത്ത പലരും ഗവേഷണം കൊണ്ടു കളിച്ചതാണ്, കക്ഷികളും പാർട്ടികളുമായി പിരിഞ്ഞുപോയതിന്നു മുഴുവൻ കാരണവും." (അൽമനാർ പു:12, ല:17, പ്രബോധനം: പു:30, ല:7)

# صلــوة الــتراويح

# തറാവീഹ് നമസ്കാരം

തറാവീഹു നമസ്കാരം ഇരുപതു റക്അത്താണ്: ഉമറുബ്നു ൽഖത്താബ് (ﷺ) അല്ല, എട്ടു റക്അത്തേ ഉള്ളൂ: കെ. ഉമർ, വെളി യങ്കോട്

സുന്നികളും എതിർകക്ഷികളും തമ്മിൽ അഭിപ്രായവ്യത്യാ സമുള്ള മറ്റൊരു വിഷയമാണ് തറാവീഹ്.

അങ്ങനെ ഒരു നമസ്കാരമേ ഇല്ലെന്നു അവരിലെ (നവീന വാദികളിലെ) ഒരു വിഭാഗവും, ഉണ്ട്, എട്ടു റക്അത്താണെന്നുമറ്റൊ രുവിഭാഗവും, അല്ല പതിനൊന്നാണെന്നു വേറെ ഒരു വിഭാഗവും വാദിക്കുന്നു. പരിശുദ്ധ റംസാനിൽ ചെയ്യപ്പെടുന്ന പുണ്യകർമമായ തറാവീഹു നമസ്കാരം ഇരുപതു റക്അത്താണെന്നു അഹ്ലുസ്സു ന്നത്തിവൽജമാഅത്തും വാദിക്കുന്നു. ഇനി ആ വിഷയം ചർച്ച ചെയ്യാം.

നടുക്കടലിൽ കുടുങ്ങിയ ഒരു യാത്രക്കാരൻ കര ഏതുഭാഗ ത്താണെന്നറിയാതെ വിഷമിക്കുമ്പോൾ ആകാശത്തിലെ നക്ഷത്ര ങ്ങൾ നോക്കി ദിക്കുകൾ കണ്ടുപിടിക്കുകയും അങ്ങനെ രക്ഷപ്രാ പിക്കുകയും ചെയ്യാറുണ്ട്. ഇതുപോലെ ആയിരക്കണക്കായ മത ങ്ങളുടെയും ആശയാദർശങ്ങളുടെയും ഇടയിൽ കുടുങ്ങി അല്ലാ ഹുവിന്റെ തൃപ്തി ലഭിക്കുന്ന മാർഗം ഏതാണെന്നറിയാതെ വിഷ മിക്കുമ്പോൾ സഹാബാക്കളെ പിൻപറ്റിയാൽ തീർച്ചയായും അവർ ലക്ഷ്യത്തിലെത്തുകയും രക്ഷ പ്രാപിക്കുകയും ചെയ്യുമെന്നു റസൂ ലുല്ലാഹി(ﷺ) തങ്ങൾ പറയുന്നു:

اصحابي كالنجوم فبأيهم اقتديتم اهتديتم "എന്റെ സ്വഹാബാ ക്കൾ നക്ഷത്രങ്ങളെപ്പോലെയാണ്. അവരിൽ ആരോടു പിന്തുടർ ന്നാലും നിങ്ങൾ സൻമാർഗത്തിലാവും" (ഹദീസ് ശരീഫ്)

ഇത്രയും ആദരണീയരായ സ്വഹാബാക്കളിൽ ചിലരെ നബി (ﷺ) പ്രത്യേകം പ്രശംസിച്ചിട്ടുണ്ട്. ഉദാഹരണമായി ബഹു: ഉമറു ബ്നുൽഖത്താബ്(رضي الله عنه) അവർകളെപറ്റി അവിടുന്നു പറയുന്നു:

ان الشيطان ليخاف منك يا عمر ! (رواه الترمذي) - ഉമർ! താങ്കളെ പിശാചിന്നു (പോലും) ഭയമാണ് (തിർമുദി)

انّي لانظر الى شياطين الجنّ والانس قد فرّوا من عمر (رواه الترمذي) ഉമർ(رضي الله عنه)വിനെ വിട്ടു മനുഷ്യ ഭൂതപ്പിശാചുക്കൾ ഓടിപ്പോകുന്നതു ഞാൻ കാണുന്നു.

يا ابن الخطاب والذي نفسي بيده ما لقيك الشيطان سالكا فجّا قط الاّ سلك فجّا غير فجّك

ഉമറുബ്നുഖത്താബ് എന്നവരെ! അല്ലാഹുതന്നെയാണ സത്യം. തീർച്ചയായും താങ്കൾ ഒരു വഴിയിൽ പ്രവേശിച്ചാൽ പിശാ ചു (ആവഴിക്കു വരില്ല, അവൻ) മറ്റൊരു വഴിയിലേക്ക് മാറും.

إنّ الله وضع الحقّ على لسان عمر (رواه ابوداود) അല്ലാഹു സുബ്ഹാനഹു വതആല ഉമർ(ﷺ)ന്റെ നാവിൽ സത്യം സ്ഥാപി ച്ചിരിക്കുന്നു. (അബൂദാവൂദ്)

إنّ الله جعل الحق على لسان عمر وقلبه (رواه الترمذي) ഉമർ(ﷺ) വിന്റെ നാവിലും ഹൃദയത്തിലും അല്ലാഹു സത്യത്തെ നിർണയി ച്ചിരിക്കുന്നു. (തിർമുദി)

بينا انا نائم رأيت الناس يعرضون عليّ وعليهم قُمُصٌ منها ما يبلغ الثُّدِيَّ ومنها ما دون ذلك وعرض عليّ عمربن الخطّاب وعليه قميص يجرّه قالوا فما اوّلت ذلك يا رسول الله قال الدين (متفق عليه)

ഒരിക്കൽ ഞാൻ ഉറങ്ങുമ്പോൾ എനിക്കു ഉമർ(ﷺ)വിനെയും മറ്റു ജനങ്ങളെയും വെളിവാക്കപ്പെട്ടു. അവരിൽ ചിലരുടെ കുപ്പാ യങ്ങൾ മുലവരെ മാത്രവും ചിലരുടെതു അതിനു താഴെയും ഇറ ക്കമുണ്ടായിരുന്നുള്ളൂ. എന്നാൽ ഉമർ(ﷺ)വിന്റെതു നിലത്തുകൂടെ വലിക്കാൻ മാത്രം വലിയതായിരുന്നു! (നബി ഇതു പറഞ്ഞപ്പോൾ സഹാബാക്കൾ) ചോദിച്ചു. അല്ലാഹുവിന്റെ റസൂലേ! സ്വപ്നത്തിൽ കണ്ട കുപ്പായം എന്നതിന്റെ വ്യാഖ്യാനമെന്താണ്? അതു എന്തിനെ സൂചിപ്പിക്കുന്നു? അവിടുന്നു പറഞ്ഞു: അതിന്റെ വിവക്ഷ ദീനുൽ ഇസ്‌ലാം എന്നാണ്. (അതായത് ഉമർ(ﷺ) ദീനീ വിഷയങ്ങൾ പരി പൂർണ്ണമാവുകയും കരകവിയുകയും ചെയ്തിട്ടുണ്ട്)

റസൂൽ തിരുമേനിയാൽ ഇതുപോലെ പല പ്രാവശ്യം പ്രശം സിക്കപ്പെട്ട ഉമർ(ﷺ)വിന്റെ ഭരണകാലം ഏതാനും വർഷങ്ങൾ മാത്രമായിരുന്നു. എന്നാൽ അത്രയും ഉത്തമവും നീതിപൂർണവു മായ മറ്റൊരു ഭരണം ഒരിക്കലും ലോകത്തു നടന്നിട്ടില്ല. തന്റെ ഭര ണീയരുടെ സുഖാസുഖങ്ങൾ അന്വേഷിച്ചു പരിഹാരം കാണാൻ അവിടത്തെപ്പോലെ രാത്രി ചുറ്റിസഞ്ചരിച്ച മറ്റൊരു ഭരണകർത്താ വിന്റെ പേര് ചരിത്രം രേഖപ്പെടുത്തിയിട്ടില്ല.

പ്രസവവേദനയാൽ എരിപൊരികൊള്ളുന്ന ഒരു സാധു സ്ത്രീയുടെ ശുശ്രൂഷക്കു സ്വന്തം ഭാര്യയെ അയച്ചുകൊടുത്ത ഒരു സാധാരണക്കാരനെപ്പോലും-ഭരണാധികാരിപോട്ടെ-നാം വേറെ കാണുന്നില്ല! എല്ലാവരുടെ പക്കൽനിന്നും എല്ലാ പരാതികളും എപ്പോഴും കേൾക്കുകയും തക്കതായ പരിഹാരം കാണുകയുമായിരുന്നു അവിടന്നു ചെയ്തിരുന്നത്. ദീനിന്റെ കാര്യത്തിൽ യാതൊരുവിട്ടുവീഴ്ചക്കും അവിടുന്ന് തയ്യാറല്ലായിരുന്നു. ഈ വസ്തുതകളെല്ലാം എല്ലാ നിഷ്പക്ഷ ചിന്തകരും ഒത്തുസമ്മതിച്ചതാണ്. ജാതി മത വർഗവർണ്ണ ഭേദമന്യെ രേഖപ്പെടുത്തിയതാണ്. ഇന്ത്യക്കു സ്വാതന്ത്ര്യം ലഭിച്ചപ്പോൾ ഇവിടെ 'ഉമർ'ന്റെതു പോലോത്ത ഭരണമാണ് വേണ്ടതെന്നു ഇന്ത്യൻ രാഷ്ട്രീയ നേതാക്കൾ പറഞ്ഞതു തന്നെ അതുപോലെ നീതിനിറഞ്ഞ ഭരണം നടത്തിയ മറ്റാരെയും പറയാനില്ല എന്നതിനു വ്യക്തമായ തെളിവാണ്. തന്റെ പക്കൽ നിന്നു വരുന്ന ന്യൂനതകളെ ചൂണ്ടിക്കാണിക്കാൻ അപേക്ഷിക്കയും അങ്ങനെചെയ്യുന്നവരെ അഭിനന്ദിക്കുകയും ആദരിക്കുകയുമാണ് അവിടന്ന് ചെയ്തിരുന്നത്. അതിന്നു പല തെളിവുകളും രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഉദാഹരണത്തിന് ഒന്നുരണ്ടു സംഭവങ്ങൾ വിവരിക്കാം. ഇൻശാ അല്ലാഹ്...

ഒരിക്കൽ ഒരു വലിയ സദസ്സിനെ അഭിസംബോധനം ചെയ്തുകൊണ്ടു അവിടന്നു പ്രസംഗിക്കയായിരുന്നു. ഇടക്കു ഇങ്ങനെ പറഞ്ഞു: من رأى فيّ اعوجاجا فليقوّمه

"എന്റെ ഭരണത്തിൽ വല്ല ന്യൂനതകളും കണ്ടാൽ നിങ്ങൾ അത് തിരുത്തുകയും ശരിയാക്കുകയും ചെയ്യണം. ഉടനെയതാ ഒരാൾ എഴുന്നേൽക്കുന്നു. ഒരു അഅ്റാബി ഉറയിൽ നിന്നും വലിച്ചൂരിയ ഒരുവാൾ പൊക്കിപ്പിടിച്ചുകൊണ്ട് അയാൾ പറഞ്ഞു:

والله لو رأينا فيك اعوجاجا لقوّمناه بحدّ سيوفنا ഉമർ! യാതൊരു സംശയവും വേണ്ടാ! താങ്കളിൽ വല്ല വളവും കണ്ടാൽ-വീഴ്ചകളു

ണ്ടായാൽ– ഞങ്ങളുടെ വാളിന്റെ മൂർച്ചയേറിയ വായ്ത്തലകൾ ആ വളവുതീർക്കും! തെറ്റുതിരുത്തും!! സത്യം.

ഇസ്ലാമിക രാഷ്ട്രത്തെ അടക്കിഭരിക്കുന്ന, കേട്ടവർ കേട്ട വർ പേടിച്ചുവിറക്കുന്ന, ഒരു ഭരണാധിപനോട്, ഒരു നിറഞ്ഞ സദ സ്സിൽവെച്ചു ഒന്നുമല്ലാത്ത ഒരു സാധാരണക്കാരൻ ഇങ്ങനെ പറ യുമ്പോൾ അവിടെ എന്തു സംഭവിക്കുമായിരുന്നില്ല!! ഏറ്റവും ചുരു ങ്ങിയത് അവനെ കൽതുറുങ്കിൽ വെക്കാനെങ്കിലും ഉടൻ കൽപി ക്കുമായിരുന്നു. പക്ഷെ അവിടന്നു ചെയ്തത് അതല്ല!

فتهلّل وجـه عـمر وقـال الحمد لله الذي جعل في امَّة محمّد ﷺ من لو رأى في عمر اعوجاجا قوّمه بسيفه (هذ الدين പേജ് 101)

ഇതു കേട്ടപ്പോൾ അവിടത്തെ മുഖം അതിപ്രസന്നമായി, മാത്രമല്ല ഇങ്ങനെ പറയുകയും ചെയ്തു. “ഉമറിന്റെ പക്കൽ തെറ്റു പറ്റുമ്പോൾ വാളു കൊണ്ടുതിരുത്താൻ മാത്രം ധൈര്യമുള്ള ചുണ ക്കുട്ടികളെ ഈ സമുദായത്തിൽ സൃഷ്ടിച്ച അല്ലാഹുതആലാക്കാ ണ് സകലസ്തുതിയും” എത്രമാത്രം ആത്മാർത്ഥതയുള്ള ഒരു പ്ര ഖ്യാപനം!! ലോകചരിത്രത്തിൽ ഇതിന്നു തുല്യമായ ഒരു ചരിത്രം വല്ല ഭരണാധികാരിക്കുമുണ്ടോ?

ബഹുജനമദ്ധ്യത്തിൽ വെച്ചു ഇങ്ങനെ പ്രഖ്യാപിക്കുക മാത്ര മല്ല അവിടുന്ന് ചെയ്തത്, അക്ഷരാർത്ഥത്തിൽ അതു നടപ്പിലാ ക്കുക തന്നെ ചെയ്തു. തന്റെപക്കൽ വരുന്ന ന്യൂനതകൾ ആർ ചൂണ്ടിക്കാട്ടിയാലും ഉടൻ തെറ്റു തിരുത്തുന്നതിൽ അദ്ദേഹം എപ്പോ ഴും മുന്നിലായിരുന്നു.

ഒരു സംഭവം കേൾക്കുക: അവിടത്തെ ഭരണകാലത്ത് സ്ത്രീ കൾ വലിയ വലിയ തുകകൾ വിവാഹമൂല്യമായി ആവശ്യപ്പെട്ടു കൊണ്ടിരുന്നു. സാമ്പത്തിക പിന്നോക്കമുള്ള പല പുരുഷന്മാർ ക്കും ഇതു വലിയ തലവേദന സൃഷ്ടിച്ചു. ജീവിതത്തിന്റെ ഏറ്റവും

നല്ല അവസരം കഴിയാറായിട്ടും അവരിൽ പലർക്കും വിവാഹം ചെയ്യാൻ കഴിഞ്ഞില്ല. അപ്പോൾ എന്തുസംഭവിച്ചുവെന്നോ:

وقف مرّة في الناس بتحديد الصداق പൊതുജനമദ്ധ്യേ പ്രസംഗിച്ചു കൊണ്ടിരിക്കുമ്പോൾ മഹ്റിനെ (വിവാഹമൂല്യം) നിയന്ത്രിക്കാൻ വാങ്ങാവുന്ന ധനത്തിന്റെ പരമാവധി നിശ്ചയിക്കാനുള്ള തന്റെ പരിപാടി അദ്ദേഹം അവതരിപ്പിച്ചു.

فاجابته عجوز من آخر المسجد قائلة يا ابن الخطاب !! الله عزّوجلّ يعطينا بالقنطار وانت تريد ان تحدّد المهور

ഉടനെയതാ ഒരു ശബ്ദം! ആ പള്ളിയുടെ അങ്ങേതലക്കൽ നിന്നു. ഒരു കിഴവിയാണ് സംസാരിക്കുന്നത്. ഉമർ! അല്ലാഹുവിനെ ഭയപ്പെടൂ! താങ്കളെന്താണീ ചെയ്യാൻ പോകുന്നത്? കൂമ്പാരമായി വാങ്ങാൻ ഞങ്ങൾക്കല്ലാഹു അനുവാദം തന്ന വിവാഹമൂല്യത്തെ നിയന്ത്രിക്കാനാണോ അങ്ങയുടെ പരിപാടി? ഇതുകേൾക്കേണ്ട താമസം അവിടന്നു പേടിച്ചു വിറച്ചു. താൻ ചെയ്യാൻ ഉദ്ദേശിച്ചിരുന്ന പരിപാടിയുടെ ഭയങ്കരത ഓർത്തു അവിടുന്ന് ലജ്ജിച്ചു! തന്റെ തെറ്റു ചൂണ്ടിക്കാട്ടിയ കിഴവിയെ അവിടുന്ന് അഭിനന്ദിച്ചു! സ്വയം കുറ്റപ്പെടുത്തിക്കൊണ്ടു പറഞ്ഞു:

“كلّهم اعلم منك حتى النساء يا عمر എന്റെ സ്വന്തം ശരീരമേ! ഇവിടെയുള്ള എല്ലാവരും -സ്ത്രീകൾ പോലും- നിന്നെക്കാൾ വിവരമുള്ളതാണ്!! (പേജ് 102 هذ الدين)

പ്രശസ്തിയുടെ കൊടുമുടിയിൽ എത്തിയ ഒരു ഭരണാധിപനാണ് ഏതൊ ഒരു കിഴവിയുടെ നിർദേശം കേട്ടപ്പോൾ അതു അനുസരിക്കാനും തന്റെ സ്വന്തം പരിപാടി ഉപേക്ഷിക്കാനും തയ്യാറാവുന്നത്! ദീനിന്റെ കാര്യത്തിൽ തന്റെ പേരോ പ്രശസ്തിയോ അല്ല അവിടുന്ന് കണക്കിലെടുത്തിരുന്നതെന്നും, മതകാര്യങ്ങളിൽ

യാതൊരു മാറ്റത്തിരുത്തലിനും അവിടുന്ന് തയാറല്ലായിരുന്നുവെന്നും ഈ ചരിത്രം തെളിയിക്കുന്നു. മറ്റു ചില ഭരണകർത്താക്കളെ പോലെ ആദ്യം ഒരു തെറ്റും പിന്നീടു അതിനെ ന്യായീകരിക്കാൻ മറ്റൊരു തെറ്റും ചെയ്യൽ ആയിരുന്നില്ല അവിടത്തെ പതിവ്!!

രസകരമായ ഒരു കാര്യമുണ്ടിവിടെ!! സംഘടിതമായി ചെയ്യപ്പെടുന്നതാണല്ലോ ജുമുഅയും ജമാഅത്തും. അതിൽ പങ്കെടുക്കാൻ പള്ളിയിലേക്കു പോവൽ സ്ത്രീകൾക്ക് സുന്നത്തുപോലും ഇല്ലെന്നും അവരുടെ വീട്ടിലെ ഏറ്റവും ഇരുട്ടേറിയ ഭാഗമാണ് അവർക്കുത്തമമെന്നുമാണ് നാം പറയുന്നത്. ബഹു. ഇബ്നു ഖുസൈമ(ﷺ) തന്റെ സ്വഹീഹിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ബഹു. عبد العظيم المنذري ﷺ അവർകൾ തന്റെ ഗ്രന്ഥമായ الترغيب والترهيب എന്ന കിതാബിൽ ഒന്നാംഭാഗം 225 മുതൽ 229 കൂടിയ പേജുകളിൽ സ്വഹീഹായ ഹദീസുകൾ ഇതിനു രേഖയായി ഉദ്ധരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിന്റെ ഒന്നാം ഭാഗത്തിലും കുറഞ്ഞ നിലയിൽ വിശദീകരിച്ചിട്ടുണ്ട്. എന്നാൽ ഓരോ വ്യക്തിക്കും അറിയൽ നിർബന്ധമായ കാര്യങ്ങൾ പഠിക്കാനോ അവരുടെ അവകാശങ്ങൾ ചോദിച്ചുവാങ്ങാനോ അവർക്കു പോവുന്നതിനു തടസ്സമില്ല. ഇക്കാര്യം ഫത്ഹുൽ മുഈനടക്കമുള്ള മിക്ക ഫിഖ്ഹിന്റെ കിതാബുകളിലും പ്രതിപാദിച്ചതാണ്. ഈ കാര്യങ്ങളെല്ലാം മറന്നുകൊണ്ടു ചില തിരുത്തൽവാദികൾ നാം മുകളിൽ ഉദ്ധരിച്ച സംഭവത്തിൽ നിന്ന് فاجابته عجوز من آخر المسجد എന്ന പദം മാത്രം പൊക്കിപ്പിടിച്ചു സ്ത്രീകൾ മുൻകാലത്തു ജുമുഅക്കും ജമാഅത്തിനും പങ്കെടുത്തിരുന്നു എന്ന് വാദിക്കാറുണ്ട്. ഇത് പച്ചക്കള്ളമാണ്. ചരിത്രത്തെ വളച്ചൊടിക്കലാണ്. ഉമർ(ﷺ)വിന്റെ വഅളു കേട്ടുകൊണ്ടു തനിക്കു നിർബന്ധമായ കാര്യങ്ങൾ പഠിക്കാൻ വന്നതായിരുന്നു ആ സ്ത്രീ എന്നു ഇവർ ഓർക്കാത്തതു കഷ്ടം തന്നെ!!

തെറ്റുകൾ തിരുത്തുക മാത്രമല്ല തന്റെ പ്രജകളുടെ തെറ്റിദ്ധാരണ നീക്കുന്നതിലും അവിടന്നു അത്യധികം ശ്രദ്ധിച്ചിരുന്നുവെന്നു താഴെ വിവരിക്കുന്ന ചരിത്രം തെളിയിക്കുന്നു.

وقف يوما يخطب الناس فقال ايّها الناس اسـمعوا واطيعوا فقال له اعـرابيّ
ഒരിക്കൽ ജനങ്ങളോടു പ്രസംഗിക്കാൻ നിന്നുകൊണ്ടു അവിടന്നു പറഞ്ഞു: പ്രിയമുള്ളവരെ! ഞാൻ പറയുന്നതു കേൾക്കുകയും അതനുസരിക്കുകയും ചെയ്യുവീൻ. ഉടനെയതാ ഒരു ഗർജ്ജനം!! ഒരു അഅ്റാബി പറയുകയാണ്: لا سمع اليوم ولا طاعة يا ابن الخطاب ഇന്നു കേൾക്കാനുമാവില്ല!! അനുസരിക്കാനുമാവില്ല!! ഖതാബിന്റെ പുത്രാ! فقال عمر ولم ؟ ഉമർ(ﷺ) ശാന്തമായി ചോദിച്ചു: കാരണം?

قال فرّقت فينا الغنائم واعطيت كلّ رجل منّا ثوبا ثوبا ونرى عليك ثوبين فمن
അയാൾ പറഞ്ഞു: കാരണമെന്തെന്നോ? ഇന്നു യുദ്ധത്തിൽ ലഭിച്ച സ്വത്തുക്കളെ താങ്കൾ വിഹിതിച്ചു തന്നല്ലോ. അപ്പോൾ ഞങ്ങൾക്കോരോ പേർക്കും ഓരോ വസ്ത്രമല്ലെ തന്നത്! പിന്നെ എങ്ങനെയാണ് നിങ്ങൾക്കു രണ്ട് വസ്ത്രമുണ്ടായത്!! فقال عمر ഇതു കേട്ടപ്പോൾ ഉമർ(ﷺ)വിനു കാര്യം മനസ്സിലായി. യുദ്ധത്തിൽ ലഭിച്ച സ്വത്തു വിഹിതിച്ചപ്പോൾ ഞാൻ അവിഹിതമായി ഒരു വസ്ത്രം അധികമെടുത്തുവെന്നയാൾ തെറ്റിദ്ധരിച്ചിട്ടുണ്ട്. അതിനാലാണല്ലോ അയാൾ ഉപദേശം കേൾക്കില്ലെന്നും അനുസരിക്കില്ലെന്നും വിളിച്ചുപറഞ്ഞത്. തീർച്ചയായും അയാളുടെ ധാരണ നീക്കേണ്ടതു അത്യാവശ്യമാണ്. അതിനു ഞാനല്ല സംഭവത്തിനോടു ബന്ധപ്പെട്ട എന്റെ മകനാണ് ഏറ്റവും നല്ലത് എന്ന് വിചാരിച്ചു അവിടന്നു പറഞ്ഞു. يا عبد الله بن عمر قم فاجبه "മകനെ: എഴുന്നേറ്റു നിന്നു അയാൾക്കു മറുപടി നൽകൂ" ഉടനെ മകൻ അബ്ദുല്ല(ﷺ) ഇങ്ങനെ പറഞ്ഞു.

قال عبد اللّه بن عمر رضي اللّه عنهما لقد رأيت ثوب ابي قصيرا فاعطيته ثوبي ليصلح به ثوبه

എന്റെ പിതാവ് ഇസ്‌ലാമിക രാഷ്ട്രങ്ങളുടെ ചെങ്കോൽ പിടിക്കുന്ന ഭരണാധിപനാണെങ്കിലും അവിടത്തേക്ക് ശരിയായ ഒരു വസ്ത്രം പോലുമില്ല!! യുദ്ധത്തിൽ അവിടത്തെ വിഹിതത്തിൽ ലഭിച്ച വസ്ത്രം പോരാതെ വന്നിട്ടുണ്ടെന്നു എനിക്കു മനസ്സിലായി. അപ്പോൾ എനിക്കു ലഭിച്ചത് ഞാൻ വാപ്പാക്കു വായ്പ കൊടുത്തതാണ്. അല്ലാതെ വാപ്പ രണ്ടു വസ്ത്രം ആ സ്വത്തിൽ നിന്നെടുത്തതല്ല!!

ഇതുകേട്ടപ്പോൾ അഅ്റാബിയുടെ മുഖം പ്രസന്നമായി. فقال എന്നിട്ടയാൾ പറഞ്ഞു:

امّا الآن فقل نسمع ونطيع ശരി, എന്നാൽ ഉപദേശിച്ചോളൂ ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യാം!! (هذ الدين പേജ് 103)

ഇസ്‌ലാമിന്റെ രണ്ടാം ഖലീഫയായ അവിടത്തേക്ക് രണ്ടു വസ്ത്രമുള്ളതിനെ പോലും പ്രജകൾ ചോദ്യം ചെയ്തിരുന്നെന്നും അതിൽ യാതൊരു നീരസവും പ്രകടിപ്പിക്കാതെ അവരുടെ സംശയനിവാരണം വരുത്തുകയായിരുന്നു അവിടത്തെ പതിവെന്നും ഈ സംഭവങ്ങൾ തെളിയിക്കുന്നു. അവിടന്നു എത്രമാത്രം സത്യസന്ധനും നീതിമാനുമായിരുന്നെന്നും, യാതൊരു തെറ്റുകളും കണ്ടു ക്ഷമിച്ചിരിക്കുന്നവരല്ല സ്വഹാബാക്കളെന്നും, നബി(ﷺ)യുടെ എല്ലാ പ്രശംസക്കും അവിടന്നു അർഹനായിരുന്നെന്നും, വളരെ വളരെ വ്യക്തമായല്ലോ. ഇനി നമുക്ക് നമ്മുടെ വിഷയത്തിലേക്ക്- തറാവീഹ് എത്ര റക്അത്ത് എന്നതിലേക്ക് മടങ്ങാം. ഇൻശാ അല്ലാഹ്.

നബി(ﷺ) തങ്ങളുടെ തറാവീഹിനെപറ്റി ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടു ചെയ്ത ഒരു ഹദീസ് താഴെ ഉദ്ധരിക്കുന്നു. ആഇശ(رضي الله عنها) പറയുന്നു.

ان رســول اللّه ﷺ خـرج من جـوف الليل فصلّى في الـمسجد فصلّى رجـال بصلاته فاصبح الناس يتحدثون بذلك فاجتمع اكثر منهم فخرج رسول اللّه ﷺ في اللّيلة الثانية فصلّوا بصلاته فاصبح الناس يذكرون ذلك فكثر اهـل الـمسجد من الليلة الثالثة فخـرج فصلّوا بصلاته فلمّا كانت الليلة الرابعـة عجز الـمسجد عن اهله فلم يخرج اليهم رسول اللّه ﷺ فطفق رجال منهم يقولون الصلاة فلم يخـرج اليهمرسـول اللّه ﷺ حـتى خـرج لصلاة الفجـر فلمّا قضى الفجـر اقـبل على الناس ثمّ تشـهّد فقال امّا بعد فانّه لم يخـف عليّ شأنكم الليلة ولكنّي خشيت ان تفرض عليكم صلاة الليل فتعجزوا عنها (متفق عليه)

ചുരുക്ക സാരം: ഒരു റംസാനിലെ രാത്രിയിൽ റസൂൽ(ﷺ) വീട്ടിൽനിന്നു പുറപ്പെട്ടു പള്ളിയിൽ വന്നു തറാവീഹ് നമസ്കരിക്കുകയുണ്ടായി. അപ്പോൾ അവിടെയുണ്ടായിരുന്ന കുറച്ചുപേർ നബിയോടു തുടർന്നുനിസ്കരിച്ചു. രാവിലെ ഈ വാർത്ത പരന്നതിനാൽ അടുത്ത രാത്രിയിൽ ആളുകൾ കുറെ വർദ്ധിച്ചു. അന്നും അവിടന്നു വന്നു നമസ്കരിച്ചു. പിറ്റേന്നു രാവിലെ ആദ്യത്തേതിലും കൂടുതൽ പേർ ഈ വിവരം അറിയുകയും അവരെല്ലാം പള്ളിയിൽ ഹാജരാവുകയും ചെയ്തു. അപ്പോഴും അവിടന്നു വരികയും ജമാഅത്തായി നിസ്കരിക്കുകയും ചെയ്തു. നാലാം രാത്രിയിൽ പള്ളി ജനങ്ങളാൽ നിറഞ്ഞുതിങ്ങി. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന റസൂൽ(ﷺ) അന്നു പള്ളിയിലേക്കു വന്നില്ല. ജനങ്ങൾ അക്ഷമരായി കാത്തുനിന്നു. അവർ “നമസ്കാരം, നമസ്കാരം” എന്നും മറ്റും പറഞ്ഞുകൊണ്ട് നബി(ﷺ) ശ്രദ്ധതിരിക്കാൻ ശ്രമിച്ചു. പക്ഷെ അവിടന്നു അനങ്ങിയില്ല. രാവിലെ സുബ്ഹി നിസ്കരിക്കാൻ മാത്രമെ പിന്നീടു പുറപ്പെട്ടുള്ളൂ. അപ്പോഴും തന്നെ പ്രതീക്ഷിച്ചിരിക്കുന്ന ജനാവലിയോട് നമസ്കാരത്തിന് ശേഷം അവിടന്നു ഒരു പ്രസംഗം

ചെയ്തു: "കഴിഞ്ഞ രാത്രിയിൽ നിങ്ങൾ ഇവിടെ വന്നുനിറഞ്ഞതും ശബ്ദം പുറപ്പെടീച്ചുകൊണ്ടു എന്റെ ശ്രദ്ധതിരിക്കാൻ ശ്രമിച്ചതും ഞാൻ അറിയാതിരുന്നിട്ടില്ല. പക്ഷെ ഞാൻ വരാത്തതിനു ഒരു പ്രത്യേക കാരണമുണ്ട്. എന്തെന്നാൽ നിങ്ങളുടെ ഈ അമിതമായ ആവേശപ്രകടനത്താൽ ഇതിനെ അല്ലാഹു നിങ്ങൾക്കു നിർബ സ്ഥമാക്കിയാൽ ഭാവിയിൽ അതു വിഷമമായിത്തീരും എന്നു കരു തിയായിരുന്നു"

പിന്നീടു റസൂൽ(ﷺ) യുടെ കാലത്തോ അബൂബക്ർ(رضي الله عنه) വിന്റെ ഭരണഘട്ടത്തിലോ ഉമർ(رضي الله عنه)വിന്റെ ഭരണത്തിന്റെ ആദ്യ ത്തിലോ ജമാഅത്തായിട്ടുള്ള തറാവീഹു നിലവിൽവന്നില്ല എന്നും ഇമാം ബുഖാരി തുടർന്നു റിപ്പോർട്ടു ചെയ്യുന്നു.

നിർബന്ധമാക്കപ്പെട്ടാൽ, സമുദായത്തിന് വിഷമമാകുമോ എന്ന ഭയത്താൽ നബി(ﷺ) തങ്ങളുടെ കാലത്തും, നിർബന്ധവും അത്യാവശ്യവുമായ പല കാര്യങ്ങളും നിർവഹിക്കാനുണ്ടായതി നാൽ സിദ്ദീഖ്(رضي الله عنه)വിന്റെ ഭരണത്തിന്റെ ഘട്ടത്തിലും, ഉമർ(رضي الله عنه) വിന്റെ ഭരണത്തിന്റെ ആദ്യകാലങ്ങളിലും, വലിയ സംഘമായിട്ടു ജമാഅത്തു നടന്നില്ല. പിന്നീടുണ്ടായ സംഭവങ്ങൾ അബ്ദുറഹ്മാ നുബ്നു അബ്ദിനിൽ ഖാരി(رضي الله عنه) ഇങ്ങനെ റിപ്പോർട്ടുചെയ്യുന്നു:

ഒരു റമസാനിലെ രാത്രി ഞാൻ ബഹു: ഉമർ(رضي الله عنه)വിന്റെ കൂടെ പള്ളിയിലേക്കു പുറപ്പെട്ടു. അവിടെ എത്തിയപ്പോൾ തറാവീഹു പലരും പലവിധത്തിൽ- ചിലർ ഒറ്റക്ക്, ചിലർ ചെറിയ ചെറിയ സംഘങ്ങളായിട്ടും- നമസ്കരിക്കുന്നു. ഇതു കണ്ടപ്പോൾ അവി ടന്നു പറഞ്ഞു. ഇവരെയെല്ലാം ഒരേ ഒരു ഇമാമിന്റെ കീഴിൽ ഒറ്റ ജമാഅത്തായി സംഘടിപ്പിക്കലാണ് ഉത്തമമെന്ന് ഞാൻ മനസ്സി ലാക്കുന്നു. (അമിതാവേശത്താൽ നിർബന്ധമാക്കപ്പെടുമോ എന്ന ഭയത്താലാണല്ലോ നബി(ﷺ)യുടെ കാലത്തു വേണ്ടാ എന്നുവെ ച്ചത്. ഇപ്പോൾ അങ്ങനെ ഒന്ന് പേടിക്കാനില്ല) തുടർന്ന് അവിടന്നു

തന്റെ തീരുമാനം ഉറപ്പിക്കുകയും ബഹുമാനപ്പെട്ട ഉബയ്യുബ്നു കഅ്ബ്(ﷺ)വിനെ ഇമാമായി നിശ്ചയിക്കുകയും (അദ്ദേഹത്തെ തുടർന്ന് തറാവീഹ് നിർദേശം നൽകുകയും) ചെയ്തു. പിന്നീടൊരിക്കൽ ഞാൻ അവരുടെ കൂടെ പള്ളിയിൽ പോയി. അപ്പോൾ ജനങ്ങളെല്ലാം ഒരേ ഇമാമിന്റെ കീഴിൽ തുടർന്നു നിസ്കരിക്കുന്നത് അവിടന്ന് കാണുകയുണ്ടായി. അപ്പോൾ (സന്തോഷഭരിതനായി അദ്ദേഹം) ഇതെത്രയും നല്ല ബിദ്അത്താണ് എന്നു പറയുകയും ചെയ്തു (ബുഖാരി)

എന്നാൽ അന്നു ഉമർ(ﷺ) നടപ്പിലാക്കിയതു ഇരുപതു റക്അത്താണെന്നതു പ്രസിദ്ധമാണ്. തിരുനബി(ﷺ) തങ്ങളുടെ കാലത്തുതന്നെ നടന്ന്പോന്നതും 20 റക്അത്തായിരുന്നെന്ന് ഇബ്നു അബ്ബാസ്(ﷺ)വിനെ തൊട്ടു രിവായത്ത് ചെയ്യപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് തന്നെയാണ് അവിടന്നു ഇരുപതു റക്അത്തു നടപ്പാക്കിയപ്പോൾ ആയിരക്കണക്കായ സ്വഹാബാക്കളിൽ ഒരാളും ഒരെതിർപ്പും കൂടാതെ അതംഗീകരിച്ചതും. അല്ലാതെ ദീനിൽ കടത്തിക്കൂട്ടുമ്പോൾ അതെല്ലാം കണ്ടു നിശബ്ദരായി ഇരിക്കുന്നവരായിരുന്നില്ല സ്വഹാബാക്കൾ, തെറ്റു കണ്ടാൽ വാളുകൊണ്ടു തല കൊയ്യുമെന്നു പ്രഖ്യാപിച്ചവരും മഹ്റിന്റെ പരിധി നിശ്ചയിക്കാൻ ഉദ്ദേശിച്ചപ്പോൾ പിന്തിരിപ്പിച്ചവരുമായ പുണ്യസ്വഹാബത്തു ഇസ്ലാമിലില്ലാത്ത ഒരു നിസ്കാരം നടപ്പിൽവരുത്തുകയോ ഉള്ളതിനെ വർദ്ധിപ്പിക്കുകയോ ചെയ്താൽ അടങ്ങിയിരിക്കുമെന്ന് വിശ്വസിക്കാൻ സാധ്യമല്ല. തന്റെ വീടിനോടു ചേർന്നുനിൽക്കുന്ന مسجد النبوي യിൽ വെച്ചു ഇത്തരം ഒരു അപരാധം ചെയ്താൽ ബഹു: ആഇശ (ﷺ)ബീവിയെങ്കിലും അതിനെതിരിൽ ശബ്ദിക്കാതിരിക്കുമോ?

ഒരു സ്വഹാബി പോലും അതിനെതിരെ പറഞ്ഞിട്ടില്ലാത്തതിനാൽ അതു സുകൃതിയായ ഇജ്മാആണെന്ന് പറയേണ്ടതില്ല. അവർ എതിർത്തില്ലെന്നുമാത്രമല്ല തറാവീഹിനെ ഈ വിധത്തിൽ നട

പ്പാക്കിയ ഉമർ(ﷺ)വിനു വേണ്ടി പിന്നീടു വന്ന ഖലീഫമാരായ ഉസ്മാനുബ്നുഅഫാൻ(ﷺ), അലിയ്യുബ്നു അബീത്വാലിബ്(ﷺ) തുടങ്ങിയവർ പ്രത്യേക പ്രാർത്ഥന നടത്തുക കൂടി ചെയ്തു എന്ന് ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല യുക്തികൊണ്ടു കണ്ടു പിടിക്കാൻ കഴിയാത്ത ഒരു കാര്യം ഒരു സ്വഹാബി പറഞ്ഞാൽ അത് ഹുക്മൻ مرفوع ആണെന്നു ചെറിയ കിതാബുകളിൽ പോലും ഉള്ളതാണ്. റക്അത്തിന്റെ എണ്ണം യുക്തികൊണ്ടും ഗവേഷണം കൊണ്ടും കണ്ടുപിടിക്കാൻ കഴിയുന്നതല്ലെന്നും അതിനാൽ അതു ശരിയായ അടിസ്ഥാനത്തിൽ നബി(ﷺ) തങ്ങളിൽ നിന്നു ലഭിച്ച താണെന്നും തെളിയുന്നു. ഇമാമുൽ അഅ്സം അബൂഹനീഫ ത്തുൽകൂഫി(ﷺ) അവർകളോടു ഈ വിഷയത്തിൽ ചോദ്യം ഉന്ന യിച്ച ഒരാളോടു അവിടന്നു പറഞ്ഞ മറുപടി തന്നെയാണ് നമുക്കും പറയാനുള്ളത്. അവർ പറഞ്ഞു:

التراويح سنة مؤكدة ولم يتخرّجه عمر من تلقاء نفسه، ولم يكن فيه مبتدعا ولم يأمر به الاّ عن اصل لديه وعهد من رسول الله ﷺ (كتاب الفقه على المذاهب الاربعة)

തറാവീഹ് ശക്തിയായ സുന്നത്താണ്. ഉമർ(ﷺ) തന്റെ സ്വ ന്തം അഭിപ്രായത്തിൽ സ്ഥാപിച്ചതല്ല. അതിൽ പുതിയതായി ഒന്നും ചേർത്തിട്ടുമില്ല. നബി(ﷺ)തങ്ങൾ അവർകളുടെ പക്കൽനിന്നു ലഭി ച്ച ശരിയായ അടിസ്ഥാനത്തിലല്ലാതെ ആ കാര്യം കൊണ്ടവിടന്നു യാതൊരു കൽപനയും ലഭിച്ചിട്ടില്ല. (കിതാബുൽ ഫിഖ്ഹ് അലൽ മദാഹിബിൽ അർബഅഃ, പേജ് 1/241). റസൂൽ(ﷺ) പറഞ്ഞ ഒരു തിരുവചനം ഇവിടെ ശ്രദ്ധേയമാണ്

عليكم بسنّتي وسنّة الخلفاء الراشدين المهديين ، عضّوا عليها بالنواجد

"ഞാനും എന്റെ സൻമാർഗ്ഗാവലംബികളായ ഖുലഫാഉർറാശിദീ ങ്ങളും ജീവിച്ച ചര്യ അനുസരിച്ചുതന്നെ നിങ്ങളും ജീവിക്കണം.

നിങ്ങളുടെ അണപ്പല്ലുകൾ കൊണ്ടു അതിനെ കടിച്ചുപിടിക്കണം" ഒരിക്കലും മറ്റൊരു വഴിയിലേക്കു തിരിയരുതെന്നു സാരം.

ഈ ഹദീസിൽ നിന്നും خلفاء الراشدين കളിൽപെട്ട ഉമർ(ﷺ) വും മറ്റും നടപ്പാക്കിയ പരിപാടിയാണ് ഏതൊരു മുസൽമാനും സ്വീകരിക്കേണ്ടതെന്നും അല്ലാതെ കേരളത്തിലെ മാത്രം ചില വഹാബി മൗദൂതി യാദികൾ നടപ്പാക്കാൻ ഉദ്ദേശിക്കുന്നതല്ലെന്നും വ്യക്തമാവുന്നുണ്ട്.

ഇവരിൽ തന്നെ ഒരു വിഭാഗം എട്ടാണെന്നും മറ്റൊരുവിഭാഗം പതിനൊന്നാണെന്നും പറയുന്നുണ്ട്. (തീരെ ഇല്ലെന്നു പറയുന്ന വർ വേറെയും ഉണ്ട്). 8-ഉം 11-ഉം വാദിക്കുന്ന രണ്ടു കക്ഷിക്കും പറയാനുള്ള തെളിവു ആഇശ(ﷺ) പറഞ്ഞ ഒരു വാക്യമാണ്.

അതായത് ما كان يزيد في رمضان ولا في غيره على احدى عشرة ركعة "റംസാനിൽ ആവട്ടെ അല്ലാത്തപ്പോഴാവട്ടെ, പതിനൊന്നു റക്അ ത്തിനേക്കാൾ നബി(ﷺ) അധികമാക്കിയിട്ടില്ല (മുസ്‌ലിം) എന്ന തിരുവചനമാണ് അവരുടെ തെളിവ്. ശരിയായ ഉസ്താദന്മാരിൽ നിന്ന് ഓതിപ്പഠിക്കാത്തതിനാൽ മൗലവിമാർക്ക് പിണഞ്ഞ ഒരു അമ ളിയാണിത്. കാരണം പരിശുദ്ധ റംസാൻ പിറന്നാൽ "അരയും തലയും മുറുക്കി" റസൂൽ(ﷺ) ഇബാദത്തിന്നു തയ്യാറാവും എന്നു ആഇശ(ﷺ) പറഞ്ഞിട്ടുണ്ട്. അപ്പോൾ പുണ്യത്തിന്റെയും കൂടു തൽ ഇബാദത്തിന്റെയും മാസമായ റംസാനിൽ നബി(ﷺ) വിത്റ് അധികമാക്കലുണ്ടോ എന്നറിയാൻ ഒരാൾ ചോദിച്ചതാണ് "നബി (ﷺ) റംസാനിൽ എത്രയാണ് നിസ്കരിക്കൽ" എന്ന്. റംസാനിലും അല്ലാത്തപ്പോഴും പതിനൊന്നിൽ ഏറ്റാറില്ല എന്നു ബീവി മറുപ ടിയും പറഞ്ഞു. ഇതു കണ്ട മൗലവിമാർ മനസ്സിലാക്കി ഇതു തറാ വീഹിനെപറ്റിയാണെന്നു! പാവങ്ങൾ!! ولا في غيره എന്ന (റംസാൻ

അല്ലാത്തപ്പോഴും എന്ന) പദംകൊണ്ടു തന്നെ ഇതു തറാവീഹിനെ പറ്റിയല്ലാ എന്നു വ്യക്തമാവുന്നു. കാരണം റംസാനിൽ അല്ലാത്ത പ്പോൾ തറാവീഹില്ലെന്നു ഇവന്മാരും സമ്മതിക്കുമല്ലോ.

ഇനി ولا في غيره എന്ന പദം വെറുതെ ഹരത്തിനു പറഞ്ഞതാവാൻ ഒരിക്കലും തരമല്ല എന്നു പ്രത്യേകം നാം മനസ്സിലാക്കണം. കാരണം ഈ വിഷയത്തിൽ ബീവിയുടെ വാക്യത്തെ صحيح مسلم റിപ്പോർട്ടു ചെയ്യുന്നതു ഇങ്ങനെയാണ്.

كانت صلاته في شهر رمضان وغيره ثلاث عشرة ركعة منها ركعتا الفجر

റസൂൽ(ﷺ) സുബ്ഹിയുടെ മുമ്പുള്ള രണ്ടു റക്അത്തു സുന്നത്തടക്കം 13 റക്അത്ത് റംസാനിലും അല്ലാത്തപ്പോഴും നിസ്കരിച്ചിരുന്നു. (മുസ്ലിം, പേജ് 1/255) അല്ലാത്തപ്പോഴും നിസ്കരിച്ചിരുന്നു എന്ന വാക്യം വ്യക്തമായും യാതൊരു സംശയത്തിനും ഇടയില്ലാതെയും തെളിയിക്കുന്നുണ്ട് ഈ ചോദ്യവും ഉത്തരവും വിത്റിനെപറ്റിയാണ് എന്ന്. അല്ലെങ്കിൽ റംസാനിൽ അല്ലാത്തപ്പോഴും തറാവീഹുണ്ടെന്ന് ഇവന്മാർ സമ്മതിക്കേണ്ടിവരും. മാത്രമല്ല, റംസാനിൽ നബി(ﷺ) പ്രത്യേകം ഇബാദത്തിനെ വർദ്ധിപ്പിക്കുമെന്നു റിപ്പോർട്ടു ചെയ്ത ആഇശ(رضي الله عنها) തന്നെ, സാധാരണ പതിനൊന്നു റക്അത്തു വിത്റ് നിസ്കരിക്കുന്ന അവിടന്നു പരിശുദ്ധ റംസാനിൽ സാധാരണത്തേതിൽ കുറവായിട്ടെ-അതായത് മൂന്ന് റക്അത്ത് മാത്രമെ-നിസ്കരിക്കുകയുള്ളൂവെന്നു പറഞ്ഞാൽ കേട്ടു നിൽക്കുന്ന സ്വഹാബി ഒന്നും മിണ്ടില്ലേ? അദ്ദേഹവും ഈ മൗലവികളെപ്പോലെ വിഢിയാണോ?

പരിശുദ്ധ മക്കയിലും മദീനയിലും ഇപ്പോഴും (1976) നടക്കുന്നത് എത്ര റക്അത്താണെന്നു ഈ മൗലവിമാർക്ക് അറിയാമോ? ബഹു: ഇബ്നുഹജരിൽഹൈത്തമി(رضي الله عنه) തുഹ്ഫഃ 2/240ൽ പറ

യുന്നു: ഉമർ(ﷺ)വിന്റെ കാലത്ത് സ്വഹാബാക്കൾ ഇജ്മാആയതി നാൽ തറാവീഹ് ഇരുപതു റക്അത്താണ്.

അല്ലാഹു സത്യത്തെ സ്ഥാപിച്ചവർ എന്നു റസൂൽ(ﷺ) തിരു മേനി വിശേഷിപ്പിച്ച ഉമർ(ﷺ) നടപ്പിലാക്കുകയും, എല്ലാ സ്വഹാ ബാക്കളും താബിഉകളും താബിഉത്താബിഉകളും മുജ്തഹിദായ ഇമാമുകളും അംഗീകരിക്കുകയും ചെയ്ത ഇരുപതു റക്അത്താ ണോ, അതല്ല ഈ അവസാന കാലത്തു കേരളത്തിൽ വെളിപ്പെട്ട കള്ള മുജ്തഹിദായ വെളിയങ്കോടനും അനുയായികളും പറയുന്ന 8 റക്അത്താണോ ഒരു ഈമാനുള്ള മനുഷ്യനു സ്വീകരിക്കാൻ പറ്റിയത്? മുസ്ലിംകളെ! നിഷ്പക്ഷമായി ചിന്തുച്ചു തീരുമാനി ക്കുക!!

എന്നാൽ ചിലർ ഇപ്പോൾ എട്ടിൽ നിന്നു പുറത്തുചാടി പതി നൊന്നാക്കിയിട്ടുണ്ടല്ലോ. നല്ലതു തന്നെ! മൂന്നു വർദ്ധപ്പിച്ചല്ലോ. ഒന്നു രണ്ടു കൊല്ലത്തെ മൂപ്പെത്തുമ്പോഴേക്ക് അവരും ഇരുപതി ലെത്തുമെന്നു സമാധാനിക്കാം. സത്യാവസ്ഥ തിരിയാൻ ആഗ്ര ഹിക്കുന്നവരെ ഉദ്ദേശിച്ചാണ് ഇത്രയും വിശദീകരിച്ചത്. “ഓർമിപ്പി ക്കുക! തീർച്ചയായും അതു ഈമാനുള്ളവർക്ക് ഫലപ്പെടും” എന്നു ഖുർആൻ പറഞ്ഞിട്ടുണ്ടല്ലോ. റസൂൽ(ﷺ) തങ്ങളും അവിടത്തെ യഥാർത്ഥ അനുയായികളും ജീവിച്ച പാതയിൽതന്നെ ജീവിച്ചു മരിക്കാൻ പടച്ചവൻ നമുക്ക് തൗഫീഖ് ചെയ്യട്ടെ, ആമീൻ. അതി നെതിരിലുള്ള സകല പ്രസ്ഥാനത്തെയും അവൻ നശിപ്പിക്കുകയും ചെയ്യട്ടെ.. ആമീൻ യാ റബ്ബൽ ആലമീൻ.

# ليلة النصف من شعبان
# ബറാഅത്ത് രാവ്

അല്ലാഹു ബഹുമാനിച്ചതിനെ ബഹുമാനിക്കുക എന്നതു ഏതൊരു മുസ്‌ലിമിനും നിർബന്ധമാണ്. അതിനെ നിസാരമാക്കി തള്ളിക്കളയാനോ വിലയിടിച്ചു കാണിക്കാനോ ഒരാൾക്കും അവ കാശമില്ല. ദിവസങ്ങളിൽ ചില ദിവസങ്ങളെയും മാസങ്ങളിൽ ചില മാസങ്ങളെയും (ഉദാഹരണം വെള്ളിയാഴ്ച ദിവസവും, റംസാൻ മാസവും) അവൻ പ്രത്യേകം ബഹുമാനിച്ചിട്ടുണ്ട്. അറഫാ, ആശൂ റാഅ്, താസൂആഅ് എന്നീ ദിനങ്ങൾക്കും അവൻ പ്രാധാന്യം നൽകിയിട്ടുണ്ട്. ഇക്കാര്യം ഖുർആനിൽ നിന്നും ഹദീസിൽ നിന്നും സദാ വ്യക്തമാവുന്നതാണ്. എല്ലാ ദിവസവും എല്ലാ മാസവും തുല്യമാണെന്ന വാദം സത്യത്തിനു കടകവിരുദ്ധവും ഖുർആനി ന്റെയും സുന്നത്തിന്റെയും നിഷേധവുമാണ്.

അല്ലാഹു ബഹുമാനിച്ച ഒന്നാണ് ബറാഅത്ത് രാവ്, ശഅ് ബാൻ മാസം പതിനഞ്ചാം രാത്രിക്കു ബറാഅത്ത് രാവ് എന്ന് പറ

യുന്നു. എണ്ണമറ്റ ആളുകൾക്കു ആ രാത്രിയിൽ അല്ലാഹു പൊറു ത്തുകൊടുക്കുന്നതിനാലാണ് അതിനു ബറാഅത്ത് (മോചന) രാവ് എന്ന് പറയാൻ കാരണം. ആ രാത്രിയിൽ നമസ്കാരത്തിലും ദുആ ഇലും വ്യാപൃതരാവലും അതിന്റെ പകലിൽ നോമ്പനുഷ്ഠിക്കലും സുന്നത്താണെന്നു പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

എന്നാൽ കേരളത്തിലെ ചില വഹാബികളും ഒരു "നവ മുസ് ലിമായ അബുൽഅഅ്ല എന്നയാളും ആ രാത്രിയുടെ പുണ്യത്തെ കഠിനമായി നിഷേധിക്കുന്നു!" മതപരമായി യാതൊരു പുണ്യവും ആ ദിവസത്തിനുള്ളതായി കാണാൻ കഴിയുന്നില്ല" എന്നു അയാൾ പ്രബോധനം വാരിക 9/28ൽ പറയുന്നു.

എന്നാൽ സത്യം കാണാനുള്ള ശക്തി നഷ്ടപ്പെടാത്തവർക്കു മനസ്സിലാക്കാൻ ധാരാളം തെളിവുകൾ ഉണ്ട്. ചിലതു വിവരിക്കാം. പുണ്യമുണ്ടോ ഇല്ലേ എന്നു വായനക്കാർ തീരുമാനിക്കട്ടെ. അല്ലാ ഹു പറയുന്നു:

حـم ، والكتاب المبين ، انّا انزلناه في ليلة مـباركة انّا كنّا مـنـذرين فيها يفرق كلّ ......الآية

വിശുദ്ധ ഖുർആനിനെ ഇറക്കിയ ليلة مباركة ഏതാണെന്നു ഈ ആയത്തിന്റെ തഫ്സീറിൽ ബഹു: മുഫസ്സിറുകൾ രേഖപ്പെടു ത്തിയിട്ടുണ്ട്.

അതിൽ ഒരഭിപ്രായം ليلة النصف من شعبان (ശഅ്ബാൻ മദ്ധ്യ ത്തിലെ ബറാഅത്ത് രാവ്) എന്നാണ്. ബഹുമാനപ്പെട്ട ഇക്‌രിമ(رضي الله عنه) പോലെയുള്ളവർ ഈ അഭിപ്രായക്കാരാണ്. ഇബ്നുജരീർ, റാസി, കശ്ശാഫ് തുടങ്ങിയ പല തഫ്സീർ ഗ്രന്ഥങ്ങളിലും ഇത് രേഖപ്പെ ടുത്തിയിട്ടുണ്ട്. ജലാലൈനിയിലും ഈ അഭിപ്രായം കാണാം. അപ്പോൾ അല്ലാഹു(ത) ബറാഅത്ത് രാവിനെപറ്റി ليلة مباركة (ബ

റകത്തുള്ള പുണ്യരാവ്) എന്നു വിശേഷിപ്പിക്കുന്നു. മൗദൂദി പറയുന്നു. അതിനു യാതൊരു പുണ്യവും ഉള്ളതായി കണ്ടില്ല! എന്തൊരു ധിക്കാരം!!

ഇരുപത്തിമൂന്നു വർഷം കൊണ്ടു പൂർത്തിയായ ഖുർആൻ അവതരണത്തിനു 'റംസാനിൽ ഇറക്കി' 'ലൈലത്തുൽ ഖദ്റിൽ ഇറക്കി' എന്നീ വാക്യങ്ങൾ എതിരല്ലാത്തതുപോലെ 'ബറാഅത്തു രാവിൽ ഇറക്കി' എന്നതും എതിരാവില്ലെന്നു മുഫസ്സിറുകൾ വ്യക്തമാക്കി വിവരിച്ചിട്ടുണ്ട്.

വളരെ പുണ്യമേറിയ ഒരു രാവാണ് അതെന്നതിൽ ഭിന്നാഭിപ്രായമില്ലെന്നും ليلة مباركة എന്നതിന്റെ വിവക്ഷ അതാണെന്നതിലെ അഭിപ്രായ വ്യത്യാസമുള്ളൂവെന്നും 'മിർഖാത്തി'ൽ നിന്ന് മനസ്സിലാക്കാം.

സാധാരണത്തെപോലെയല്ല ഒരു പ്രത്യേകമായ രാത്രി തന്നെയാണെന്നു ഇമാം ശാഫിഈ(റ) പറയുന്നതു കാണുക. 'വലിയ പെരുന്നാൾ രാവ്' ചെറിയ പെരുന്നാൾ രാവ്, റജബിലെ ആദ്യരാവ്, ശഅ്ബാൻ മാസത്തിലെ 15-ാം രാവ് (ബറാഅത്ത്) ഈ രാത്രികളിൽ പ്രാർത്ഥനക്കു ഉത്തരം ലഭിക്കുമെന്നു പറയപ്പെട്ടതായി നമുക്ക് അറിവു കിട്ടിയിട്ടുണ്ട് (ഉമ്മ് 1/204)

ഈ രാത്രിയുടെ ശ്രേഷ്ടതയെ കുറിച്ചു റസൂൽകരീം(ﷺ) പറയുന്നതു കാണുക.

وعن معاذ بن جبل رضي الله عنه عن النبي ﷺ قال يطّلع الله الى جميع خلقه ليلة النصف من شعبان فيغفر لجميع خلقه الاّ لمشركٍ او مشاحنٍ

(رواه الطبراني وابن حبان)

ശഅ്ബാൻ മാസത്തിലെ നടുവിലെ രാത്രിയിൽ സകല സൃഷ്ടികളുടെയും പാപങ്ങൾ അല്ലാഹു പൊറുത്തുകൊടുക്കും.

മുശ്രിക്കിന്റെയും مُشَاحِن ന്റെയും ദോഷങ്ങൾ ഒഴികെ. മുശാഹിൻ എന്നാൽ ആരാണെന്നു നോക്കാം.

قال الاوزاعيّ اراد بالمشاحن ههنا صاحب البدعة المفارق لجماعة الامة

ഈ ഹദീസിൽ പറഞ്ഞ مُشَاحِن എന്നതു കൊണ്ടുദ്ദേശിക്കപ്പെട്ടതു മുസ്ലിം സമുദായത്തിന്റെ ജമാഅത്തിനെ (സുന്നത്തു ജമാഅത്ത്) വിട്ടു പുത്തനാശയവുമായി നടക്കുന്നവനെയാണ് എന്ന് ബഹുമാനപ്പെട്ട امام اوزاعي (رضي الله عنه) അഭിപ്രായപ്പെട്ടിട്ടുണ്ട്. (ترغيب പേ: 2/118)

ബറാഅത്തുരാവിന് പുണ്യമില്ലെന്ന് വാദിക്കുന്ന മുബ്തദിഉകൾ ആ രാവിൽ ഉണ്ടാവുന്ന പാപമോചനത്തിനു അർഹരല്ലാ എന്ന് ഈ പറഞ്ഞതിൽ നിന്നും വ്യക്തമായല്ലോ. അതിനാലായിരിക്കാം ഇവന്മാർ അതിനെ നിഷേധിക്കുന്നത്.

وروى الامام احمد عن عبد اللّه بن عمر رضي اللّه عنهما انّ رسول اللّه ﷺ قال : يطّلع اللّه عزّوجل الى خلقه ليلة النصف من شعبان فيغفر لعباده الاّ اثنين :مشاحن وقاتل نفس (الترغيب والترهيب -ج ٢، ص ١١٩)

അല്ലാഹു സൃഷ്ടികളിലേക്ക് വെളിവാകുകയും (അതായതു അനുഗ്രഹത്തെ നൽകുകയും) അവരുടെ പാപങ്ങൾ പൊറുത്തു കൊടുക്കുകയും ചെയ്യും, ബറാഅത്തുരാവിൽ. കൊലപാതകം ചെയ്തവനും സത്യത്തോടു മത്സരിച്ചു നിൽക്കുന്ന 'നവീന വാദി'ക്കും ഒഴികെ. ഹദീസുകൾ വീണ്ടും കാണുക.

وعن عائشة رضي اللّه عنها قالت : قام رسول اللّه ﷺ من اللّيل فصلّى فاطال السجود حتى ظننت انّه قد قبض

ആഇശ(ﷺ) പറയുകയാണ്. ഒരു ദിവസം രാത്രി റസൂൽ (ﷺ) തങ്ങൾ എണീറ്റു നിന്നു നിസ്കാരം ആരംഭിച്ചു. സുജൂദിനെ വല്ലാതെ നീട്ടി ചെയ്തു. നബി(ﷺ) സുജൂദിൽ കിടന്നു മരണപ്പെട്ടുപോയോ എന്നുകൂടി ഞാൻ സംശയിച്ചുപോയി.

فلمّا رأيت ذلك قمت حتى حرّكت ابهامه فتحرّك فرجعت فسمعته يقول في سجوده

അപ്പോൾ ഞാൻ എണീറ്റുപോയി തിരുമേനി(ﷺ)യുടെ വിരൽ പിടിച്ചു ഇളക്കിനോക്കി. അപ്പോൾ ഇളകുന്നതായി കണ്ടു. (മരിച്ചിട്ടില്ലെന്നു ബോധ്യമായപ്പോൾ) ഞാൻ മടങ്ങിപ്പോന്നു. അപ്പോൾ അവിടന്നു

اعوذ بعفوك من عقابك واعوذ برضاك من سخطك واعوذ بك منك اليك لا احصي ثناء عليك انت كما اثنيت على نفسك

എന്ന ദുആ ചൊല്ലുന്നതു ഞാൻ കേട്ടു. ബീവി തുടർന്നു പറയുന്നു.

فلمّا رفع رأسه من السجود وفرغ من صلاته قال: يا عائشة اويا حُميراءُ

സുജൂദിൽ നിന്നും തലപൊക്കി. നിസ്കാരം കഴിഞ്ഞ ശേഷം എന്നെ വിളിച്ചുകൊണ്ടു പറയുകയാണ്:

ആഇശാ ബീവീ!

اظننت انّ النّبيّ ﷺ قد خاس بك ؟ قلت لا واللّه يا رسول اللّه

നിങ്ങളുടെ രാത്രിയിൽ നിങ്ങളെല്ലാത്ത ഒരു ഭാര്യയുടെ അടുക്കൽ ഞാൻ പോവുകയും അങ്ങിനെ നിങ്ങളെ വഞ്ചിക്കുകയും ചെയ്തുവെന്ന് നിങ്ങൾ വിചാരിച്ചുവോ? ഞാൻ പറഞ്ഞു: ഇല്ല! നബിയേ! ഇല്ല!

ولكنّي ظننت انّك قبضت لطول سجودك فقال : أتَدْرِينَ ايّ ليلة هذه

പക്ഷെ വളരെ സമയമായിട്ടും സുജൂദിൽ നിന്നു ഉയരാതെ യിരുന്നപ്പോൾ അവിടന്നു വഫാത്തായോ എന്നുപോലും ഞാൻ കരുതി. ആ നിലക്കു ഒന്നു ഇളക്കി നോക്കിയതാണ്. ഇതു കേട്ട പ്പോൾ റസൂൽ(ﷺ) പറയുകയാണ്. ഇന്നു ഏതു രാവാണെന്നറി യാമോ?

قلت اللّه ورسوله اعلم قال هذه ليلة النصف من شعبان انّ اللّه عزّوجلّ يطّلع على عباده في ليلة النصف من شعبان فيغفر للمستغفرين ويرحم المسترحمين ويؤخر اهل الحِقد كما هم (رواه البيهقي وقال جيّد)

ഞാൻ പറഞ്ഞു. അല്ലാഹുവും റസൂലും അറിയും, എനിക്ക റിയില്ല. അപ്പോൾ അവിടന്നു പറഞ്ഞു. ഇന്നു ശഅ്ബാൻ 15-ാം രാവാണ്. ഈ രാവിൽ അല്ലാഹു സൃഷ്ടികളിൽ നിന്ന് പൊറുക്ക ലിനെ തേടുന്നവർക്ക് പൊറുക്കും, കരുണ ആവശ്യപ്പെടുന്നവർക്ക് കരുണ നൽകും. മത്സരബുദ്ധികളെ അപ്പാടെ നിർത്തുകയും ചെ യ്യും.

وروى البيهقي من حديث عائشة رضي اللّه عنها انّ رسول اللّه ﷺ قال اتاني جبرائيل عليه السلام فقال هذه ليلة النصف من شعبان وللّه فيها عتقاء من النار بعدد شعور غنم كلب ، ولا ينظر اللّه فيها الى مشرك ولا الى مشاحن الحديث

ഒരിക്കൽ നബി(ﷺ) ഇങ്ങനെ പറഞ്ഞു. എന്റെ അടുക്കൽ ജിബ്രീൽ(عليه السلام) വന്നു. എന്നിട്ട് ഇന്നു "ശഅ്ബാൻ നടുവിലെ രാവാണെന്നും ഇന്ന് കൽബ് ഗോത്രക്കാരുടെ ആടുകളുടെ രോമ ത്തിന്റെ എണ്ണം കണ്ടു ആളുകളെ നരകത്തിൽ നിന്ന് ബറാഅത്താ

ക്കു(മോചിപ്പിക്കു)ന്നതാണ് എന്നു പറഞ്ഞു. മുശ്‌രിക്കിനും മുബ്ത ദിഇനും അല്ലാഹു റഹ്മത്ത് നൽകില്ല."

**ശ്രദ്ധിക്കുക:** ഇസ്‌ലാമിന്റെ ആദ്യത്തിലെ പലവിധികളും പിന്നീട് منسوخ ആയിട്ടുണ്ടല്ലോ. അതിനാൽ ഒന്നോ രണ്ടോ ഹദീസിനാൽ ഒരു മസ്അല കണ്ടുപിടിക്കാൻ സാധ്യമല്ലെന്നും ഫുഖഹാ പറഞ്ഞതു തന്നെ സ്വീകരിക്കൽ നിർബന്ധമാണെന്നും 'ഇജ്തിഹാദും തഖ്‌ലീദും' എന്ന തലക്കെട്ടിൽ വിശദീകരിച്ചിട്ടുണ്ട്. ആഇശ (رضي الله عنها) നബി(ﷺ)യുടെ വിരൽ പിടിച്ചതിനാൽ 'ഭാര്യ ഭർത്താവിനെ തൊട്ടാൽ വുസു മുറിയില്ല' എന്നാരും തെറ്റിദ്ധരിക്കരുത്. അതിനാണ് ഇക്കാര്യം ഇവിടെ ഉണർത്തിയത്.

ബറാഅത്തിനു ചെയ്യേണ്ട പ്രത്യേക പ്രവർത്തനത്തെ പറ്റി ഒരു ഹദീസും കൂടി ഉദ്ധരിച്ചുകൊണ്ടു വിരമിക്കാം.

وروى عن عليّ رضي الله عنه عن النبيّ ﷺ قال اذا كانت ليلة النصف من شعبان فقوموا ليلها وصوموا يومها الحديث

ശഅ്ബാൻ മാസം പകുതി ആയാൽ അന്നത്തെ പകൽ നോമ്പു പിടിക്കേണമെന്നും രാത്രി നിസ്കരിക്കണം എന്നും റസൂൽ (ﷺ) പറഞ്ഞിരിക്കുന്നു. ഈ വിഷയത്തിൽ ധാരാളം തെളിവുകൾ ഇനിയും ഉദ്ധരിക്കാനുണ്ട്. മുകളിൽ പറഞ്ഞ ആയത്തിന്റെ തഫ്സീറിൽ നിന്നും ധാരാളം ഹദീസുകളിൽ നിന്നും, ഉലമാക്കളുടെ ഉദ്ധരണികളിൽ നിന്നും, ബറാഅത്തുരാവ് വളരെ പുണ്യമേറിയതാണെന്നും അന്ന് പകൽ വ്രതമനുഷ്ഠിച്ചും രാത്രി നിസ്കാരത്തിലും പ്രാർത്ഥനയിലും ഏർപ്പെട്ടും ആ ദിവസത്തെ ആദരിക്കേണ്ടതാണെന്നും എല്ലാവർക്കും വ്യക്തമായി കാണാൻ കഴിയുന്നതാണല്ലോ.

അതിനാൽ പ്രബോധനം വാരിക. വാ: 9, ല: 28ൽ മൗദൂദി

ബറാഅത്ത്‌രാവിനു യാതൊരു പുണ്യവും കാണുന്നില്ലെന്നും അതിനോടു ബന്ധപ്പെട്ട യാതൊരു പ്രത്യേക ഇബാദത്തും ഇല്ലെന്നും തട്ടിവിട്ടതും, അതിനെ അനുകൂലിച്ചു കൊണ്ട് മൗദൂദികളും വഹാബികളും എഴുതിയിറക്കുന്നതും, തനി വഞ്ചനയാണെന്നു വ്യക്തമായി.

അല്ലാഹു സത്യം അറിഞ്ഞു പ്രവർത്തിക്കാൻ നമ്മെ അനുഗ്രഹിക്കട്ടെ... ആമീൻ...

# ميلاد النبي ﷺ

# മീലാദുന്നബി

يقول الشيخ الخطيب المدني رحمه اللّه تعالى

| | |
|---|---|
| يَا سَــيِّدَ السَّــادَات جِئْتُكَ قَاصداً | اَرْجُوا حــمَاكَ فَلاَ تُخَيِّبْ مَقْصد |
| مَالِي ســوَى حُبِّي لَدَيْكَ وَســيلَةٌ | فَامْنُنْ عَلَيَّ بِفَضْلِ جُـودكَ اَسْـعَدَ |
| اِنِّي نَزِيلُكَ وَالـــنَّزِيلُ لَـــدَيْكَ يَا | خَـــيْرَ الاَنَامِ بِكُلِّ خَـــــيْرٍ يَغْـتَدِ |
| فَعَــلَيْكَ مِـــنَّا كُلَّ وَقْت دَائمًـــا | اَزْكَى الصَّلاَةِ مَعَ السَّلاَمِ السَّرْمَدِ |
| وَعَلَى صَحَـــابَتِكَ الْكِرَامِ وَآلِهِـمْ | وَالـتَّابِعِينَ لَهُمْ بِخَـــيْرٍ فَاجْـــهَدِ |

## നബിദിനം

സർവജനതക്കും അനുഗ്രഹമായി അയക്കപ്പെട്ട റസൂൽകരീം (ﷺ) തങ്ങൾ ജനിച്ച റബീഉൽ അവ്വൽ മാസത്തിൽ ലോകമുസ്‌ലിം കളെല്ലാം അവിടത്തെ ജന്മദിനം (مَوْلِدُ) കൊണ്ടാടുന്നു. വളരെ പു ണ്യമായ ഈ കാര്യം നിലവിൽ വിന്നിട്ടു ആയിരത്തിലധികം വർഷ

ങ്ങളായി. ഇന്നുവരെ ഒരു മുസ്‌ലിമും ഇതിനെ എതിർത്തിട്ടില്ല. മാത്ര മല്ല ഔലിയാക്കളും സൂഫിയാക്കളും സ്വാലിഹീങ്ങളുമായ മഹാന്മാരെല്ലാം ഇതിനെ വളരെയധികം പ്രചരിപ്പിച്ചിരുന്നു, നടപ്പാക്കിയിരുന്നു. അവർ ഭംഗിയായി മൗലിദ് കൊണ്ടാടുകയും അതിനായി അളവില്ലാത്ത സ്വർണ്ണവും വെള്ളിയും ചിലവഴിക്കുകയുമുണ്ടായി. ഗദ്യമായും പദ്യമായും അവർ മൗലിദു കിതാബുകൾ രചിച്ചു. അതു കഴിക്കുന്നവർക്ക് ലഭിക്കുന്ന പുണ്യങ്ങളും മാഹാത്മ്യങ്ങളും പ്രതിപാദിക്കുന്ന ചെറുതും വലുതുമായ ധാരാളം ഗ്രന്ഥങ്ങൾ ശേഖരിച്ചു. ആയത്ത്, ഹദീസ് തുടങ്ങിയ ഉന്നത തെളിവുകളിലൂടെ അതിന്റെ മാഹാത്മ്യം അവർ ലോകജനക്കു വ്യക്തമാക്കിക്കൊടുത്തു.

എന്നാൽ ഈ അവസാന കാലത്തിതാ വെളിയങ്കോട്ടെ ഒരു കുപ്രസിദ്ധ മുജാഹിദ് ഒരു പുതിയ വാദവുമായി വന്നിരിക്കുന്നു. മൗലിദ് 'തനി കുഫ്റും ശിർക്കുമാണെന്നവൻ കണ്ടുപിടിച്ചിരിക്കുന്നു. വമ്പൻ തന്നെ! ഇതുവരെ ഒരു മുസ്‌ലിമും പറയാത്തതു പറഞ്ഞ ഇവനല്ലാതെ പിന്നെ ആരാണ് വമ്പൻ!! അവൻ പറയുന്നു:

'ബിദ്അത്ത് മൂന്ന് വിധമുണ്ട്, തനി ശിർക്കും കുഫ്റുമായിട്ടുള്ള ഒന്ന്. ഇസ്തിഗാസ, നേർച്ച, മാല, മൗലിദ്, റാത്തീബ്- ജാറം കെട്ടിപ്പൊന്തിക്കൽ, ജാറത്തിങ്കലേക്കുള്ള യാത്ര മുതലായതൊക്കെ ഈ ഇനത്തിൽ പെടുന്നു. (സൽസബീൽ പു:5, ല:10)' എത്ര അഹങ്കാരവും അജ്ഞതയും നിറഞ്ഞതാണീ പ്രസ്താവന!! ലോകത്തുള്ള മൗലിദ് കഴിക്കുന്ന കോടിക്കണക്കായ മുസ്‌ലിംകളെല്ലാം 'തനി കാഫിറും മുശ്‌രിക്കു'മാണെന്നാണല്ലോ ഇവൻ പറഞ്ഞത്.

ലോകമുസ്‌ലിംകളെ മുഴുവൻ കാഫിറാണെന്നു പറഞ്ഞ ഇവൻ 'താനൊരു വലിയ്യാണെ'ന്നാണ് വാദിക്കുന്നത്. വെറുതെ പറയുകയല്ല. അതേ മാസികയുടെ രണ്ടാം ലക്കത്തിൽ (പുസ്തകം 5) അവൻ എഴുതുന്നു. "മുജാഹിദുകൾ എല്ലാവരും ഔലിയാക്കളാണെന്നതാണ് സത്യം". അപ്പോൾ താനൊരു മുജാഹിദ് നേതാവാണെന്ന അവന്റെ വാദപ്രകാരം അവൻ ഔലിയാക്കളുടെ നേതാ

വായി. വളരെ ശരിയാണത്. പിശാചിന്റെ ഔലിയാക്കൾക്കും നേ താവ് വേണമെല്ലോ.

"മൗലിദ് തനി കുഫ്റും ശിർക്കു"മാണെന്ന വാദം അയാളു ടെതന്നെ ശവക്കുഴി തോണ്ടുന്നതാണ്. കാരണം, തന്റെ 'ഗുരുവ ര്യനും മാർഗദർശകനുമായ കെ.എം. മൗലവി നടത്തിയിരുന്ന അൽ മുർശിദിൽ 'മൗലിദുന്നബവി' എന്ന ശീർഷകത്തിൽ വന്ന ലേഖന ത്തിൽ പറയുന്നു. 'ഇങ്ങനെയുള്ള ഒരു മഹാത്മാവ് ഭൂജാതനായി ട്ടുള്ള റബീഉൽഅവ്വൽ മാസം വരുമ്പോൾ ആ പുണ്യപുരുഷനെ അനുകരിക്കുന്ന ഒരു ജനവിഭാഗം എങ്ങനെ സന്തോഷിക്കാതിരി ക്കും' (പു:3, ല:1, പേജ് 12) ഇനിയും കേൾക്കുക!

അൽമനാർ പത്രാധിപർ പി.കെ മൂസമൗലവി തന്റെ عَمَّ ജു സ്ഉ പരിഭാഷയുടെ 227-ാം പേജിൽ ഇതിനെ (മൗലിദിനെ) ന്യായീ കരിച്ചുകൊണ്ടു പറയുന്നു: "നബി(ﷺ)യുടെ ജന്മദിനത്തിൽ അബൂ ലഹബ് ആഹ്ളാദം കാണിച്ചതുകൊണ്ട് ശിക്ഷ അത്രത്തോളം ലഘൂകരിക്കപ്പെടുമെന്നു ഹദീസിൽ വന്നിട്ടുള്ളതും ഈ അവസ രത്തിൽ സ്മർത്തവ്യമാണ്.

അൽമനാർ (പു:4, ല:15,16-1953 ഡിസംബർ) പറയുന്നത് കാ ണുക: "ഈ വിഷയത്തിൽ ഇമാം സുയൂഥി(رحمه الله) ഇങ്ങനെ പറയു ന്നു: ഖുർആനിൽ നിന്ന് ഏതാനും ഭാഗം ഓതുകയും തിരുമേനി യുടെ ജനനത്തിനെപറ്റിയുള്ള വാർത്തകൾ വിവരിക്കുകയും അന ന്തരം ആഹാരം കഴിച്ചു പിരിയുകയുമാണെങ്കിൽ അത് നല്ല ബിദ് അത്താണ്." മൗലിദ് ഓതാനും ആഹാരം കഴിച്ചു പിരിയാനും പ്രേര ണ നൽകുന്ന അൽമനാർ തന്നെ പറയുന്നു:

"സഹോദരങ്ങളെ! ലോകാനുഗ്രഹിയായ മുഹമ്മദ് മുസ്ത ഫാ(ﷺ) തങ്ങളുടെ ജന്മദിനമായ ഈ റബീഉൽ അവ്വൽ 12നു ഉദ യഗിരി മുതൽ അസ്തമനഗിരി വരെയുള്ള മുസ്ലിംകൾ ആഹ്ലാദം

കൊള്ളുകയും ആ വന്ദ്യമഹാനുഭാവന്റെ സച്ചരിതങ്ങളെ പുരസ്ക രിച്ചു സ്തുതികീർത്തനങ്ങൾ ചെയ്യുകയും ചെയ്യുന്നു. തങ്ങളുടെ ജീവനേക്കാൾ സ്നേഹിക്കുന്നത് ലോകൈക മാർഗദർശിയുടെ നേരെ അദ്ദേഹത്തിന്റെ ജന്മദിനത്തിൽ ബഹുമാന ഭക്തി ആദര വുകൾ അവർ പ്രകടിപ്പിക്കുന്നുണ്ടെങ്കിൽ അതിൽ ആശ്ചര്യപ്പെടാ നൊന്നുമില്ല. അത് സ്വാഭാവികമാണ്. (അൽമനാർ, പു:1, ല:17,18)

മുസ്ലിംകൾക്ക് നബിദിനം, കൊണ്ടാടുന്നതിൽ ആഹ്ളാദ മുണ്ടാകുമെന്നും, നബിയെ അനുകരിക്കുന്നവർ സന്തോഷിക്കു മെന്നും ഇവരുടെ പത്രങ്ങൾ പറയുന്നു. അപ്പോൾ സന്തോഷവും ആഹ്ലാദവുമില്ലാത്തവർ ആരാണെന്നു (ഇവരുടെ പത്രത്തിന്റെ ഭാഷ യിൽ)വരും?

മൗലിദ് അറബിഭാഷയിൽ ഓതിയാൽ മാത്രം പോരാ, പരി ഭാഷപ്പെടുത്തുകയും വേണമെന്നാണ് ഇയാളുടെ 'മഹാനായ ഗുരു വിന്റെ അൽമുർശിദ് മാസികയിൽ ഇ.കെ മൗലവി എഴുതുന്നത്. അയാൾ പറയുന്നു "എന്നാൽ കുറച്ചു കാലങ്ങൾ മുമ്പുവരെ ആ മഹാത്മാവിന്റെ മാഹാത്മ്യത്തെക്കുറിച്ചു അറിയാനും പഠിക്കാനു മുള്ള യാതൊരു സൗകര്യവും കേരളക്കരയിൽ ഉണ്ടായിരുന്നില്ല. റബീഉൽഅവ്വൽ മാസം വരുമ്പോൾ മൗലിദ് ഭംഗിയായി ഓതിക്കുന്ന സമ്പ്രദായം നമ്മുടെ ഇടയിൽ ഉണ്ടായിരുന്നെങ്കിലും അതു അറ ബിഭാഷയിലായതുകൊണ്ട് പറയത്തക്ക ഫലമൊന്നും ഉണ്ടായി രുന്നില്ല. എന്നാൽ ഇടക്കാലത്തു ചില സ്ഥലങ്ങളിൽ അർത്ഥം പറഞ്ഞു മൗലിദ് ഓതാൻ തുടങ്ങിയിട്ടുണ്ട്. അധികസ്ഥലങ്ങളിലും പൊതുയോഗങ്ങൾ കൂടി നബിയുടെ മാഹാത്മ്യത്തെകുറിച്ച് മല യാളത്തിൽ പ്രസംഗങ്ങൾ നടത്തിവരുന്നു. ഇതെല്ലാം ഏറെക്കുറെ സന്തോഷകരം തന്നെ. (പു:1, ലക്കം:5, 1935 ജൂൺ)

മൗലിദ് ഓതുകയും പരിഭാഷ ചെയ്യുകയും പ്രസംഗപരിപാടി സംഘടിപ്പിക്കുകയും ചെയ്യൽ സന്തോഷകരമാണെന്നു ഗുരുനാ ഥന്റെ മാസികയും, ഹേയ്, അതൊന്നും പാടില്ല അതൊക്കെ തനി

കുഫ്റും ശിർക്കുമാണെന്ന് ശിഷ്യന്റെ മാസികയും, എന്തു പറ ഞ്ഞാലും അനുസരിക്കുന്ന കുറച്ചു അനുയായികളും! അത്ഭുതം തന്നെ!!!

"നബിദിനം കൊണ്ടാടേണ്ടതു റംസാൻ മാസത്തിലാണെ ന്നും, ആ മാസത്തിലാണ് നബി ആയതെന്നും ജനിച്ചപ്പോൾ നബി ആകാത്തതിനാൽ റ:അവ്വലിൽ കൊണ്ടാടരുതെന്നും" അയാളുടെ പത്രം തന്നെ ഒരിക്കൽ എഴുതിയിരുന്നു. അങ്ങനെ ഓരോ മാസവും പുതിയ പുതിയ വാദങ്ങൾ.

سَوَاءٌ عَلَيْهِمْ أَأَنْذَرْتَهُمْ أَمْ لَمْ تُنْذِرْهُمْ ....الآية

ഇത്രയും പറഞ്ഞതിൽ നിന്നു ഈ കാലം വരെ വഹാബിക ളടക്കം എല്ലാവരും മൗലിദുകൾ നടത്തുകയും നടത്താൻ ആഹ്വാ നം ചെയ്യുകയും പതിവായിരുന്നെന്നും ഇപ്പോൾ മാത്രമാണ് അവർ അതിനെ എതിർക്കാൻ തുടങ്ങിയതെന്നും വ്യക്തമായി. ഇനി നമു ക്ക് വിഷയത്തിലേക്ക് കടക്കാം.

പ്രത്യേകമായ സംഭവങ്ങൾ നടന്ന ദിവസങ്ങളെയും മാസ ങ്ങളെയും മുസ്ലിംകൾ ആദരിക്കുന്നു. വിശുദ്ധ ഖുർആനും തിരു സുന്നത്തും നൽകുന്ന പാഠവും അതാണ്. അതിനു ധാരാളം ഉദാ ഹരണങ്ങൾ ആയത്തിൽ നിന്നും ഹദീസിൽ നിന്നും ഉദ്ധരിക്കാൻ കഴിയും. ചിലതു താഴെ വിവരിക്കാം. മനുഷ്യൻ അജ്ഞതയിലും അനാചാരത്തിലും അകപ്പെട്ടു മൃഗതുല്യരായി ജീവിക്കുകയായി രുന്നു, ആറാം നൂറ്റാണ്ടിൽ. ആ കാലത്തെ പറ്റി ചരിത്രകാരന്മാർ പോലും പറയുന്നത് (ഡാർക്കേജ്) 'ഇരുണ്ടകാലം' എന്നാണ്. മദ്യ ത്തിന്റെയും മദിരാക്ഷിയുടെയും മായാവലയിൽപെട്ടു മനുഷ്യൻ മൃഗതുല്യനായി ജീവിക്കുന്ന മദ്ധ്യേയതാ അവൻ ഉയർന്നെഴു ന്നേൽക്കുന്നു! ഭരണകർത്താവും രാഷ്ട്രതന്ത്രജ്ഞനുമായി മാറു ന്നു! സത്യവാനും നീതി നിഷ്ഠനുമാകുന്നു! സർവജനതയുടെയും

പ്രശംസക്കു വിധേയനായി ചരിത്രത്തിൽ സ്ഥാനം പിടിക്കുന്നു!! എന്തായിരുന്നു അതിന്റെ പിന്നിലുള്ള രഹസ്യം എന്ന് അന്വേഷി ച്ചപ്പോൾ നമുക്ക് കാണാൻ കഴിയും, അതിന്റെയെല്ലാം കാരണം അവൻ വിശുദ്ധ ഖുർആൻ നൽകുന്ന ആഹ്വാനമനുസരിച്ച് ജീവി ച്ചതാണ്. അതിന്റെ കൽപനകൾ പ്രവർത്തിക്കാനും നിരോധനകൾ ഉപേക്ഷിക്കാനും തയ്യാറാണെന്ന്. അതിനെ വ്യാഖ്യാനിച്ചു പഠിപ്പി ക്കാൻവന്ന പ്രവാചകന്റെ പരിപാടി അനുസരിച്ചതാണെന്ന്. സൃഷ് ടികളെ കുറിച്ച് എല്ലാ നിലക്കും അറിയുന്ന പടച്ചവൻ അവർക്കു ജീവിക്കാൻ വേണ്ടി ഒരു പദ്ധതിയും നിയമസംഹിതയും അവത രിപ്പിക്കുകയും അവരതനുസരിച്ച് ജീവിക്കുകയും ചെയ്തപ്പോൾ അവർ നേതാക്കളും ജേതാക്കളുമായി ഉയർന്നതിൽ അത്ഭുതമി ല്ല. ആ പരിശുദ്ധ ഗ്രന്ഥം അവതരിപ്പിക്കപ്പെട്ടിട്ടില്ലായിരുന്നെങ്കിൽ ഇന്നു ലോകത്തിന്റെ നില എന്താകുമായിരുന്നു എന്ന് ചിന്തിക്കാൻ പോലും വയ്യാ. 1400 വർഷങ്ങൾക്കു മുമ്പ്തന്നെ മനുഷ്യൻ അത്ര യും അധഃപതിച്ചെങ്കിൽ ഇപ്പോഴേക്കു അവൻ തമ്മിൽ തല്ലിയും മത്സരിച്ചും സ്വയം നാശമടയുമായിരുന്നു. നീതിയുടെയും സ്വാത ന്ത്ര്യത്തിന്റെയും ശബ്ദം പോലും ഇല്ലാതാകുമായിരുന്നു. മനുഷ്യ നും മൃഗവും തമ്മിലുള്ള അതിർവരമ്പുകൾ നാമാവശേഷമാകു മായിരുന്നു. എത്ര വലിയ അനുഗ്രഹമാണ് ഖുർആൻ ഇറക്കുക വഴി അല്ലാഹു ചെയ്തത്! സർവ്വ ജനതക്കും സ്വീകരിക്കാൻ പറ്റിയ വിധത്തിൽ ലളിതവും അതോടൊപ്പം പ്രായോഗികവുമായ വിധി കൾ മാത്രമുൾക്കൊള്ളുന്ന ഇസ്ലാമിന്റെ ഭരണഘടനയാണത്. 23 വർഷത്തിനിടയിൽ ആവശ്യാനുസരണം അൽപാൽപമായി ഇറ ക്കപ്പെട്ട അതിന്റെ പ്രോൽഘാടന ദിവസത്തെ മുസ്ലിംകൾ ആദ രിക്കേണ്ടതല്ലെ!

തീർച്ചയായും ആദരിക്കേണ്ടതും ബഹുമാനിക്കേണ്ടതും തന്നെ. ആ കാര്യം അവൻ നിർവഹിക്കണം. അതിനു അല്ലാഹു തന്നെ മാതൃക കാണിച്ചു. അവൻ തന്നെ ആ ദിവസത്തിന്റെ മാഹാ

ത്മ്യം പ്രഖ്യാപിച്ചു. പരിശുദ്ധ ഖുർആനിൽ ഒരു സൂറത്തു തന്നെ അവൻ ആ വിഷയത്തിൽ മാത്രം അവതരിപ്പിച്ചു. അവൻ പ്രഖ്യാ പിച്ചു.

انا انزلناه في ليلة القدر، وما ادراك ما ليلة القدر ، ليلة القدر خير من الف شهر

"നിർണ്ണായക രാത്രിയിൽ നാം പരിശുദ്ധ ഖുർആൻ ഇറക്കി. ലൈലത്തുൽഖദ്റിന്റെ മാഹാത്മ്യം താങ്കൾക്കറിയിച്ചത് എന്താണ്?. ആ രാത്രി(യിൽ ആരാധന ചെയ്യൽ) ആയിരം മാസത്തെ (ആരാ ധനയേ)ക്കാൾ ഉത്തമമായതാണ്" (സൂറത്തുൽ ഖദ്ർ)

ലോകത്തിനു ഏറ്റവും വലിയ ഒരു അനുഗ്രഹമായ ഖുർആൻ, അവതരിപ്പിക്കാൻ തുടങ്ങിയ ദിനത്തിനു ആയിരം മാസത്തിലധികം പുണ്യമുണ്ടെന്നു ഈ ആയത്തിലൂടെ പഠിപ്പിക്കുന്നു. പ്രത്യേക മായ സന്തോഷങ്ങൾ നടന്ന ദിവസത്തെ ആദരിക്കേണമെന്നല്ലേ അല്ലാഹു സൂചിപ്പിക്കുന്നത്? അല്ലാതെ എല്ലാ ദിവസവും തുല്യ മാണെന്നോ ദിവസങ്ങൾക്കു പ്രാധാന്യം കൽപിക്കൽ തെറ്റാണെ ന്നോ, ആണോ മനസ്സിലാവുന്നത്?

ആ ദിവസത്തിന്റെ മാഹാത്മ്യം ധാരാളം ഹദീസുകളിലും പ്രഖ്യാപിച്ചിട്ടുണ്ട്. ഉദാഹരണത്തിന് ഒന്നുപറയാം.

عن ابي هريرة رضي الله عنه من قام ليلة القدر ايمانا واحتسابا غفر له ما تقدم من ذنبه

നിർണ്ണായക രാത്രിയിൽ വിശ്വാസപൂർവ്വവും കൂലി പ്രതീ ക്ഷിച്ചും ഒരാൾ നിസ്കരിച്ചാൽ കഴിഞ്ഞുപോയ പാപങ്ങളെല്ലാം പൊറുക്കപ്പെടും (ബുഖാരി, മുസ്‌ലിം)

വിശുദ്ധ ഖുർആൻ ഇറങ്ങാൻ തുടങ്ങിയ രാത്രിക്കു മാത്രമല്ല ആ രാത്രി ഉൾപെടുന്ന (റംസാൻ) മാസത്തിനു തന്നെ മറ്റു മാസ

ങ്ങളേക്കാൾ ശ്രേഷ്ഠതയുണ്ടെന്നു മറ്റൊരായത്തിലൂടെ വ്യക്തമാവുന്നു. കാരണം അല്ലാഹു ആ മാസത്തെപറ്റി പറയുന്നതു തന്നെ വിശുദ്ധ ഖുർആൻ ഇറങ്ങിയ മാസം എന്നാണ്. അല്ലാഹു പറയുകയാണ്:

شَهْرُ رَمَضَانَ الَّذِي أُنْزِلَ فِيهِ الْقُرْآنُ هُدًى لِلنَّاسِ وَبَيِّنَاتٍ مِنَ الْهُدَى

സത്യമാർഗ്ഗത്തിലേക്കു വ്യക്തമായ രേഖയും ജനങ്ങളുടെ മാർഗ്ഗദർശകനുമായ ഖുർആൻ ഇറക്കപ്പെട്ട മാസം എന്നാണ്. ആ നിലക്ക് റംസാനിന് പ്രത്യേക ബഹുമാനമുണ്ടെന്ന് വ്യക്തമാവുന്നുണ്ടല്ലോ.

അത്പോലെ തന്നെ മാഇദഃ സൂറയിൽ അല്ലാഹു പറയുന്നു.

قَالَ عِيسَى ابْنُ مَرْيَمَ اللَّهُمَّ أَنْزِلْ عَلَيْنَا مَائِدَةً مِنَ السَّمَاءِ

ബഹുമാനപ്പെട്ട ഈസബ്നു മർയം (عليه السلام) പറഞ്ഞു: അല്ലാഹുവേ! ഞങ്ങൾ ആകാശത്തുനിന്ന് ഒരു (ഭക്ഷണം വെച്ച) സുപ്ര ഇറക്കിത്തരേണമേ...

تَكُونُ لَنَا اي يوم نزولها അത് (ഇറങ്ങുന്ന ദിവസം) ആവുന്നതാണ്. عِيداً نعظّمه ونشرّفه ഞങ്ങൾ ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്യുന്ന ആഘോഷദിനം. (അതായത്) لِأَوَّلِنَا وَآخِرِنَا ممّن يأتي بعدنا ഞങ്ങളിൽ നിന്നു ഇപ്പോഴുള്ളവർക്കും ഞങ്ങളുടെ ശേഷം വരുന്ന സകല പേർക്കും (ജലാലൈനി 1/152) ഭക്ഷണം നിരത്തി വെച്ച ഒരു സുപ്ര ആകാശത്തുനിന്ന് ഞങ്ങൾക്കിറക്കിത്തരേണമെന്നും ആ അനുഗ്രഹം ലഭിക്കുന്ന ദിവസത്തെ ഓരോ വർഷവും ഞങ്ങൾ ബഹുമാനപുരസ്സരം ആഘോഷിക്കുമെന്നും ബഹുമാനപ്പെട്ട ഈസാ(عليه السلام) പറഞ്ഞുവെന്നാണല്ലോ ഈ ആയത്തിന്റെ

വ്യക്തമായ അർത്ഥം. അപ്പോൾ അനുഗ്രഹങ്ങൾ ലഭിച്ച ദിവസങ്ങളെ ആഘോഷപൂർവം കൊണ്ടാടൽ മുൻകാലത്തുതന്നെ നടപ്പുള്ളതാണെന്നും പ്രവാചകന്മാരുടെ കൂടി പതിവാണെന്നും വ്യക്തമായി.

ഇനിയും റസൂൽതിരുമേനി(ﷺ) പറയുന്നതു കാണുക:

خَيْرُ يَوْمٍ طَلَعَتْ عَلَيْهِ الشَّمْسُ يَوْمُ الْجُمُعَةِ فِيهِ خُلِقَ آدَمُ وَفِيهِ أُدْخِلَ الْجَنَّةَ وَفِيهِ أُخْرِجَ مِنْهَا وَلَا تَقُومُ السَّاعَةُ -إلَّا فِي يَوْمِ الْجُمُعَةِ

ദിവസങ്ങളിൽ ഏറ്റവും പുണ്യമായതായി മുസ്‌ലിംകൾ കണക്കാക്കുന്നതു വെള്ളിയാഴ്ചയെ ആണല്ലോ. അതിനിത്ര പുണ്യം ലഭിക്കാൻ കാരണമെന്താണ്? ചിന്തിച്ചിട്ടുണ്ടോ? റസൂൽതിരുമേനി (ﷺ) പറയുന്നു: "ദിവസങ്ങളിൽ ഏറ്റവും ഉത്തമമായതു വെള്ളിയാഴ്ചയാണ്. അന്നാണ് ആദംനബി(عليه السلام) സൃഷ്ടിക്കപ്പെട്ടത്. അന്നാണ് അവിടത്തെ സ്വർഗ്ഗത്തിലാക്കിയത്. അതിൽ നിന്ന് ഒഴിവാക്കിയതും. ഖിയാമത്ത്നാൾ സംഭവിക്കുന്നതും അന്നുതന്നെ (മുസ്‌ലിം)

ആദ്യപിതാവിനെ സൃഷ്ടിക്കപ്പെടൽ എത്രയും മഹത്തായ കാര്യം തന്നെ. അതുപോലെ സ്വർഗ്ഗത്തിൽ കടത്തലും. എന്നാൽ പിന്നീട് പറഞ്ഞ രണ്ടു കാര്യങ്ങൾ എങ്ങനെയാണ് نِعْمَة (അനുഗ്രഹം)ത്തിൽ പെടുന്നത്? എന്ന സംശയത്തിന് മുഹദ്ദിസുകൾ വ്യക്തമായ മറുപടി രേഖപ്പെടുത്തിയിട്ടുണ്ട്. അവർ പറയുന്നു: ലക്ഷത്തിൽപരം പ്രവാചകരും കോടിക്കണക്കായ മുസ്‌ലിംകളും അവരുടെ ശത്രുക്കളും ഈ ഭൂമിയിൽ ഉണ്ടാവുകയും അവരിൽ ഭരണം നടത്തി തന്റെ فضل ، عدل എന്നിവ വെളിവാക്കുകയും ചെയ്യേണമെന്ന് അല്ലാഹു മുമ്പേ തീരുമാനിച്ചതാണ്. അവർ ജനിക്കേണ്ടത് ആദം (عليه السلام) മുഖേനയാണ്. സ്വർഗത്തിൽ ജനനവും മരണവുമി

ല്ലാത്തതിനാൽ അവിടന്നു പുറത്ത് പോവുകതന്നെ വേണം അതിനൊരു കാരണമുണ്ടായപ്പോൾ പുറത്താക്കി. അത് ഏറ്റവും വലിയ ഒരനുഗ്രഹം തന്നെയാണ്.

അതുപോലെ സ്യഷ്ടാവിനെ തന്നെ നിഷേധിച്ചും, കൽപനകൾ ധിക്കരിച്ചും ജീവിക്കുന്നവർ ഭൂമിയിലുണ്ട്. ഒരക്ഷരവും തെറ്റാതെ അനുസരിച്ച് ജീവിക്കുന്നവർ വേറെയുമുണ്ട്. കഠിനമായ ശിക്ഷക്കർഹരാണ് ആദ്യത്തെ വിഭാഗമെങ്കിൽ രണ്ടാമത്തെ വിഭാഗം എല്ലാവിധ സൗഭാഗ്യങ്ങളും അർഹിക്കുന്നു. ശിക്ഷകൾ മാത്രമുള്ള നരകത്തിലേക്കും രക്ഷകൾ മാത്രമുള്ള സ്വർഗത്തിലേക്കും അയക്കുന്നത് ഖിയാമത്തിന് ശേഷമാണ്. അതിനാൽ അതും ഒരു വലിയ അനുഗ്രഹം തന്നെ. അപ്പോൾ ഇങ്ങനെയുള്ള മഹാ അനുഗ്രഹങ്ങൾ നിറഞ്ഞതായതിനാൽ സൂര്യൻ ഉദിച്ച എല്ലാ നാളിലും ഉത്തമമാണ് വെള്ളിയാഴ്ച എന്നാണ് തിരുമേനി(ﷺ) പറയുന്നത്.

ഇത്രയും വിശദീകരിച്ചതിൽ നിന്ന് ആയത്തിലൂടെയും ഹദീസിലൂടെയും അല്ലാഹുവും റസൂലും, അനുഗ്രഹം ലഭിച്ച ദിവസങ്ങളെയും മാസങ്ങളെയും ബഹുമാനിക്കാൻ കൽപിച്ചിട്ടുണ്ടെന്നും, അങ്ങനെ പ്രവർത്തിക്കൽ മുൻ കഴിഞ്ഞ പ്രവാചകരടക്കം എല്ലാ മഹാന്മാരുടെയും പതിവാണെന്നും എല്ലാ നിഷ്പക്ഷ ചിന്തകർക്കും വ്യക്തമായല്ലോ. ഇനി റസൂൽ(ﷺ) തങ്ങളുടെ ജന്മദിനം ഒരു അനുഗ്രഹത്തിന്റെ നാളാണോ എന്നു ചിന്തിക്കാം.

കടുകു മണിയോളമെങ്കിലും ഈമാനുള്ള ഒരാളും ഈ കാര്യത്തിൽ സംശയം പ്രകടിപ്പിക്കുമെന്നു തോന്നുന്നില്ല. സകല സ്യഷ്ടി ചരാചരങ്ങളെയും പടക്കാൻ കാരണക്കാരനായ തിരുമേനി(ﷺ) യുടെ ജനനത്തിൽ സന്തോഷിക്കാത്ത -അതൊരു വലിയ അനുഗ്രഹമാണ് എന്ന് സമ്മതിക്കാത്ത- ഒരുത്തനും ഇസ്‌ലാമിക വൃത്തത്തിനുള്ളിൽ സ്ഥാനമേ ഇല്ല. കാരണം പരിശുദ്ധ ഖുർആൻ വ്യക്തമായ ഭാഷയിൽ പ്രഖ്യാപിക്കുന്നു.

وما ارسلناك الاّ رحمةً للعالمين സകല ലോകത്തിനും റഹ്മത്ത്-അനുഗ്രഹം ആയിട്ടല്ലാതെ നാം താങ്കളെ അയച്ചിട്ടില്ല. (നബിയെ!) പടച്ചവൻ പറഞ്ഞതിനെതിരായി പറയുകയോ മനസ്സിൽ വിചാരി ക്കുകയോ ചെയ്താൽ ഉടൻ തന്നെ അവൻ കാഫിറാകുമല്ലോ.

അപ്പോൾ നബി(ﷺ) അവർകളെ പ്രസവിക്കപ്പെട്ടതു ഒരു വലിയ അനുഗ്രഹമാണെന്നും അനുഗ്രഹം ലഭിച്ച ദിവസത്തെയും മാസത്തെയും ബഹുമാനിക്കാൻ ഖുർആനും ഹദീസും തെളിവാ ണെന്നും സ്ഥിരപ്പെട്ട നിലക്ക് ഇനി ഒരു വലിയ വിശദീകരണത്തി നാവശ്യമില്ല.

സ്വാതന്ത്ര്യം ലഭിച്ചദിനം, റിപ്പബ്ലിക്കായ ദിനം, കോളേജ് സ്ഥാ പകദിനം എന്നിവ സാഘോഷം കൊണ്ടാടുന്നവർ, പലരുടെയും ജയന്തി ആഘോഷിക്കുന്നവർ, അത്തരം നാളുകളിൽ സപ്ലിമെന്റി റക്കിയും, തങ്ങളുടെ സ്ഥാപനത്തിനു അവധി നൽകിയും, പ്രക ടനം നടത്തിയും, സിമ്പോസിയം സംഘടിപ്പിച്ചും, ആഹ്ലാദം പ്രക ടിപ്പിക്കുന്നവർ റസൂൽതിരുമേനി(ﷺ)യുടെ ജന്മദിനമെന്നു കേൾ ക്കുമ്പോൾ എന്തിനു ബേജാറാവണം? നിങ്ങളുടെ ഉള്ളിലുള്ളതി ന്റെ ബഹിർഗമനമല്ലെ ഇത്?

ഇനി ഇന്ന് നടന്നുവരുന്ന മൗലിദ് എന്താണെന്നും അതിൽ തെറ്റായ വല്ല കാര്യവും ഉണ്ടോ എന്ന് ചിന്തിക്കാം. റബീഉൽ അവ്വ ൽ 12ന് മുസ്ലിംകൾ ഒരു സ്ഥലത്ത് ഒരുമിച്ച്കൂടുന്നു. നബി(ﷺ) യുടെ ജീവിതത്തോടു ബന്ധപ്പെട്ട കുറച്ചു ആയത്തുകൾ ഓതുന്നു. പിന്നീട് പദ്യവും ഗദ്യവുമായി നബി(ﷺ)യുടെ കുറെ ചരിത്രങ്ങൾ ഓതുന്നു. അനന്തരം എല്ലാവരും കൂടി ഭക്ഷണം കഴിക്കും. ചിലപ്പോ ൾ നബി(ﷺ)യുടെ ജന്മം നടന്നു എന്നർത്ഥത്തിലുള്ള വാക്യം കേൾക്കുമ്പോൾ എണീറ്റു നിൽക്കലുമുണ്ട്. ചന്ദനത്തിരിപോ ലെയുള്ള സുഗന്ധങ്ങളും ചിലപ്പോൾ ഉണ്ടായേക്കാം. ഇതാണല്ലോ

ഇന്നത്തെ മൗലിദ്. ഇതിൽ തെറ്റായ ഏതെങ്കിലും കാര്യമുണ്ടോ? നമുക്കൊന്നു പരിശോധിക്കാം.

ആദ്യമായി റബീഉൽഅവ്വൽ 12ന് (നബി(ﷺ)യുടെ ജന്മദിന ത്തിന്) പ്രത്യേകത കൽപിച്ചു കൊണ്ടു അന്നൊരു ഇബാദത്ത് ചെയ്യാമോ എന്നു നോക്കാം. ബഹുമാനപ്പെട്ട മുസ്‌ലിം(رضي الله عنه) അവർകൾ റിപ്പോർട്ടു ചെയ്യുന്നു.

عن ابي قتادة قال سئل رسول اللّه صلّى اللّه عليه وسلّم عَنْ صَوْمِ الاِثْنَيْنِ فَقَالَ

അബൂഖതാദ(رضي الله عنه) അവർകളെ തൊട്ടു റിപ്പോർട്ട്: തിങ്കളാഴ്ച നോമ്പനുഷ്ടിക്കപ്പെടാൻ കാരണം എന്താണെന്നു റസൂൽ തിരു മേനി(ﷺ)യോട് ചോദിക്കപ്പെട്ടു. അപ്പോൾ അവിടന്നു പറഞ്ഞു:

فِيهِ وُلِدتُّ وَفِيهِ اُنْزِلَ عَلَيَّ (مسلم) അന്നാണ് എന്നെ പ്രസവിച്ചത്. അന്നാണ് എനിക്കു (ആദ്യമായി ഖുർആൻ) ഇറക്കപ്പെട്ടത്(മുസ് ലിം) ഈ പറഞ്ഞതിൽ നിന്നു നബി(ﷺ)യുടെ ജന്മദിനത്തിൽ പ്രത്യേകമായ ഇബാദത്തുകൾ ചെയ്തുകൊണ്ട് നന്ദി പ്രകടിപ്പി ക്കൽ റസൂൽകരീം(ﷺ) തന്നെ കാണിച്ചു തന്നതാണെന്ന് വ്യക്ത മാകുന്നല്ലോ.

ഇനി ഖുർആൻ ഓതാനും അല്ലാഹു ചെയ്ത അനുഗ്രഹ ങ്ങളെ (നബിയെ അയക്കൽപോലെ) പ്രകീർത്തിക്കാനും നബി യുടെ മേൽ സ്വലാത്ത് ചൊല്ലാനും (يارب صلّ على النّبيّ محمّد പോ ലെ) കൂട്ടം കൂടി ഇരിക്കാമോ? ഒരു സ്ഥലത്ത് ഒരുമിച്ചുകൂടാമോ എന്ന് നോക്കാം.

قال رسول اللّه صلّى اللّه عليه وسلّم اِنَّ لِلّهِ سَيَّارَةً مِنَ الْمَلاَئِكَةِ يَطْلُبُونَ حِلَقَ الذِّكْرِ

ദിക്റിന്റെ ഹൽഖകൾ (കൂട്ടങ്ങളെ) തേടിനടക്കുന്ന ഒരുകൂട്ടം മലക്കുകളുണ്ട്.

فَاذَا اَتَوْا بِهِمْ حَفُّوا بِهِمْ ثُمَّ يَقِفُونَ وَاَيْدِيهِمْ اِلَى السَّمَاءِ اِلَى رَبِّ الْعِزَّةِ تَبَارَكَ وَتَعَالَى

അത്തരം കൂട്ടങ്ങൾ കണ്ടാൽ അവർ അതിനെ വളഞ്ഞു നിൽക്കുകയും കൈഉയർത്തിക്കൊണ്ടു അല്ലാഹുവിനോട് പറയുകയും ചെയ്യും.

فَيَقُولُونَ رَبَّنَا اَتَيْنَا عَلَى عِبَادٍ مِنْ عِبَادِكَ يُعَظِّمُونَ آلاَئَكَ وَيَتْلُونَ كِتَابَكَ وَيُصَلُّونَ عَلَى نَبِيِّكَ مُحَمَّدٍ صَلَّىالله عليه وسلم، ويسئلُونكَ لآخِرَتِهِمْ وَدُنْيَاهُمْ

അല്ലാഹുവേ, നിന്റെ ഒരു കൂട്ടം അടിമകളുടെ അടുക്കൽ ഞങ്ങൾ ചെന്നു. അവർ നീ, നൽകിയ അനുഗ്രഹങ്ങളെ വാഴ്ത്തിപ്പറയുന്നു. നിന്റെ ഖുർആനിനെ ഓതുന്നു. നിന്റെ പ്രവാചകനായ മുഹമ്മദ് മുസ്ഥഫാ(ﷺ) തങ്ങളുടെ മേലിൽ സ്വലാത്തു ചൊല്ലുന്നു. അവരുടെ ഇഹപര ഗുണത്തിനു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

فَيَقُولُ اللَّهُ تَبَارَك وَتَعَالَى: غَشُّوهُمْ رَحْمَتِي فَهُمُ الْجُلَسَاءُ لاَ يَشْقَى بِهِمْ جَلِيسُهُمْ

അപ്പോൾ അല്ലാഹു സുബ്ഹാനഹു വതആല പറയും: മലക്കുകളെ, നിങ്ങൾ ആ സമൂഹത്തെ റഹ്മത്തിനാൽ മൂടുക. അവരേറ്റവും ഉത്തമമായ സംഘക്കാരാണ്. അവരെ ചേർന്നിരിക്കുന്ന ഒരാളും നിർഭാഗ്യവാനാവില്ല (എന്ന് റസൂൽ(ﷺ) തങ്ങൾ പറയുന്നു. (رواه البزار)

ഈ പറഞ്ഞ ഹദീസിൽ നിന്ന് അല്ലാഹുവിന്റെ അനുഗ്രഹങ്ങളെ പ്രശംസിക്കാനും, ഖുർആൻ ഓതാനും, സ്വലാത്ത് ചൊല്ലാനും (ഉദാഹരണം: صَلاَةٌ وَتَسْلِيمٌ .....الخ) ഒരു സ്ഥലത്ത് ഒരുമിച്ചുകൂടൽ വളരെ പുണ്യമാണെന്നും അവരെ റഹ്മത്തുകൊണ്ട് മലക്കു

കൾ പൊതിയുമെന്നും വേണ്ടത്ര വ്യക്തമാവുന്നുണ്ടല്ലോ.

ഇനി എല്ലാവർക്കും കൂടി ഭക്ഷണം നൽകുന്നതിന്റെ വിധി എന്താണെന്ന് നോക്കാം.

وَعن عليّ رضي الله عنه قال: لَاَنْ اَجْمَعَ نَفَرًا مِنْ اِخْوَانِي عَلَى صَاعٍ اَوْ صَاعَيْنِ مِنْ طَعَامٍ اَحَبُّ اِلَيَّ مِنْ اَنْ اَدْخُلَ سُوقَكُمْ فَاَشْتَرِيَ رَقَبَةً فَأُعْتِقَهَا (رواه ابوالشيخ)

ഒരു അടിമയെ വാങ്ങി സ്വതന്ത്രനായി വിട്ടയക്കുന്നതിനെക്കാൾ എനിക്കു ഇഷ്ടമുള്ള കാര്യം, ഒന്നോ രണ്ടോ സാഅ് (ഒരു അളവ്) ഭക്ഷണമുണ്ടാക്കി മുസ്ലിം സഹോദരങ്ങളെ ഒരുമിച്ചുകൂട്ടി ഭക്ഷിപ്പിക്കലാണ് എന്ന് അലിയ്യ് എന്നവരെതൊട്ട് റിപ്പോർട്ടുണ്ട്. അപ്പോൾ ഒന്നിച്ചിരുത്തി ഭക്ഷണം നൽകൽ വളരെ പുണ്യമായതാണെന്നു ഈ ഹദീസിൽ നിന്നും വ്യക്തമാവുന്നു.

ഇനി മൗലിദ് ഓതിയവർക്കു രഹസ്യമായി ഒരു ധർമം കൊടുക്കൽ(കൈമടക്ക്) പതിവുണ്ട്. അതിന്റെ വിധിയെന്താണ്.

قال رسول الله عليه وسلّم اِنَّ صَدَقَةَ السِّرِّ تُطْفِئُ غَضَبَ اللّهِ تَبَارَكَ وَتَعَالَى

തീർച്ചയായും രഹസ്യമായി ചെയ്യുന്ന ധർമം അല്ലാഹുവിന്റെ കോപത്തെ കെടുത്തിക്കളയുമെന്നു റസൂൽ(ﷺ) തിരുമേനി പറയുന്നു. ഇനി, അഗർബത്തി, പനനീർ പോലെയുള്ള സുഗന്ധങ്ങൾ ഉപയോഗിക്കുന്നതിനെപറ്റി ചിന്തിക്കാം.

ജനങ്ങൾ ഒരുമിച്ചുകൂടുന്ന എല്ലാ നല്ല സദസ്സുകളിലും പങ്കെടുക്കുമ്പോൾ ചീത്തവാസനകളെ അകറ്റുന്നതും സുഗന്ധം ഉപയോഗിക്കുന്നതും ഇസ്ലാം സുന്നത്താക്കിയതാണ്. ഉദാഹരണമായി ജുമുഅക്കു പോകുന്നവനെകുറിച്ച് റസൂൽതിരുമേനി(ﷺ) പറയുന്നു:

وَلِيمسّ احدهم من طيب اهله അവൻ വീട്ടുകാരുടെ സുഗന്ധമെ

ങ്കിലും ഉപയോഗിക്കണം. അപ്പോൾ അതും തെറ്റായ കാര്യമല്ലെന്നും പ്രവാചകരാൽ പ്രേരിപ്പിക്കപ്പെട്ടതാണെന്നും വ്യക്തമായി.

പിന്നെ എണീറ്റു നിൽക്കുന്നതിലും ശരിയായ അടിസ്ഥാനമുണ്ടെന്ന് കാണാം. (قُومُوا لِسَيِّدِكُمْ) നിങ്ങളുടെ നേതാവിനു വേണ്ടി നിങ്ങൾ എഴുന്നേറ്റു നിൽക്കണമെന്ന ഹദീസ് ഇത്തരുണത്തിൽ സ്മരണീയമാണ്. ബഹുമാനപ്പെട്ട സുബ്കി ഇമാം(رضي الله عنه)വിനെ പോലെയുള്ളവരുടെ സഭയിൽ നിന്നു നബിയെ മദ്ഹ് ചെയ്യുന്ന ബൈത്തുകൾ ചൊല്ലിയതും അദ്ദേഹമടക്കം ആ സഭയിലുള്ളവരെല്ലാം എഴുന്നേറ്റു നിന്നതും اعانة الطالبين മൂന്നാം വാല്യം 426-ാം പേജിൽ പറയുന്നുണ്ട്. ഇനി മൗലിദ് ഓതുന്നതിന്റെ മുമ്പ് ഖുർആൻ ആയത്തുകൾ ഓതാറുണ്ട്, അത് തെറ്റാണെന്നു പറയാൻ നിങ്ങളും തയ്യാറാവുകയില്ലെന്ന് വിശ്വസിക്കുന്നു. പിന്നീട് അവിടത്തെ സ്തുതികീർത്തനങ്ങൾ പറയലാണ്. അതു ഖുർആനിൽ പോലും പല സ്ഥലത്തും കാണാൻ കഴിയുന്നതാണ്. മുൻകഴിഞ്ഞ അമ്പിയാക്കളുടെയും ഔലിയാക്കളുടെയും എത്രയോ ചരിത്രങ്ങൾ ഖുർആൻ ആവർത്തിച്ചാവർത്തിച്ചു പറയുന്നില്ലെ. മാത്രമല്ല റസൂൽ തിരുമേനി കൽപിക്കുന്നു.:

اُذْكُرُوا مَحَاسِنَ مَوْتَاكُمْ നിങ്ങളിൽ നിന്നും മരിച്ചുപോയവരുടെ ഗുണങ്ങൾ എടുത്തുപറയൂ. റസൂൽ തിരുമേനി(ﷺ)യുടെതു ഇതിൽ പെടുമെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ ഇന്നു നടന്നുവരുന്ന മൗലിദിലെ ഓരോ കാര്യങ്ങളും ശരിയായ രേഖകളാൽ സ്ഥാപിക്കപ്പെട്ടതാണെന്നും അത് എത്രയും പുണ്യമായതാണെന്നും അൽപമെങ്കിലും തലച്ചോറുള്ളവർക്ക് പോലും വ്യക്തമായിട്ടുണ്ടാവുമെന്ന് വിശ്വസിക്കുന്നു.

ഇനി മഹാന്മാരായ ഉലമാക്കൾ ഈ വിഷയത്തിൽ എന്തു പറയുന്നുവെന്ന് നോക്കാം. സുപ്രസിദ്ധ പണ്ഡിതനായ الحافظ

ابن حجر (ﷺ) അവർകൾ മൗലിദിനെ സ്ഥാപിച്ചുകൊണ്ടു ധാരാളം തെളിവുകൾ ഉദ്ധരിച്ചിട്ടുണ്ട്. അവയിൽ ചിലതു വിവരിക്കാം. ബുഖാരി-മുസ്‌ലിം റിപ്പോർട്ടു ചെയ്യുന്നു.

انّ النبي صلّى اللّه عليه وسلّم قدم المدينة فوجد اليهود يصومون يوم عاشوراء

റസൂൽ(ﷺ) മദീനയിൽ വന്നപ്പോൾ യഹൂദികൾ ആശൂറാ നാളിൽ നോമ്പനുഷ്ടിക്കുന്നതായി കണ്ടു.

അതിന്റെ കാരണം ചോദിച്ചു:

فَسَأَلَهُمْ فقالوا هو يوم اغرق اللّه فيه فرعون ونجّى موسى ونحن نصومه شكرا

അവർ പറഞ്ഞു. ഇതുപോലെയുള്ള ഒരു ദിവസത്തിൽ (മുഹർറം 10ന്) ഫിർഔനിനെ മുക്കിക്കൊല്ലുക യും മൂസാ(ﷺ) അവർകളെ രക്ഷപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ആ അനുഗ്രഹത്തിനു നന്ദിയായിട്ടാണ് ഞങ്ങൾ നോമ്പനുഷ്ടിക്കുന്നത്.

فقال نحن اولى بموسى منكم അപ്പോൾ റസൂൽതിരുമേനി പറഞ്ഞു. ആ മൂസാ(ﷺ) നബിയോട് ഞങ്ങൾക്കാണ് കൂടുതൽ ബന്ധം. ഇപ്രകാരം പറയുകയും അവിടന്നു ആശൂറാഅ് നോമ്പുപിടിക്കുകയും സമുദായത്തോടു കൽപിക്കുകയും ചെയ്തു. ഈ സംഭവത്തിൽ നിന്ന് പ്രത്യേകമായ അനുഗ്രഹം ലഭിച്ച ദിവസത്തെ ആദരിക്കുന്ന പതിവ് മുൻസമുദായങ്ങളിലും നടപ്പുണ്ടായിരുന്നെന്നും ഇസ്‌ലാമും അതംഗീകരിക്കുകയും അതിനു പ്രോത്സാഹിപ്പിക്കുകയുമായിരുന്നു ചെയ്തതെന്നും വ്യക്തമായി. ഇതിൽനിന്നും നബിയുടെ ജന്മദിനത്തെയും ആദരിക്കേണമെന്നും വ്യക്തമാവുന്നു എന്നാണ് അദ്ദേഹം രേഖപ്പെടുത്തിയത്. മാത്രമല്ല ഒരു സംഭവവുംകൂടി ഉദ്ധരിക്കുന്നുണ്ട്.

ആൺകുട്ടികൾ ജനിച്ചാൽ സന്തോഷിക്കുകയും പെൺകു

ട്ടിയാണെങ്കിൽ ദുഃഖിക്കുകയും ചെയ്തിരുന്ന ആറാം നൂറ്റാണ്ടിൽ. സൗകര്യം കിട്ടിയാൽ പെൺകുട്ടികളെ ജീവനോടുകൂടെ തന്നെ കുഴിച്ചുമൂടാൻ അവർക്ക് മടിയില്ലായിരുന്നു. ഇത്രയും കാട്ടാളത്വം നിലനിൽക്കുന്ന ഘട്ടത്തിലാണ് ആമിനഃ ബീവിക്കൊരു കുഞ്ഞു പിറന്നത്. ഗർഭത്തിലുള്ള ഘട്ടത്തിൽ തന്നെ പിതാവ് നഷ്ടപ്പെട്ട തിനാൽ ആ യതീംകുട്ടിയെ ആരും ശ്രദ്ധിക്കപ്പെടുമായിരുന്നില്ല. പക്ഷെ ആൺകുട്ടിയാണെന്നറിഞ്ഞപ്പോൾ അവർക്ക് സന്തോഷ ത്തിനതിരില്ലായിരുന്നു. തങ്ങൾ വിശ്വസിച്ചാരാധിക്കുന്ന കരിങ്കല്ലു കളെ തള്ളിപ്പറയുന്നവനും, പിതാക്കളുടെ ജീവിതപരിപാടിയെ എതിർക്കുന്നവനുമായ ഒരു പ്രവാചകനാണ് അതെന്നറിഞ്ഞിരു ന്നെങ്കിൽ അവർ ആ കുഞ്ഞിനെ അപ്പോൾ തന്നെ ഞെരിച്ചു കൊ ല്ലാൻ ശ്രമിക്കുമായിരുന്നു. പ്രത്യേകിച്ചു അബൂലഹബ്, കാരണം ഒരു വ്യക്തിയെ ആക്ഷേപിച്ചു മാത്രം ഒരു സൂറത്ത് വന്നത് അവന്റെ കാര്യത്തിലാണ്. പേരെടുത്തുകൊണ്ടു ആക്ഷേപിക്കപ്പെട്ടവനാണ് അവൻ. ഇതൊന്നുമറിയാത്ത നിലക്കാണ് അവൻ സന്തോഷിച്ച ത്. ഒരാൺകുട്ടിയാണെന്നതിൽ കവിഞ്ഞ യാതൊരു അറിവും അവ നില്ലായിരുന്നു. വിവരം പറയാൻ ഓടിവന്ന അടിമപ്പെണ്ണിനെ (ثُوَيْبَة) അവൻ സ്വതന്ത്രയാക്കി തന്റെ ആഹ്ലാദം പ്രകടിപ്പിച്ചു. കുട്ടി വളർ ന്നുവന്നു പ്രവാചകനായി. സത്യത്തിലേക്ക് വരാൻ മടികാണിക്കു കയും ധിക്കാരം പ്രവർത്തിക്കുകയും ചെയ്ത അബുലഹബിനെ ആക്ഷേപിച്ചുകൊണ്ട് ഒരു സൂറത്ത് തന്നെ ഇറങ്ങി. അല്ലാഹുവിനും റസൂലിനും കഠിന ശത്രുവായ നിലയിൽ തന്നെ അവൻ മരണപ്പെ ട്ടു.

പക്ഷെ!!

وقد جوزى ابولهب بتخفيف العذاب عنه يوم الاثنين بسبب اعتاقه ثويبة

(തിരുമേനിയുടെ ജന്മദിനമായ) തിങ്കളാഴ്ച ദിനത്തിൽ അബൂ

ലഹബിനു ശിക്ഷ ഇളവ് ചെയ്യപ്പെട്ടിരിക്കുന്നു. അവൻ ثُوَيبَةَ എന്ന അടിമപ്പെണ്ണിനെ സ്വതന്ത്രയാക്കിയ കാരണത്താൽ, എപ്പോൾ?

لمّا بشّرته بولادته ﷺ നബിയെ പ്രസവിക്കപ്പെട്ട സന്തോഷവാർത്ത അവൾ വന്ന് പറഞ്ഞപ്പോൾ, മാത്രമല്ല

وانّه يخرج له من بين اصبعين ماء يشربه كما اخبر بذلك العباس في منام رأى فيه ابالهب

തന്റെ വിരലിന്റെ ഇടയിലൂടെ അവനു ശുദ്ധജലം കുടിക്കാൻ കിട്ടുന്നുമുണ്ട് അബ്ബാസ്(رضي الله عنه) അവർകൾ കണ്ട സ്വപ്നത്തിൽ. ഒരാൺകുട്ടി എന്നതിൽ കവിഞ്ഞു ഒന്നും അറിയാത്ത ഒരു ക്രൂരനായ വ്യക്തി അറിയാതെ ഒരു സന്തോഷം പ്രകടിപ്പിച്ചതിനാൽ ആ ദിവസം വരുമ്പോഴെല്ലാം നരകത്തിൽ പോലും ശിക്ഷ ഇളവും ശീതള പാനീയങ്ങളും ലഭിക്കുമെന്നു പറയുമ്പോൾ അവിടത്തെ ജന്മദിനം ആഘോഷിക്കുന്നവർ “തനി കാഫിറും മുശ്‌രിക്കു”മാണെന്നു പറഞ്ഞവൻ മുസ്‌ലിമാണോ, അല്ലേ, വായനക്കാർ ചിന്തിക്കട്ടെ.

ബഹുമാനപ്പെട്ട ഇമാം നവവി(رضي الله عنه) പോലെയുള്ളവരുടെ ഗുരുനാഥനായ ശൈഖു അബൂശാമഃ(رضي الله عنه) പറയുന്നത് കാണുക.

قال الامام ابو شامة شيخ النووي ومن احسن ما ابتدع في زماننا ما يفعل كلّ عام في اليوم الموافق لمولده ﷺ من الصدقات والمعروف واظهار الزينة والسرور فانّ ذلك مع ما فيه من الاحسان للفقراء مشعر بمحبّة النبيّ ﷺ وتعظيمه في قلب فاعل ذلك وشكرا للّه تعالى على ما منّ به ايجاد رسول اللّه ﷺ الذي ارسله رحمة للعالمين.

ഇന്നു നടപ്പുള്ള ഏറ്റവും നല്ല സംഭവമാണ് റസൂൽ(ﷺ) തിരുമേനിയുടെ മൗലിദിനോടു അനുബന്ധിച്ചു നടത്തപ്പെടുന്നത്. എല്ലാ വർഷവും ആ ദിവസത്തിൽ, ദാനധർമങ്ങൾ ചെയ്തു ഭംഗിയും

സന്തോഷവും പ്രകടിപ്പിച്ചും ആഘോഷിക്കുന്നതിനാൽ സാധു ക്കൾ വലിയ ഗുണത്തിന് പുറമെ, മൗലിദു കഴിക്കുന്നവനു റസൂൽ തിരുമേനിയോടുള്ള സ്നേഹവും ബഹുമാനവും വെളിവാകുന്നു. ലോകാനുഗ്രഹിയായ പ്രവാചകരെ അയച്ചതിനുള്ള നന്ദിപ്രകടവും അതിനാൽ ഉണ്ടായിത്തീരുന്നു. ബഹു: ഇമാം سخاوي (ﷺ) അവർ കൾ പറയുന്നു: മൗലിദ് പ്രത്യേക രൂപത്തിൽ കൊണ്ടാടൽ മൂന്നാം നൂറ്റാണ്ട് മുതൽ ആരംഭിച്ചിട്ടുണ്ട്.

ثمّ لا زال اهل الاسلام من سائر الاقطار والمدن الكبار يعملون المولد ويتصدقون في لياليه بانواع الصدقات ويعتنون بقراءة مولده الكريم ويظهر عليهم من بركته كلّ فضل عميم

പിന്നീടു ലോകത്തിന്റെ മുക്കിലും മൂലയിലുമുള്ളവരടക്കം എല്ലാ മുസ്ലിംകളും മൗലിദു നടത്താൻ തുടങ്ങി. തിരുമേനിയുടെ ചരിത്രം പറഞ്ഞും പലവിധ ദാനധർമങ്ങൾ ചെയ്തും അവർ അതിനെ ആഘോഷിച്ചു വരുന്നു. അതിന്റെ ഫലമായി ആ വർഷം മുഴുവനും അവർക്കു വലിയ നേട്ടങ്ങൾ ലഭിക്കുകയും ചെയ്യുന്നു. മറ്റൊരു പണ്ഡിതനായ ابن الجوزي (ﷺ) പറയുന്നു.

من خواصّه انّه امان في ذلك العام ، وبشرى عاجلة بنيل البغية والمرام

എല്ലാ നല്ല ഉദ്ദേശ്യങ്ങളും പൂർത്തിയാവൽ എന്ന മഹാഭാ ഗ്യവും വർഷം മുഴുവനും നീണ്ടുനിൽക്കുന്ന സംരക്ഷണവും മൗലിദ് കഴിക്കുന്നവർക്ക് ലഭിക്കുമെന്നതാണ് അതിന്റെ പ്രത്യേ കത. വീണ്ടും കാണുക. ബഹുമാനപ്പെട്ട حسن البصري (ﷺ) അവർ കൾ പറയുന്നു:

وددت لو كان لي مثل جبل احد ذهبا لانفقته على قرائته مولد الرسول

എനിക്കു ഉഹ്ദുമലയോളം സ്വർണം ലഭിച്ചാൽ അതുമുഴു

വനും നബി(ﷺ)തങ്ങളുടെ മൗലിദു കഴിക്കാൻ ചിലവാക്കൽ എനിക്കു എത്രയും തൃപ്തികരമാണ്.

ബഹു: جنيد البغدادي (رضي الله عنه) അവർകൾ പറയുന്നു.

من حضر مولد الرسول وعظّم قدره فقد فاز بالايمان

ഒരാൾ റസൂൽ തിരുമേനി(ﷺ)യുടെ മൗലിദിനു പങ്കെടുക്കുകയും അതുവഴി തിരുമേനിയെ ആദരിക്കുകയും ചെയ്താൽ അവൻ സത്യവിശ്വാസത്താൽ വിജയിച്ചുപോയി.

ബഹു: معروف الكرخي رحمه الله പറയുന്നത് കാണുക:

من هيّأ لاجل قرائة مولد الرسول ﷺ طعاما وجمع اخوانا واوقد سراجا ولبس جديدا

ഒരാൾ നബി(ﷺ) തങ്ങളുടെ മൗലിദിനു വേണ്ടി ഭക്ഷണം തയ്യാറാക്കുകയും, സുഹൃത്തുക്കളെ വിളിച്ചുകൂട്ടുകയും, പ്രത്യേകം വിളക്കുകൾ കത്തിക്കുകയും പുതിയ വസ്ത്രങ്ങൾ ധരിക്കുകയും, ചെയ്താൽ, മാത്രമല്ല وتجمّل ، وتعطّر സുഗന്ധം പൂശുകയും ആഢംബരം വെളിവാക്കുകയും ഉണ്ടായാൽ എന്തിനുവേണ്ടിയെന്നോ ﷺ تعظيما لمولده റസൂൽകരീം(ﷺ) തങ്ങളുടെ മൗലിദിനെ ബഹുമാനിച്ചതിനു വേണ്ടി.

حشره الله يوم القيامة مع الفرقة الاولى من النبيين وكان في اعلى علّيّين

എന്നാൽ അവനെ ഖിയാമത്ത്നാളിൽ അമ്പിയാക്കളുടെ ഒന്നാം അണിയിൽ യാത്രയാക്കുന്നതും അവൻ സ്വർഗ്ഗത്തിലെ ഉന്നത വേദിയിൽ ആകുന്നതുമാണ്. അദ്ദേഹം തുടരുന്നു.

ومن قرأ مولد الرسول ﷺ على دراهم مسكوكة فضّة كانت او ذهبا وخلط

تلك الدراهم مع دراهم اخر وقعت فيها البركة ولا يفتقر صاحبها ولا تفرغ يده ببركة مولد الرسول ﷺ

ഒരാൾ പൈസയെടുത്തു അതിന്മേൽ മൗലിദ് ഓതുകയും അതിനെ മറ്റുപൈസകളോട് കലർത്തുകയും ചെയ്താൽ അതിൽ ബറകത്തുണ്ടാവും. ആ വ്യക്തിക്ക് ഒരിക്കലും ക്ഷാമം ബാധിക്കില്ല. മൗലിദിന്റെ ബറക്കത്തിനാൽ ഒരിക്കലും അവന്റെ കൈ കാലിയാവുകയുമില്ല.

ബഹുമാനപ്പെട്ട الامام اليافعي اليمني (رضي الله عنه) പറയുന്നു

من جمع لمولد النّبي ﷺ اخوانا وهيّأ طعاما واخلى مكانا وعمل احسانا وصار سببا لقراءة مولد الرسول ﷺ

ഒരാൾ നബിയുടെ(ﷺ) മൗലിദിനുവേണ്ടി സഹോദരന്മാരെ ഒരുമിച്ചുകൂട്ടുകയും പ്രത്യേകമായി ഭക്ഷണം തയ്യാറാക്കുകയും സ്ഥലസൗകര്യമുണ്ടാക്കുകയും മറ്റു നല്ല കാര്യങ്ങൾ ചെയ്യുകയും റസൂൽ(ﷺ)തിരുമേനിയുടെ മൗലിദ് കഴിക്കാൻ അവൻ കാരണക്കാരനാവുകയും ചെയ്താൽ بعثه الله അവനെ അല്ലാഹു യാത്രയാക്കും يوم القيامة ഖിയാമത്തുനാളിൽ مع الصديقين والشهداء والصالحين സിദ്ദീഖുകളുടെയും ശുഹദാക്കളുടെയും മറ്റു സ്വാലിഹീങ്ങളുടെയും കൂട്ടത്തിൽ ويكون في جنّات النعيم അനുഗ്രഹസമ്പൂർണമായ സ്വർഗത്തിൽ കടക്കുകയും ചെയ്യുന്നതാണ്. ബഹു السري السقطي (رضي الله عنه) പറയുന്നത് നോക്കൂ..

من قصد موضعا يقرأ فيه مولد النّبيّ ﷺ فقد قصد روضة من رياض الجنّة

ഒരാൾ നബിതിരുമേനി(ﷺ)യുടെ മൗലിദു ഓതുന്ന സ്ഥല

ത്തേക്കു പുറപ്പെട്ടാൽ യഥാർത്ഥത്തിൽ അവൻ സ്വർഗത്തോപ്പിലേക്കാണ് പോകുന്നത്.

കാരണം എന്താണെന്നോ:

لانّه ما قصد ذلك الموضع الاّ لمحبّة الرسول അവൻ ആ സ്ഥലത്തേക്കു പോകുന്നതു റസൂലിനോടുള്ള സ്നേഹം കൊണ്ടുമാത്രമാണ്.

وقد قال علـيه السـلام റസൂൽ തിരുമേനി പറഞ്ഞിട്ടുണ്ടല്ലോ من احبّني كان معي في الجنّة വല്ല ആളുകളും എന്നെ സ്നേഹിച്ചാൽ അവൻ എന്റെ കൂടെ സ്വർഗത്തിലാവും എന്ന്. അപ്പോൾ അവന്റെ യാത്ര സ്വർഗ്ഗത്തിൽ കടക്കാൻ കാരണമാകുമെന്ന് സാരം

سلطان العارفين جلال الدين السيوطي رحمه الله പറയുന്നു:

ما من بيت او مسـجد او محـلّة قرئ فيه مـولد النّبيّ ﷺ الاّ حـفّت الملائكة باهل ذلك المكان وعـمّهم الله بالرحمة والمطوقون بالنور فانّهم يصلّون على من كان سببا لقرائة مولد النبي ﷺ

ഒരു വീട്ടിൽ വെച്ചോ പള്ളിയിൽ വെച്ചോ മറ്റോ നബി(ﷺ) തങ്ങളുടെ മൗലിദ് ഓതിയാൽ മലക്കുകൾ അവരെ പൊതിയുന്നതും അവർക്കു പ്രാർത്ഥിക്കുന്നതും അല്ലാഹു അവന്റെ അനുഗ്രഹങ്ങളെ മൗലിദ് ഓതാൻ കാരണമായവനു ചൊരിച്ചു കൊടുക്കുന്നതുമാണ്. മാത്രമല്ല

ومـا من بيت قـرئ فيه مـولد النّبي ﷺ الاّ رفـع الله تعـالى القحـط والوباء والحرق والآفات والبليات والنكبات والبغض والحسد وعين السوء واللصوص عن اهل ذلك البيت

ഒരു വീട്ടിൽവെച്ചു ഓതിയാൽ ക്ഷാമം, പ്ലേഗ്, തീപിടുത്തം,

അത്യാഹിതങ്ങൾ, വൈരാഗ്യം, അസൂയ, കണ്ണേർ, കള്ളന്മാർ എന്നുവേണ്ട എല്ലാ ആപത്തുകളെ തൊട്ടും ആ വീടിനെ അല്ലാഹു സംരക്ഷിക്കും.

അതിന്നും പറുമെ فاذا مات هوّن اللّه عليه جواب منكر ونكير അങ്ങനെ മരണാനന്തരം ഖബറിൽ വെച്ചുള്ള ചോദ്യത്തിന് വേഗത്തിൽ അവൻ മറുപടി പറയുന്നതാണ്. അതിനു അല്ലാഹു സൗകര്യമാക്കും. ബഹുമാനപ്പെട്ട السيد احمدبن زيني دحلان (ﷺ) അവർകൾ പറയുന്നു.

جـرت العادة انّ النـاس اذا سـمعوا ذكر وضعه ﷺ يقومـون تعظيمـا له ﷺ وهذا القيام مسـتحسـن لما فيه من تعظيم النبي ﷺ وقد فعل ذلك كثير من علماء الامّة الذين يقتدى بهم

മൗലിദിൽ നബിയെ പ്രസവിക്കപ്പെട്ട വാർത്ത പറയുമ്പോൾ ജനങ്ങൾ എണീറ്റു നിൽക്കുന്ന പതിവുണ്ട്. ഇതു വളരെ നല്ല കാര്യമാണ് മാതൃകായോഗ്യരായ പല പണ്ഡിതന്മാരും ചെയ്തു പോന്നിരുന്നതുമാണ്.

ബഹുമാനപ്പെട്ട ഇമാം സുയൂഥി(ﷺ) അവർകളോട് റബീഉൽ അവൽ മാസത്തിൽ കഴിക്കുന്ന മൗലിദിനെപറ്റി ചോദിക്കപ്പെട്ടു. അപ്പോൾ അദ്ദേഹം കൊടുത്ത മറുപടി താഴെ ചേർക്കുന്നു.

والجواب عندي انّ اصل عمل المولد الذي هو اجتماع النـاس وقراءة ما تيسر من القرآن ورواية الاخبار الواردة في مبدأ امر النبي ﷺ وما وقع في مـولده من الآيات ثمّ يمدّ لهم سماط يأكلونه وينصرفون من غير زيادة على ذلك من البدع الحسـنة التي يثاب عليها صاحبها لما فيه من تعظيم وقـدر النبي ﷺ واظهار الفرح والاستيشار بمولده الشريف

കുറെ ആളുകൾ ഒരുമിച്ചുകൂടുക, പിന്നെ ഖുർആനിൽ നിന്നു കുറച്ച് ആയത്തുകൾ ഓതുക. പിന്നീട് നബിയുടെ പ്രസവഘട്ടത്തിലും മറ്റും സംഭവിച്ച അത്ഭുതങ്ങൾ വിവരിക്കുക. പിന്നീട് എല്ലാവരുംകൂടി ഭക്ഷണം കഴിച്ചു പിരിയുക ഇത് മാത്രമാണല്ലോ മൗലിദ്. അതിൽ യാതൊരു തെറ്റുമില്ലെന്നു മാത്രമല്ല അതു ചെയ്യുന്നവനു വലിയ പ്രതിഫലം ലഭിക്കുകയും ചെയ്യും. കാരണം അതിൽ അവിടത്തെ ബഹുമാനിക്കലും അവിടത്തെ ജന്മദിനത്തിൽ സന്തോഷം പ്രകടിപ്പിക്കലും ഉണ്ടല്ലോ.

ഇതുവരെ പറഞ്ഞ ആയത്തുകൾ, ഹദീസുകൾ, ചരിത്രങ്ങൾ, പണ്ഡിതന്മാരുടെ ഫത്വകൾ, എന്നിവയാൽ മൗലിദു കഴിക്കൽ എത്രയും പുണ്യമായ ഒരു അമലാണ് എന്നു തെളിഞ്ഞു. ഇനിയും വല്ലാവരും അത് തനി കുഫ്റും ശിർക്കുമാണെന്ന് വാദിക്കുന്നുണ്ടെങ്കിൽ അവർ അവരുടെ തനി കുഫ്റും ശിർക്കുമായി ഇരിക്കട്ടെ, അല്ലാതെ എന്തു ചെയ്യാൻ. അന്ത്യനാളിൽ അല്ലാഹു തീരുമാനിച്ചുകൊള്ളും.

അവസാനമായി حافظ الشام شمس الدين محمّد بن ناصر رحمه اللّٰه യുടെ ഒരു പദ്യവുംകൂടി പറഞ്ഞുകൊള്ളട്ടെ. നബിയുടെ ജന്മദിനത്തിൽ സന്തോഷം പ്രകടിപ്പിച്ച അബൂലഹബിനു നരകത്തിൽ ഇളവുണ്ട് എന്ന സംഭവത്തെ പറഞ്ഞുകൊണ്ട് അദ്ദേഹം പാടുന്നു.

اذا كان هــذا كافرا جـاء ذمّــه ،، وتبّت يـداه في الجـحيم مخـلّدا

اتى انه في يوم الاثنين دائمـــــا ،، يخـفّف عـنه للســـرور باحــمدا

فما الظّنّ بالعبد الذي كان عمره ،، باحـمـد مسـرورا ومـات موحّــدا

പരിശുദ്ധ ഖുർആൻ പരസ്യമായി ആക്ഷേപിച്ചവനും നരകത്തിൽ എല്ലാ കാലവും താമസിക്കുന്നവനുമായ ഒരു ദുഷ്ടനു -അബൂലഹബിനു- ഒരാൺകുട്ടി എന്ന നിലക്കു നബിയുടെ ജന്മദിനത്തിൽ സന്തോഷിച്ചപ്പോൾ തിങ്കളാഴ്ചതോറും നരകത്തിൽ ശിക്ഷ

ഇളവും ശീതളപാനീയവും ലഭിക്കുന്നു. അപ്പോൾ ജീവിതത്തിന്റെ എല്ലാം എല്ലാം അവിടത്തേക്ക് സമർപിച്ചിട്ട് ജീവിക്കുകയും മുഅ്മിനായി മരിക്കുകയും ചെയ്യുന്നവർക്ക് -സുന്നികൾക്ക്- ലഭിക്കാൻ പോകുന്ന പുണ്യങ്ങൾക്കു അറ്റമില്ല. പേജുകൾ ദീർഘിക്കുന്ന ഭയമില്ലായിരുന്നെങ്കിൽ ഇനിയും ധാരാളം ഉന്നയിക്കാനുണ്ട്. സത്യം അറിയാൻ ആഗ്രഹിക്കുന്നവർക്കു ഇതു തന്നെ മതിയാവുമെന്നു വിശ്വസിക്കുന്നു. മർക്കടമുഷ്ടിക്കാർക്കു മറുപടി പരലോകത്തിൽ വെച്ചു ലഭിക്കുന്നതാണ്.

അല്ലാഹുവിന്റെ ദീൻ ശരിക്കറിഞ്ഞു പ്രവർ ത്തിക്കാൻ നമുക്ക് പടച്ചവൻ തൗഫീഖ് ചെയ്യട്ടെ...ആമീൻ യാ റബ്ബൽആലമീൻ...

# الــرّاتب
# റാത്തീബ്

മുസ്ലിം പള്ളികളിൽ പൊതുവിലും ദർസുള്ളവയിൽ പ്രത്യേ കമായും പതിവായി നടന്നുവരുന്ന ഒരു കാര്യമാണ്, ഇശാ നിസ്കാ രത്തിന് ശേഷം എല്ലാവരും കൂടിയിരുന്ന് ഹദ്ദാദുറാത്തീബ് ചൊ ല്ലുക എന്നത്. ചില സ്ഥലങ്ങളിൽ വാരാന്തമായും ചിലയിടങ്ങളി ൽ മാസാന്തമായും ഇതുപോലെയുള്ള റാത്തിബുകൾ നടന്നുവ രുന്നു.

തലമുറ തലമുറയായി മുസ്ലിംകൾ ചെയ്തുപോരുന്ന ഈ കാര്യത്തെകുറിച്ച് വഹാബികളുടെ മാസികയായ സൽസബീൽ പറയുന്നത് "അത് തനി ശിർക്കും കുഫ്റുമാണ്"എന്നാണ് نعوذ بالله (പു:5, ല:10 നോക്കുക) റാത്തിബ് എന്ത്? അതിന്റെ വിധി യെന്ത് എന്നു വിവരിക്കുന്നതിന്റെ മുമ്പ് നാം ഒരുകാര്യം ശ്രദ്ധിക്കുക. ഇവർ എന്തെല്ലാമാണ് പറഞ്ഞുകൂട്ടുന്നത്? എഴുതിവിടുന്നത്? കോടിക്ക ണക്കിൽ ഔലിയാക്കളും സൂഫിയാക്കളും സാദാത്തുക്കളും സാലി

ഹീങ്ങളും നിർവഹിച്ചുപോന്നതും നിർവഹിച്ചുവരുന്നതുമായ ഒരു കാര്യം "തനി ശിർക്കും കുഫ്റു"മാണെന്നു പറയുകവഴി എത്ര പേരെയാണ് ഇവർ കാഫിറാക്കുന്നത്!

സുന്നികളാണ് കാഫിറാക്കുന്നവർ, ഞങ്ങളല്ല, എന്നു നാഴികക്കു നാൽപതു വട്ടം പുരപ്പുറത്തു കയറികൂവുന്നവർ ഇപ്പോൾ എന്താണ് ചെയ്തിരിക്കുന്നത്. ഒരു കാര്യം കുഫ്റും ശിർക്കുമാണെന്ന് പറയുമ്പോൾ അത് ചെയ്യുന്നവരെല്ലാം കാഫിറും മുശ്രികുമാണെന്ന് വരും. ഇതെല്ലാവർക്കുമറിയുന്നതാണ്. ഈ വഹാബി പ്രസ്ഥാനം ആരംഭിച്ച അന്നുമുതൽതന്നെ കാഫിറാക്കൽ പരിപാടിയും ഇവന്മാർ തുടങ്ങിയിട്ടുണ്ട്. ഇസ്തിഗാസ ചെയ്താൽ കാഫിർ, തവസ്സുൽ ചെയ്താൽ കാഫിർ, സിയാറത്തിന് പോയാൽ കാഫിർ, മൗലിദ് ഓതിയാൽ കാഫിർ, റാത്തീബ് ചൊല്ലിയാൽ കാഫിർ, മാലപാടിയാൽ കാഫിർ, ഇങ്ങനെ പോകുന്നു ആ പട്ടിക. പറഞ്ഞു പറഞ്ഞു അവസാനം നിസ്കരിച്ചാൽ കാഫിർ, സകാത്തു കൊടുത്താൽ കാഫിർ, സോപ്പു തേച്ച് കുളിച്ചാൽ കാഫിർ എന്നെല്ലാം പറയില്ലെന്നാരു കണ്ടു?

അവസാന കാലത്തു വരുന്ന ദുഷ്ടനായ ദജ്ജാൽ(ല)ക്കു അവന്റെ നരകത്തിലേക്കു കുറച്ചു പേരെ ആവശ്യമുണ്ടായിരിക്കും. അതിലേക്കു ആളെയുണ്ടാക്കാൻ വന്ന ഏജന്റുമാരായിരിക്കുമെന്ന് തോന്നും ഈ കാഫിറാക്കൽ കണ്ടാൽ. അല്ലാഹു നമ്മെ കാക്കട്ടെ. ആമീൻ.

ഇനി റാത്തീബുകളിൽ നടക്കുന്നത് എന്താണെന്നും അതിന്റെ വിധി എന്താണെന്നും നോക്കാം നമുക്ക്. പള്ളികളിൽ കുറെ ആളുകൾ ഒരുമിച്ചു കൂടി ഇരിക്കുന്നു. ആദ്യമായി ഖുർആൻ ശരീഫ് (ഫാതിഹ മുതലായത്) ഓതി ദുആ ഇരക്കുന്നു. പിന്നീട് ദിക്റുകൾ ചെയ്യുന്നു. പിന്നെ വീണ്ടും ദുആ ഇരക്കുന്നു, പിരിയുന്നു. ഇത്രയും കാര്യങ്ങളാണ് ഒരു റാത്തീബിൽ നടക്കുന്നത്. ഇതിൽ ഏതു കാര്യമാണ് തെറ്റ് എന്ന് മനസ്സിലായില്ല. ശിർക്ക് എന്നാൽ

അല്ലാഹു അല്ലാത്തവർക്ക് ആരാധിക്കുക, ആരാധനയിൽ മറ്റുള്ള വരെ പങ്കുചേർക്കുക എന്നാണല്ലോ. ഈ റാത്തീബിൽ എവിടെ യാണത്?

മുകളിൽ പറഞ്ഞ ഓരോ കാര്യവും എടുത്തു നമുക്ക് ചർച്ച ചെയ്യാം. പള്ളികളിൽ വെച്ചു നടത്താമോ എന്ന് ആദ്യം ചിന്തി ക്കാം. അല്ലാഹുവിനു ദിക്റ് ചെയ്യാൻ ഏറ്റവും ഉത്തമമായത് പള്ളി തന്നെയാണെന്നു പരിശുദ്ധ ഖുർആനിൽനിന്നു തന്നെ മനസ്സിലാ ക്കാൻ സാധിക്കും. കാരണം പള്ളിയെ സംബന്ധിച്ചു പറയുന്നു.

فِي بُيُوتٍ اَذِنَ اللَّهُ اَنْ تُرْفَعَ وَيُذْكَرَ فِيهِ اسْمُهُ يُسَبِّحُ لَهُ فِيهَا بِالْغُدُوِّ وَالآصَالِ رِجَالٌ

ആദരിച്ചുയർത്തപ്പെടാനും അല്ലാഹുവിന്റെ നാമത്തെ ذِكْرْ ചെയ്യപ്പെടാനും അവൻ കൽപിച്ച വീടുകളിൽ (പള്ളികളിൽ) രാവി ലെയും വൈകുന്നേരവുമെല്ലാം പുരുഷന്മാർ നിസ്കരിക്കുന്നു (സൂ റത്തുന്നൂർ)

രണ്ടു കാര്യം നാം മനസ്സിലാക്കേണ്ടതുണ്ടിവിടെ. ഒന്നാമതാ യി പള്ളികളെ അല്ലാഹു പരിചയപ്പെടുത്തുന്നത് തന്നെ يُذْكَرَ فِيهِ اسْمُهُ അവന്റെ നാമത്തെ ذِكْرْ ചെയ്യപ്പെടാൻ കൽപനയുള്ള" എന്ന് പറഞ്ഞു കൊണ്ടാണ്. അതിൽ നിന്ന് പള്ളിയിൽവെച്ചു ദിക്റ് നട ത്തുന്നതിൽ തെറ്റില്ലെന്നു മാത്രമല്ല അല്ലാഹു കൽപിച്ചതുംകൂടി യാണെന്ന് വളരെ വ്യക്തമായി.

രണ്ടാമത്തെ കാര്യം രാവിലെയും വൈകുന്നേരവുമെല്ലാം പുരുഷന്മാർ (رجال) നിസ്കരിക്കുന്നു വെന്നു പറഞ്ഞതിൽ നിന്ന് പള്ളിയിലെ നമസ്കാരത്തിൽ (ജുമുഅഃ ജമാഅത്തു പോലെ) പുരു ഷന്മാരാണ് പങ്കെടുക്കേണ്ടതെന്നും സ്ത്രീകൾക്കു അതിന്നവകാ ശമില്ലെന്നും വ്യക്തമാവുന്നു. പള്ളിയിൽ ഒരുമിച്ചുകൂടിയിരുന്ന് ഖുർ

ആനും മറ്റു ദിക്റുകളും നടത്തുന്നതിനെ ഹദീസിലും വളരെ പ്രശം സിച്ചിട്ടുണ്ട്.

നബി(ﷺ) പറയുന്നു:

مَا اجْتَمَعَ قَوْمٌ فِي بَيْتٍ مِنْ بُيُوتٍ اللّٰهِ يَتْلُونَ كِتَابَ اللّٰهِ وَيَتَدَارَسُونَهُ فِيمَا بَيْنَهُمْ اِلاَّ نَزَلَتْ عَلَيْهِمْ السَّكِينَةُ وَغَشِيَتْهُمْ الرَّحْمَةُ وَحَفَّتْهُمْ الْمَلاَئِكَةُ وَذَكَرَهُمْ اللّٰهُ فِيمَنْ عِنْدَهُ (مسلم)

അല്ലാഹുവിന്റെ പള്ളികളിൽ ഒരുമിച്ചുകൂടുകയും ഖുർആൻ ഓതുകയും പരസ്പരം മതകാര്യങ്ങൾ പഠിപ്പിക്കുകയും ചെയ്യുന്ന ആളുകളുടെ മേൽ "മനസ്സമാധാനം" വർഷിക്കുന്നതും അനുഗ്രഹം അവരെ മൂടുന്നതും അല്ലാഹു അവരുടെ മാഹാത്മ്യങ്ങൾ മലക്കു കളെ അറിയിക്കുന്നതുമാണ്. (മുസ്ലിം)

ഇത്രയും പറഞ്ഞതിൽ നിന്ന് പള്ളിയിൽ ഒരുമിച്ചുകൂടി ഖുർ ആൻ ഓതുന്നതിന് തെറ്റില്ലെന്നു മാത്രമല്ല റസൂൽ തിരുമേനിയും കൽപിച്ചകാര്യമാണെന്ന് വ്യക്തമായി.

ഇനി ذِكْر ന്റെ വിധി ചിന്തിക്കാം. ഇസ്ലാം അതിന് വല്ല സ്ഥാ നവും നൽകിയിട്ടുണ്ടോ? പള്ളിയിൽ വെച്ചാവാമോ? കൂട്ടം ചേർന്ന് നടത്താമോ? എന്നെല്ലാം പരിശോധിക്കാം. വിശുദ്ധ ഖുർആനിൽ അതിന്റെ മാഹാത്മ്യം കാണിക്കുന്ന ധാരാളം ആയത്തുകളുണ്ട്. അതിൽ ഒന്ന് മാത്രം താഴെ പറയാം.

സാമ്പത്തികമായും ശാരീരികമായും എത്ര ഉയർന്നാലും മന സ്സമാധാനമില്ലാത്തമില്ലാത്തവന് യാതൊരു സുഖവും ലഭിക്കുന്നി ല്ല. നേരെ മറിച്ച് സമാധാനമുള്ളവന് അവനെത്ര ദരിദ്രനായാലും സുഖമായി ജീവിക്കാൻ കഴിയുന്നുമുണ്ട്. ഇതിൽ നിന്നും മനസ്സ

മാധാനമാണ് മനുഷ്യജീവിതത്തിന്റെ വിജയരഹസ്യം എന്നു വെളി വാകുന്നുവല്ലോ. എന്നാൽ അതു ലഭിക്കാൻ എന്തു ചെയ്യണം?

വിശുദ്ധ ഖുർആൻ പറയുന്നു: اَلاَ بِذِكْرِ اللَّهِ تَطْمَئِنُّ الْقُلُوبُ "അറിയുക! അല്ലാഹുവിന്റെ ദിക്റു കൊണ്ടു മനസ്സുകൾ സമാധാനിക്കും". ഈ പറഞ്ഞ ആയത്തിൽ നിന്ന് തന്നെ മനുഷ്യ ജീവിതത്തിലെ സകലവിജയത്തിനും കാരണമാവുന്ന ഒന്നാണ് ദിക്റ് എന്ന് മനസ്സിലാക്കാവുന്നതാണ്.

ഖുർആനിന്റെ വ്യാഖ്യാനമാണല്ലോ ഹദീസ്. ദിക്റ് എന്നാൽ വെറും ഓർത്തിരിക്കൽ മാത്രമാണോ അതല്ല നാവുകൊണ്ടു ചൊല്ലലും അതിൽ ഉൾപ്പെടുമോ എന്നു ഹദീസിൽ നിന്ന് മനസ്സിലാക്കാം. റസൂൽതിരുമേനി(ﷺ) പറയുന്നതു കേൾക്കുക.

عن ابن عبّاس رضي الله عنهما انَ النَّبيّ ﷺ قَال: اربعٌ مَنْ اُعْطِيَهُنَّ فَقَدْ اُعْطِيَ خَيْرَي الدُّنْيَا وَالآخِرَةِ

ഏതൊരാൾക്കും നാലു കാര്യങ്ങൾ ലഭിച്ചാൽ അവനു ദുൻയാവിലെയും ആഖിറത്തിലെയും എല്ലാ ഗുണവും ലഭിച്ചു. ഏതാണവ?

قَلْبًا شَاكِرًا وَلِسَانًا ذَاكِرًا وَبَدَنًا عَلَى الْبَلاَءِ صَابِرًا وَزَوْجَةً لاَ تَبْغِيهِ حَوْبًا فِي نَفْسِهَا وَمَالِهِ : طبراني

നന്ദിയുള്ള ഹൃദയം. ദിക്റ് ചൊല്ലുന്ന നാവ്, വിഷമം സഹിക്കുന്ന ശരീരം, തെറ്റിന്നു പ്രേരിപ്പിക്കാത്ത ഭാര്യ, അവളിലും ഭർത്താവിന്റെ സ്വത്തിലും, (ത്വബ്റാനി)

عن ابي هريرة رضي الله عنه عن النبي ﷺ قال: اِنَّ اللَّهَ عَزَّوَجَلَّ يَقُولُ : اَنَا مَعَ عَبْدِي اِذَا هُوَ ذَكَرَنِي وَتَحَرَّكَتْ بِي ....الخ : ابن ماجة

ഞാൻ എന്റെ അടിമയുടെ കൂടെയാണ് (അവനു സഹായം കിട്ടിക്കൊണ്ടിരിക്കും) എനിക്കവൻ ദിക്റു ചൊല്ലിയാൽ, എന്റെ പേരിൽ അവന്റെ ചുണ്ടു അനങ്ങിയാൽ എന്നു അല്ലാഹു പറഞ്ഞിരിക്കുന്നു. (ഇബ്നുമാജ)

عن عبد الله بن بسر رضي الله عنه انَّ رَجُلاً قَالَ : يَا رَسُولَ اللَّهِ انَّ شَـرَائِعَ الاِسْلاَمِ قَدْ كَثُرَتْ فَاَخْـبِرْنِي بِشَيئٍ اَتَشَبَّثُ بِهِ ؟ قَالَ لاَ يَزَالُ لِسَانُكَ رَطْبًا مِنْ ذِكْرِ اللَّهِ (ترمذي)

ഇസ്ലാമിന്റെ വിധികൾ ധാരാളമുണ്ട്. എനിക്കു കൂടുതൽ ബന്ധപ്പെടാൻ ഒരു വിഷയം പറഞ്ഞുതരിക, റസൂലുല്ലാഹി(ﷺ) പറഞ്ഞു: നിന്റെ നാവു പച്ചയായിക്കൊണ്ടു നിൽക്കണം അല്ലാഹുവിന്റെ ദിക്റിനാൽ ഒരിക്കലും ഉണങ്ങരുത്. (തിർമുദി)

عن مالك بن يخامز انّ معاذ بن جبل قال لهم : انَّ آخِرَ كَلاَمٍ فَارَقْتُ عَلَيْهِ رَسُولَ اللَّهِ ﷺ اَنْ قُلْتُ :اَيُّ الاَعْمَالِ اَحَبُّ اِلَى اللَّهِ ؟ قَالَ اَنْ تَمُوتَ وَلِسَانُكَ رَطْبٌ مِنْ ذِكْرِ اللَّهِ (طبراني)

അവസാനമായും ഞാൻ റസൂലുല്ലാഹി(ﷺ)യോടു ചോദിച്ചത്, ഏതു അമലാണ് അല്ലാഹുവിന് കൂടുതൽ ഇഷ്ടപ്പെട്ടത്? തിരുമേനി പറഞ്ഞു: അല്ലാഹുവിന്റെ ദിക്റിനാൽ നിന്റെ നാവ് ഉണങ്ങാതെ പച്ചയായ നിലയിൽ നീ മരിക്കുക.

വീണ്ടും കാണുക

وعن ابي المخارق رضي الله عنه قال قال النبي ﷺ : مَرَرْتُ لَيْلَةَ اُسْرِيَ بِي بِرَجُلٍ مُغَيَّبٍ فِي نُورِ الْعَرْشِ قُلْتُ مَنْ هَذَا؟ أَهَذَا مَلَكٌ؟

എന്റെ ഇസ്റാഇന്റെ രാത്രിയിൽ അർശിന്റെ പ്രകാശത്തിൽ

മറക്കപ്പെട്ട ഒരാളുടെ സമീപം ഞാൻ പോയി. ഇതാരാണ്? എന്ന് ഞാൻ ചോദിച്ചു. മലക്കാണോ?

قِيلَ لاَ قُلْتُ نَبِيٌّ ؟ അല്ലെന്നു പറഞ്ഞു. ഞാൻ ചോദിച്ചു: നബി യാണോ?

قِيلَ لاَ قُلْتُ مَنْ هُوَ؟ അതുമല്ല. എന്നു കേട്ടപ്പോൾ, പിന്നെ ആരാണ്? എന്ന് ഞാൻ ചോദിച്ചു.

قَالَ هذَا رَجُلٌ كَانَ فِي الدُّنْيَا لِسَانُهُ رَطْبٌ مِنْ ذِكْرِ اللَّه ، وَقَلْبُهُ مُعَلَّقٌ بِالْمَسَاجِدِ وَلَمْ يَسْتَسِبَّ لِوَالِدَيْهِ (ابن ابي الدنيا)

എപ്പോഴും ഹൃദയം പള്ളികളോടു ബന്ധപ്പെട്ടവനും മാതാ പിതാക്കളെ ചീത്തപറയാത്തവനും അല്ലാഹുവിന്റെ ദിക്റിനാൽ നാവ് സദാ നനവുള്ളവനുമായ ഒരു പുരുഷനാണ് അത് എന്ന് മറുപടി ലഭിച്ചു.

وعن ثوبان رضي الله عنه قالَ: لَمَّا نَزَلَتْ وَالَّذِينَ يَكْنِزُونَ الذَّهَبَ وَالفِضَّةَ

(സ്വർണവും, വെള്ളിയും ശേഖരിച്ചു വെച്ചിട്ടും സകാത്തു കൊടുക്കാത്തവരെ കഠിനമായി ആക്ഷേപിക്കുന്ന)

وَالَّذِينَ يَكْنِزُونَ الذهب എന്ന ആയത്ത് ഇറങ്ങിയപ്പോൾ

قَال كُنَّا مَعَ رَسُولِ اللَّهِ ﷺ فِي بَعْضِ اَسْفَارِهِ فَقَال بَعْضُ اَصْحَابِهِ : انْزِلَتْ فِي الذَّهَبِ وَالْفِضَّةِ ؟

ഞങ്ങൾ നബി(ﷺ)യുടെ കൂടെ ഒരു യാത്രയിലായിരുന്നു. ചില സ്വഹാബികൾ പറഞ്ഞു. ഈ ആയത്തിൽ സ്വർണവും വെ ള്ളിയും സൂക്ഷിക്കുന്നവരെ ആക്ഷേപിക്കുന്നു

لَوْ عَلِمْنَا اَيّ الْمَالِ خَيْرٌ فَنَتَّخِذَهُ ഏതാണ് ഏറ്റവും ഉത്തമമായ സാധനം എന്നറിഞ്ഞാൽ അതു സമ്പാദിക്കാമായിരുന്നു. فقال അപ്പോൾ നബി(ﷺ) പറഞ്ഞു.

اَفْضَلُهُ لِسَانٌ ذَاكِرٌ وَقَلْبٌ شَاكِرٌ وَزَوْجَةٌ مُؤْمِنَةٌ تُعِينُهُ عَلَى اِيمَانِهِ (ترمذي)

ദിക്റ് ചെയ്യുന്ന നാവ്, നന്ദിയുള്ള ഹൃദയം, ഈമാനിന്റെ വിഷയത്തിൽ ഭർത്താവിനെ സഹായിക്കുന്ന വിശ്വാസിനിയായ ഭാര്യ ഇവയാണ് ഏറ്റവും ഉത്തമമായ സമ്പാദ്യം (തുർമുദി)

وَعن سالم بن ابن الجعد رضي الله عنه قال: قيل لابي الدرداء رضي الله عنه انّ رجلا اعتق مأة نسمةٍ قال: انّ مأة نسمةٍ من مالِ رجل لكثير وافضل من ذلك ايمان ملزوم بالليل والنهار، وان لا يزال لسان احدكم رطبا من من ذكر الله (رواه ابن ابي الدنيا)

ഒരാൾ നൂറു അടിമകളെ സ്വതന്ത്രരാക്കി എന്ന വിവരം ഒരാൾ അബുദ്ദർദാഉ(رضي الله عنه) എന്നവരോട് പറഞ്ഞു. അദ്ദേഹം പറഞ്ഞു അതു ഒരു വലിയ സംഖ്യതന്നെ. അതിലും ഉത്തമമായത് എപ്പോഴും ദൃഢമായ വിശ്വാസവും നാവ് ഒരിക്കലും ഉണങ്ങാതിരിക്കലുമാണ് (ദിക്റിനാൽ).

قال رسول الله ﷺ اُذْكُرُوا اللّهَ ذِكْرًا يَقُولُ الْمُنَافِقُونَ اِنَّكُمْ مُرَاؤُونَ (طبراني)

അല്ലാഹുവിന് ധാരാളം ദിക്റ് ചൊല്ലുക. മുനാഫിഖുകൾ നിങ്ങളെ ലോകമാന്യത്തിന് വേണ്ടി ചൊല്ലുന്നവൻ എന്നാക്ഷേപിക്കും (ത്വബ്റാനി)

قال رسول الله ﷺ اَكثِرُوا ذِكْرَ اللّهِ حَتَّى يَقُولُوا مَجْنُونٌ

നിങ്ങൾ ദിക്റ് വർദ്ധിപ്പിക്കുക, നിങ്ങളെ ഭ്രാന്തന്മാർ എന്നു

വിളിക്കുവോളം (അഹ്മദ്) ദിക്റ് എന്നുള്ളത് വെറും ഓർത്തിരി ക്കൽ മാത്രമാണെന്നുള്ള വാദം തെറ്റാണെന്നു ഇതുവരെ ഉദ്ധരിച്ച ഹദീസുകളിൽ നിന്ന് തെളിയുന്നല്ലോ.

ഇനി കൂടിയിരുന്ന് ദിക്റ് ചൊല്ലാമോ? എന്ന് പരിശോധി ക്കാം. ഹദീസുകൾ തന്നെ എടുക്കാം.

وعن معاوية رضي الله عنه انَّ رسُـول اللَّهِ ﷺ خـَرَجَ عَلَى حَلْقَةٍ مِنْ اَصْحَـابِهِ فَقَالَ مَا اَجْلَسَكُمْ؟

വട്ടം കൂടിയിരിക്കുന്ന സ്വഹാബികളുടെ അടുത്തു ചെന്നു റസൂൽ (ﷺ) തങ്ങൾ ചോദിച്ചു. നിങ്ങളിവിടെ എന്തിനിരിക്കുന്നു.

قَالُوا جَلَسْـنَا نَذْكُرُ اللَّهَ وَنَحْمَدُهُ عَلَى مَا هَدَانَا لِلاِسْـلاَمْ وَمَنَّ بِهِ عَلَيْنَا

ഇസ്ലാം മതത്തിലേക്ക് ഞങ്ങളെ ഹിദായത്താക്കിയതിന് നന്ദി പ്രകടിപ്പിക്കാനും അല്ലാഹുവിന് ദിക്റ് ചൊല്ലാനുമാണ് ഞങ്ങ ൾ ഇവിടെ വട്ടംകൂടി ഇരിക്കുന്നതെന്നവർ പറഞ്ഞു.

قَالَ : آاللَّهِ مَا اَجْلَسَكُمْ اِلاَّ ذَلِكَ قَالُوا آاللَّهِ مَا اَجْلَسْنَا اِلاَّ ذَلِكَ

അല്ലാഹു തന്നെയാണ, നിങ്ങൾ അതിനു വേണ്ടി മാത്രം ഇരിക്കുകയാണോ? എന്നു തങ്ങൾ ചോദിച്ചു. അല്ലാഹു തന്നെ യാണ, ഞങ്ങൾ അതിന് വേണ്ടി മാത്രം ഇരിക്കുകയാണെന്നവർ പറഞ്ഞു.

قَالَ: اَمَا اِنِّي لَمْ اَسْتَحْلِفْكُمْ تُهْمَةً لَكُمْ وَلَكِنَّهُ اَتَانِي جِبْرَائِيلُ فَأَخْبَرَنِي

നിങ്ങളെപറ്റി തെറ്റിദ്ധാരണ ഉണ്ടായതുകൊണ്ടല്ല ഞാൻ സത്യം ചെയ്യിപ്പിച്ചത്. പക്ഷെ ജിബ്രീൽ(عليه السلام) വന്നു പറഞ്ഞു.

اِنَّ اللَّهَ عَزَّوَجَلَّ يُبَاهِي بِكُمُ الْمَلاَئِكَةَ (رواه مسلم والترمذي والنسائي)

അല്ലാഹു നിങ്ങളെ സംബന്ധിച്ചു അഭിമാനപുരസ്സരം മലക്കുകളോടു പറഞ്ഞുവെന്നു (മുസ്‌ലിം)

وعن انس بن مالك رضي الله عنه عن رسول الله ﷺ : قال ما مِنْ قَوْمٍ اجْتَمَعُوا يَذْكُرُونَ اللَّهَ عَزَّوَجَلَّ لاَ يُرِيدُونَ بِذَلِكَ الاَّ وَجْهَهُ الاَّ نَادَاهُمْ مُنَادٍ مِنَ السَّمَاءِ اَنْ قُومُوا مَغْفُورًا لَكُمْ قَدْ بُدِّلَتْ سَيِّئَاتُكُمْ حَسَنَاتٍ

അല്ലാഹുവിന്റെ കൂലിമാത്രം മോഹിച്ചു ഒരു സ്ഥലത്തു ഒരുമിച്ചുകൂടി ദിക്റ് നടത്തിയാൽ, ആകാശത്തുനിന്നും ഒരു മലക്ക് വിളിച്ചുപറയും. ദോഷം പൊറുക്കപ്പെട്ടവരായും നിങ്ങൾക്കു പിരിഞ്ഞുപോവാം. നിങ്ങളുടെ ദുഷ്കർമങ്ങളെ സൽകർമ്മമാക്കപ്പെട്ടിരിക്കുന്നു. (അഹ്മദ്)

عن عبد الله بن عمرو رضي الله عنهما قال: قُلْتُ يَا رَسُولَ اللَّهِ مَا غَنِيمَةُ مَجَالِسِ الذِّكْرِ ؟ قَالَ غَنِيمَةُ مَجَالِسِ الذكْرِ الجنّةُ (احمد)

അബ്ദുല്ല എന്നവർ പറയുന്നു: ഞാൻ ചോദിച്ചു, ദിക്റിന്റെ മജ്‌ലിസിൽ പങ്കെടുക്കുന്നതിന്റെ പ്രതിഫലം എന്താണ് നബിയെ? അവിടന്നു പറഞ്ഞു: സ്വർഗ്ഗം തന്നെ. (അഹ്മദ്)

وعن انس بن مالك رضي الله عنه انَّ رَسُولَ اللَّهِ ﷺ قال: اِذَا مَرَرْتُمْ بِرِيَاضِ الْجَنَّةِ فَارْتَعُوا قَالُوا: وَمَا رِيَاضُ الْجَنَّةِ قَالَ حِلَقُ الذِّكْرِ

നിങ്ങൾ സ്വർഗ്ഗത്തോപ്പിനടുത്തു കൂടെ പോകുമ്പോൾ അതിലൊന്നു കയറി മേയണം എന്ന് റസൂൽതിരുമേനി(ﷺ) പറഞ്ഞു. അവർ ചോദിച്ചു, ഏതാണത്? അവിടന്നു പറഞ്ഞു: ദിക്റിന്റെ ഹൽഖകൾ തന്നെ (തിർമുദി)

وَعَنْ اَبِي هريرة وابي سعيد رضي الله عنهما اَنَّهُمَا شَهِدَا عَلَى رَسُولِ اللَّهِ ﷺ

اَنَّهُ قَالَ : لاَ يَقْعُدُ قَوْمٌ يَذْكُرُونَ اللَّهَ الاَّ حَـفَّتْهُمُ الْمَـلاَئِكَةُ وَغَشِـيَتْهُمُ الرَّحْـمَـةُ وَنَزَلَتْ عَلَيْهِمُ السَّكِينَةُ وَذَكَرَهُمُ اللَّهُ فِيمَنْ عِنْدَهُ

അല്ലാഹുവിന്റെ ദിക്റിന്ന് വേണ്ടി ഇരിക്കുന്നവരെ മലക്കുകൾ വളഞ്ഞുനിന്നു അവർക്ക് പ്രാർത്ഥിക്കുകയും, റഹ്മത്തു അവരെമൂടുകയും മനശ്ശാന്തി അവരുടെമേൽ ഇറങ്ങുകയും, അല്ലാഹു അവരെ പ്രശംസിച്ചു പറയുകയും ചെയ്യുമെന്നു റസൂൽ തിരുമേനി പറഞ്ഞതായി അബൂഹുറൈറ, അബൂ സഈദ് (അൻഹുമാ) സാക്ഷ്യം വഹിക്കുന്നു. (മുസ്ലിം, തിർമുദി, ഇബ്നുമാജ)

عن ابي هريرة رضي الله عنه قال : قال رسولُ اللَّهِ ﷺ انَّ للّه مَلاَئِكَةً يَطُوفُونَ فِي الطُّرُقِ يَلْتَمِسُونَ اَهْلَ الذِّكْرِ فَاذَا وَجَدُوا قَوْمًا يَذْكُرُونَ اللَّهَ تَنَادَوْا هَلُمُّوا الَى حَاجَتِكُمْ فَيَحُفُّونَهُمْ بِاَجْنِحَتِهِمْ الَى السَّمَاءِ الدُّنْيَا. قال: فَيَسْأَلُهُمْ رَبُّهُمْ وَهُوَ اَعْلَمُ بِهِمْ

റസൂൽതിരുമേനി(ﷺ) പറയുന്നു: ദിക്റ് ചൊല്ലുന്നവരെ അന്വേഷിച്ചുകൊണ്ട് വഴികളിൽ ചുറ്റിത്തിരിയുന്ന ഒരു കൂട്ടം മലക്കുകളുണ്ട്. അവർ ദിക്റിൽ ഏർപ്പെട്ട ജനതയെ കണ്ടാൽ പരസ്പരം വിളിച്ചു പറയുകയും അവിടെ ഒരുമിച്ചുകൂടി അവരെ പൊതിയുകയും ചെയ്യും. അവർ വന്നു തിങ്ങി ആകാശം മുട്ടുമ്പോൾ അല്ലാഹു ചോദിക്കും. (അവന്നു ശരിക്കും അറിയാമല്ലോ, എന്നാലും ചോദിക്കും)

مَا يَقُولُ عِبَادِي ؟ قَالَ يَقُولُونَ : يُسَبِّحُونَكَ وَيُكَبِّرُونَكَ وَيَحْمَدُونَكَ وَيُمَجِّدُونَكَ قَالَ فَيَقُولُ : هَلْ رَأَوْنِي قَالَ فَيَقُولُونَ لاَ وَاللَّهِ يَا رَبِّ مَا رَأَوْكَ

എന്റെ അടിമകൾ എന്തു പറയുന്നു? അവർ, നിനക്കു തക്ബീറും തസ്ബീഹും ഹംദും ചെയ്യുന്നു, നിന്റെ മാഹാത്മ്യത്തെ വാഴ്

ത്തുന്നു. അല്ലാഹു ചോദിക്കും. എന്താ അവർ എന്നെ കണ്ടിട്ടു ണ്ടോ?

قَالَ فَيَقُولُ كَيْفَ لَوْ رَأَوْنِي قَالَ يَقُولُونَ لَوْ رَأَوْكَ كَانُوا اَشَدَّ لَكَ عِبَادَةً وَاَشَدَّ تَمْجِيدًا وَاَكْثَرَ لَكَ تَسْبِيحًا قَالَ فَيَقُولُ فَمَا يَسْأَلُنِي قَالَ يَقُولُونَ يَسْأَلُونَكَ الْجَنَّةَ قَالَ فَيَقُولُ وَهَلْ رَأَوْهَا؟ قَالَ يَقُولُونَ لَوْ اَنَّهُمْ رَأَوْهَا كَانُوا اَشَدَّ عَلَيْهَا حِرْصًا وَاَشَدَّ لَهَا طَلَبًا وَاَعْظَمَ فِيهَا رَغْبَةً قَالَ فَمِمَّ يَتَعَوَّذُونَ؟

അവർ കണ്ടിട്ടൊന്നുമില്ല. അവൻ: അപ്പോൾ കണ്ടാൽ എന്താ യിരിക്കും, തസ്ബീഹും, തംജീദും ശക്തിയാക്കും. അവൻ: എന്താ ണവർ ചോദിക്കുന്നത്? അവർ: സ്വർഗം ചോദിക്കുന്നു. അവൻ: എന്താ അവർ അത് കണ്ടിട്ടുണ്ടോ? അവൻ : കണ്ടിട്ടൊന്നുമില്ല. അവൻ: അത് കണ്ടാൽ എന്താവും സ്ഥിതി? അവർ: ഇപ്പോഴുള്ള തിൽ അധികമായി സ്വർഗ്ഗത്തെ മോഹിക്കും, അത് കിട്ടാൻ ശ്രമി ക്കും. അവൻ: ഇപ്പോൾ എന്തിനെ തൊട്ടാണവർ കാവൽതേടുന്നത്.

قَالَ يَتَعَوَّذُونَ مِنَ النَّارِ قَالَ: فَيَقُول وَهَلْ رَأَوْهَا قَال يقولون وَاللَّهِ مَا رَأَوْهَا قَال فَيَقُولُ: فَكَيْفَ لَوْ رَأَوْهَا؟ قَالَ يَقُولون لَوْ رَأَوْهَا كَانُوا اَشَدَّ مِنْهَا فِرَارًا وَاَشَدَّ لَهَا مَخَافَةً

അവർ: നരകത്തിനെ തൊട്ടു കാവലിനെ തേടുന്നു. അവൻ: അവർ നരകം കണ്ടിട്ടുണ്ടോ? അവർ: ഇല്ല തമ്പുരാനേ! അവൻ: കണ്ടാൽ ഏതു നിലയിലാവും. അവർ: ഇപ്പോഴുള്ളതിൽ അധികം ഭയവും പേടിയും വർദ്ധിക്കും.

قال: فيقول: اُشْهِدُكُمْ أَنِّي قَدْ غَفَرْتُ لَهُمْ قَالَ فَيقول مَلَكٌ مِنَ الْمَلاَئِكَةِ

അപ്പോൾ അല്ലാഹു പറയും: മലക്കുകളേ, ആ ദിക്റിന്റെ സദസ്സിൽ പങ്കെടുത്ത എല്ലാവർക്കും പൊറുത്തുകൊടുത്തുവെന്നു

ഞാൻ നിങ്ങളെ സാക്ഷിനിർത്തുന്നു. ഇതു കേൾക്കുമ്പോൾ കൂട്ടത്തിൽ ഒരു മലക്കു പറയും.

فِيهِمْ فُلاَنٌ لَيْسَ مِنْهُمْ اَنَّمَا جَاءَ لِحَاجَةٍ قَالَ هُمُ الْقَوْمُ لاَ يَشْقَى بِهِمْ جَلِيسُهُمْ

മറ്റെന്തോ ആവശ്യത്തിന് അവിടെ വന്ന ഒരാളും ആ കൂട്ടത്തിലുണ്ട്. അയാൾ ദിക്റിനു വന്നതല്ല. അപ്പോൾ പടച്ചവൻ പറയും: അവർ ഉത്തമരായ ജനങ്ങളാണല്ലോ അവരോടുകൂടിയിരിക്കുന്നവനും പരാജിതനാവില്ല. (ബുഖാരി, മുസ്‌ലിം, തിർമുദി, നസാഇ)

ഈ പറഞ്ഞ ഹദീസിൽ നിന്ന് ദിക്റിന്റെ സദസ്സിൽ വന്നവർക്കെല്ലാം പുണ്യം ലഭിക്കുമെന്നും അവർ മറ്റു ആവശ്യങ്ങൾക്കു വന്നാലും മതിയെന്നും വെളിവാകുന്നുവല്ലോ. ഇനിയും നബി(ﷺ) പറയുന്നതു കാണുക.

وعن ابي الدرداء رضي الله عنه قال: قال رسول الله ﷺ : لَيَبْعَثَنَّ اللّٰهُ اَقْوَامًا يَوْمَ الْقِيَامَةِ فِي وُجُوهِهِمُ النُّورُ عَلَى مَنَابِرِ اللُّؤْلُؤِ يَغْبِطُهُمُ النَّاسُ لَيْسُوا بِاَنْبِيَاءَ وَلاَ شُهَدَاءَ قَال فَجَثَا اَعْرَابِيٌّ عَلَى رُكْبَتَيْهِ فَقَالَ: يَا رَسُولَ اللّٰهِ حَلِّهُمْ لَنَا نَعْرِفُهُمْ؟ قَال هُمُ الْمُتَحَابُّونَ فِي اللّٰهِ مِنْ قَبَائِلَ شَتَّى وَبِلاَدٍ شَتَّى يَجْتَمِعُون عَلَى ذِكْرِ اللّٰهِ يَذْكُرُونَهُ (رواه الطبراني)

റസൂൽ(ﷺ) പറയുന്നു. ഖിയാമഃ ദിനത്തിൽ മുഖത്തു തെളിച്ചവും വെളിച്ചവുമുള്ള ഒരു വിഭാഗം ജനങ്ങളെ മുത്തിനാൽ നിർമിതമായ ചില സ്റ്റേജുകളിൽ പ്രത്യക്ഷപ്പെടുത്തും. അവർ അമ്പിയാക്കളോ ശുഹദാക്കളോ അല്ലെങ്കിലും ജനങ്ങളെല്ലാം അവരുടെ സ്ഥാനമാനങ്ങൾ ആഗ്രഹിക്കും. ഇതു പറഞ്ഞപ്പോൾ ഒരാൾ മുട്ടിൽകുത്തി നിന്ന് ചോദിച്ചു. നബിയെ! ആരാണത്? ഒന്നു വിശദമാക്കിയാലും. അവിടന്നു പറഞ്ഞു: ദിക്റിനു വേണ്ടി സമ്മേളിച്ചവ

രാണവർ, വ്യത്യസ്ത ഗോത്രങ്ങളിൽ നിന്നും രാജ്യങ്ങളിൽ നിന്നും അവർ വന്നുകൂടി, പരസ്പരം സ്നേഹത്തിൽ വർത്തിക്കുന്നു, ദിക്റിന്റെ പേരിൽ.

കൂട്ടത്തിലൊന്നു പറയട്ടെ! വെള്ളിയാഴ്ച രാത്രികളിൽ സ്വലാത്തു നടത്തുന്ന പതിവുണ്ടല്ലോ. അന്നു വല്ല പ്രത്യേകതയും ഉണ്ടോ എന്ന് നോക്കാം.

عن ابي امامة رضي الله عنه قال : قال رسول الله ﷺ اَكْثِرُوا عَلَيَّ مِنَ الصَّلَاةِ فِي كُلِّ يَوْمِ الْجُمُعَةِ فَاِنَّ صَلَاةَ اُمَّتِي تُعْرَضُ عَلَيَّ فِي كُلِّ يَوْمِ جُمُعَةٍ فَمَنْ كَانَ اَكْثَرَهُمْ عَلَيَّ صَلَاةً كَانَ اَقْرَبَهُمْ مِنِّي مَنْزِلَةً

റസൂൽ(ﷺ) തിരുമേനി പറഞ്ഞു: നിങ്ങൾ എല്ലാ വെള്ളിയാഴ്ചയും എന്റെ മേലിൽ സ്വലാത്തിനെ വർദ്ധിപ്പിക്കുക. കാരണം അന്നു ഉമ്മത്തികൾ ചൊല്ലുന്ന സ്വലാത്തിനെ എനിക്കു കാണിക്കപ്പെടും. അപ്പോൾ ഏറ്റവും അധികം ആരാണോ ചൊല്ലിയത് അവനാണ് എന്നോട് ഏറ്റവും അടുത്ത സ്ഥാനക്കാരൻ (ബൈഹഖി) അത് ആളുകൾ കൂടിയിരുന്നു ആവാമോ എന്നുനോക്കാം.

قال رسول الله ﷺ اِنَّ لِلَّهِ سَيَّارَةً مِنَ الْمَلَائِكَةِ يَطْلُبُونَ حلق الذكر فاذا اتوا عليهم حفُّوا بهم ثمّ يقفون وايديهم الى السماء الى ربّ العزّة تبارك وتعالى ربّنا اتينا على عباد من عبادك يعظّمون آلائك ويتلون كتابك ويصلّون على نبيّك محمّدٍ ﷺ وَيسألونَكَ لآخرتهم ودنياهم فيقول الله تبارك وتعالى غشُّوهُمْ رَحمتي فهم الجلساء لا يشقى بهم جليسهم

(മൗലിദിനെ പറ്റി എഴുതിയ സ്ഥലത്ത് (പേ:69) ഇതിന്റെ അർത്ഥം പറഞ്ഞതിനാൽ ഇവിടെ എഴുതുന്നില്ല) ഈ ഹദീസിൽ നബി

യുടെ മേൽ സ്വലാത്തിനു ഒരുമിച്ചുകൂടിയ സദസ്യർക്കും റഹ്മത്തു ലഭിക്കുമെന്നും ആ സഭയിൽ വന്നവർ പോലും അതിനർഹരാകു മെന്നും പറയുന്നുണ്ടല്ലോ.

ഇത്രയും പറഞ്ഞതിൽ നിന്നു റാത്തീബുകളിൽ നടക്കുന്ന കാര്യങ്ങളെല്ലാം (പള്ളിയിൽ ഒരുമിച്ചുകൂടി ഖുർആൻ ഓതൽ, സ്വലാത്തു ചൊല്ലൽ, മറ്റു ദിക്റുകൾ ചൊല്ലൽ ഇതെല്ലാം) പരി ശുദ്ധ ദീനുൽഇസ്‌ലാം പുണ്യമായി കൽപിച്ചതും ആദരിച്ചതുമാ ണെന്നു യാതൊരു സംശയത്തിനും ഇടയില്ലാത്തവിധം വ്യക്തമാ യി. ഇനി അവസാനം നടത്തുന്ന 'കൂട്ടുപ്രാർത്ഥന' പാടുണ്ടോ? അതല്ല അതും ശിർക്കും കുഫ്റുമാണോ എന്ന് നമുക്കൊന്ന് പരി ശോധിക്കാം. താഴെ ഹദീസ് കാണുക.

وعن حبيب بن سلمة النهري رضي اللّه عنه وَكَانَ مُجَابَ الدَعْوَةِ قَالَ سَمِعْتُ رَسُولَ اللَّهِ ﷺ يَقُولُ : لاَ يَجْتَمِعُ مَلاٌ فَيَدْعُوا بَعْضُهُمْ وَيُؤَمِّنُ بَعْضُهُمْ اِلاَّ اَجَابَهُمُ اللَّهُ (رواه الحاكم)

പ്രാർത്ഥിച്ചാൽ താമസിയാതെ ഉത്തരം ലഭിച്ചിരുന്ന ഒരു സ്വഹാബിയായിരുന്നു ഹബീബുബ്നുസലമ(﵁) അവർകൾ. അദ്ദേ ഹം പറയുന്നു: കുറെ ആളുകൾ ഒരുമിച്ചുകൂടുകയും ചിലർ ദുആ ഇരക്കുകയും മറ്റുള്ളവർ ആമീൻ പറയുകയും ചെയ്താൽ അവ രുടെ പ്രാർത്ഥന തീർച്ചയായും അല്ലാഹു സ്വീകരിക്കും, എന്ന് റസൂ ൽ(ﷺ) പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്.

കൂട്ടുപ്രാർത്ഥനയെ നഖശിഖാന്തം എതിർക്കുന്നവർ ഈ ഹദീസു ശരിക്കു പഠിച്ചെങ്കിൽ എത്ര നന്നായിരുന്നു. റാത്തീബിൽ കൊണ്ടുവരുന്ന ദിക്റുകളെ ഓരോന്നും എടുത്തു വിശദീകരിക്കാൻ വളരെ വിഷമമാണല്ലോ ഇപ്പോൾ. എങ്കിലും അതിൽ ചിലതിനെ വിശദമാക്കാം.

عن ابي امامة رضي اللّه عنه قال: قَالَ رسـول اللّه ﷺ منْ قَالَ : لآاِلَهَ اِلاَّ اللَّه وَحْـدَهُ لاَ شَـرِيكَ لَهُ لَهُ الْمُلْكُ وَلَهُ الْحَمْدُ وهُوَ عَلَى كُلِّ شَـيْئٍ قَدِير لَمْ يَسْـبِقْهَا عَمَلٌ وَلَمْ يَبْقَ مَعَهَا سَيِّئَةٌ

റസൂൽ(ﷺ) പറയുന്നു: ഒരാൾ لآاِلَهَ اِلاَّ اللَّه....الخ എന്ന ദിക്റ് കൊണ്ടുവന്നാൽ അതോടൊപ്പം എല്ലാ പാപവും പൊറുക്കപ്പെടും. അതിനെക്കാൾ ഒരു അമലും മുൻകടക്കില്ല (ത്വബ്)

وعن ابي هريرة رضي اللّه عنه قال: قَالَ رسـول اللّه ﷺ لَاَنْ اَقُولَ سُـبْحَانَ اللَّهِ وَالْحَمْدُ لِلَّه وَلآاِلَهَ اِلاَّ اللَّهُ وَاللَّهُ اَكْبَرْ احبّ اليّ ممّا طلعت عليه الشمس

റസൂൽ(സ്വ) പറയുന്നു: ഞാൻ (സുബ്ഹാനല്ലാഹി വൽഹം ദുലില്ലാഹി) എന്നതു ചൊല്ലൽ സൂര്യപ്രകാശം തട്ടുന്ന സർവസാ ധനങ്ങളെക്കാളും എനിക്കതു ഇഷ്ടപ്പെട്ടതാണ്. (മുസ്ലിം, തിർമു ദി) അതായത് ഭൂമിയിലുള്ള സകല വസ്തുക്കളും ലഭിക്കുന്നതി നേക്കാൾ ഇഷ്ടപ്പെട്ടതു سُبْحَانَ اللَّهِ ....الخ എന്ന് ചൊല്ലലാണ്. ഇനിയും പറയാം

قال رسـول اللّه ﷺ سُـبْحَانَ اللَّهِ وَبِحَمْدِهِ سُـبْحَانَ اللَّهِ الْعَظِيمْ اَسْـتَغْفِرُ اللَّهَ وَاَتُوبُ اِلَيْهِ مَنْ قَالَهَا كُتِبَتْ لَهُ كَمَا قَالَهَا ثُمَّ عُلِّقَتْ بِالْعَـرْشِ لاَ يَمْحُـوها ذَنْبٌ عَمِلَهُ صَاحِبُهَا حَتَّى يَلْقَى اللَّهُ يَوْمَ الْقِيَامَةِ وَهِيَ مَخْتُومَةٌ كَمَا قَالَهَا

സുബ്ഹാനല്ലാഹി വബിഹംദിഹി (അതിന്റെ അവസാനം വരെ) ഒരാൾ ചൊല്ലിയാൽ അതു അപ്രകാരം രേഖപ്പെടുത്തുന്നതും അതിനെ അർശിനോടു ബന്ധിപ്പിക്കുന്നതുമാണ്. അവൻ എന്തു ചെയ്താലും അതിനു ഖിയാമം വരെ യാതൊരു ഭംഗവും വരുന്ന തല്ല. ഈ ഹദീസിൽ നിന്നു അതു ചൊല്ലുന്നവൻ മുഅ്മിനായി

മരിക്കുമെന്നുള്ള സൂചന ലഭിക്കുന്നില്ലേ!. കാരണം പരലോകത്തിൽ വെച്ചു പുണ്യം ലഭിക്കൽ മുഅ്മിനീങ്ങൾക്കു മാത്രമാണല്ലോ. വീണ്ടും കാണുക. ബുഖാരി റിപ്പോർട്ടു ചെയ്യുന്നു.

قال رسـول اللّه ﷺ كَلِمَتَانِ خَـفِيفَتَانِ عَلَى اللِّسَانِ ثَقِيلَتَانِ فِي المِيزَانِ حَبِيبَتَانِ اِلَى الرَّحْمَنِ

നാവിൽ എത്രയും ലളിതമായതും മീസാനിൽ (തുലാസിൽ) ഘനമേറിയതും അല്ലാഹുവിനു വളരെ ഇഷ്ടപ്പെട്ടതുമാണ് سُبْحَانَ اللَّهِ وَبِحَمْدِهِ سُبْحَانَ اللَّهِ الْعَظِيمْ എന്നത്.

وَعن ابي هـريرة رضي اللّه عنه قـال جـاء رجـل الى رسـول اللّه ﷺ فقال يا رسـول اللّه مَـا لَقِيتُ مِنْ عَـقْرَبٍ لَـدَغَتْنِي الْـبَارِحَـةَ قَالَ اَمَا لَوْ قُـلْتَ حِـينَ اَمْسَيْتُ اَعُوذُ بِكَلِمَاتِ اللَّهِ التَّامَّاتِ مِنْ شَرِّ مَا خَلَقَ لَمْ تَضُرَّكَ (متفق عليه)

ഒരാൾ വന്നു തലേന്നു രാത്രി കുത്തിയ തേളിന്റെ കാര്യത്തിൽ അത്ഭുതം പറഞ്ഞപ്പോൾ അവിടന്നു പറഞ്ഞു. നീ വൈകുന്നേരം اَعُوذُ بِكَلِمَاتِ....الخ എന്നതു ചൊല്ലിയാൽ നിനക്കു ഒരു വിഷമവും വരുന്നതല്ല. (ബുഖാരി) ഇതുപോലെ റാത്തീബിൽ ചൊല്ലി വരുന്ന ധാരാളം ദിക്റുകൾ റസൂൽതിരുമേനി(ﷺ)യുടെ തിരുനാവുകൊണ്ട് അരുൾ ചെയ്തതും പുണ്യ സ്വഹാബത്തും താബിഉകളും ചൊല്ലിവന്നിരുന്നതുമാണ്. അതിനെ ശിർക്കെന്നും കുഫ്റെന്നും ആക്ഷേപിക്കുന്നവനു എന്തുപേരാണ് പറയേണ്ടതെന്നു മനസ്സിലാവുന്നില്ല. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രസിദ്ധീകരണമായ 'തർക്കശാസസ്ത്ര'ത്തിൽ പറയുന്നതു 'വിശേഷ ബുദ്ധിയുള്ള മൃഗമാണ്' മനുഷ്യൻ എന്നാണ്. അപ്പോൾ വിശേഷബുദ്ധിയില്ലാത്ത മൃഗത്തെ മനുഷ്യർ എന്നും വിളിക്കാൻ പറ്റില്ല. هَا ، هِي ، هُو പോലെ

യുള്ളവ ദിക്റിലെ ചുരുക്കാക്ഷരങ്ങളാണ്. സംഗതി തിരിയാത്ത മൗലവിമാർ അതിനെ എതിർക്കുന്നു. പേജുകൾ കുറവായതിനാൽ വിശദീകരിക്കുന്നില്ല.

ബഹുമാനപ്പെട്ട ابو السعادات احمد كويا الشالياتي نوّر اللّه مرقده അവർകളുടെ ഫതാവയിൽ ഇക്കാര്യം വിശദീകരിച്ചിട്ടുണ്ട്. ദിക്റിന്റെ സമയത്തു നിൽക്കുന്നതിനെതിരെയും മൗലവി എതിർക്കുന്നു. എന്നാൽ മുഅ്മിനുകളെ അല്ലാഹു വിശേഷിപ്പിക്കുന്നതു തന്നെ الذين يذكرون اللَّهَ قيَامًا وقعودا وعلى جنوبهم "നിന്നും ഇരുന്നും കിടന്നും എല്ലാ നിലയിലും അല്ലാഹുവിനു ദിക്റു ചെയ്യുന്നവർ" എന്നാണ്.

അതിനാൽ ഇന്നു നടന്നുവരുന്ന സകല റാത്തീബുകളും ശറഇൽ ശരിയായ അടിസ്ഥാനമുള്ളതാണെന്നും ആയതിന്റെയും ഹദീസിന്റെയും വെളിച്ചത്തിൽ സ്ഥാപിതമായതാണെന്നും ഏതൊരു നിഷ്പക്ഷകനും മനസ്സിലായിട്ടുണ്ട്. സത്യം ഇപ്രകാരം വെളിവായിട്ടും അതിനെതിരിൽ തട്ടിവിട്ടും മുഅ്മിനുകളുടെ വഴി അല്ലാത്തതിനോടു പിൻപറ്റിയും ജീവിക്കുന്നവർ പരലോകത്തിൽ ഇതിനെല്ലാം മറുപടി നൽകേണ്ടിവരുമെന്ന്പോലും ചിന്തിക്കാത്തതു കഷ്ടം തന്നെ. മുഅ്ജിസത്തും കറാമത്തും നിഷേധിക്കൽ, കൈ നെഞ്ചത്തോ തലയിലോ കെട്ടൽ, ഖുനൂത്തു ഒഴിവാക്കൽ, മിഅ്റാജ് സ്വപ്നമാണെന്ന് പറയൽ, സിയാറത്ത് മുടക്കൽ തുടങ്ങിയ പലതോന്ന്യാസങ്ങളും നടത്തുന്ന മൗലവിമാർ റാത്തിബിനെയും മൗലിദിനെയും ആക്ഷേപിച്ചില്ലെങ്കിലേ അത്ഭുതമുള്ളൂ. സത്യം അറിയാത്തതിന്റെ പേരിൽ ആരും വിശ്വാസം പിഴച്ചവരാവരുതെന്ന് മാത്രമാണ് ഈ കൃതി കൊണ്ടുദ്ദേശിക്കുന്നത്.

അല്ലാഹുവിന്റെ ദീനി നെ ശരിയായി പഠിച്ചു അതനുസരിച്ച് പ്രവർത്തിക്കാൻ അവൻ നമുക്ക് തൗഫീഖ് നൽകട്ടെ. ആമീൻ.

بحق محمد ﷺ وآله الابرار واصحابه الاخيار